- **Poornnathayilethunna Manushyan (Malayalam)**
- **Author: Keyethomas**



- **Published by eternallife ministries**
- **First Impression 2011 April**

**Second Impression 2016 Sept**

- **Type setting,**
- **Cover design: Thomas Antony**

**Printed at**

- **Email: eternallifeministries66@gmail.com**
- **copies :Online, Books**
- **Rs: 125.00**

**വിശ്വാസം കൂടാതെ ദൈവത്തെ**
**പ്രസാദിപ്പിപ്പാൻ കഴിയുന്നതല്ല;**
**ദൈവത്തിന്റെ**
**അടുക്കൽ വരുന്നവൻ**
**ദൈവം ഉണ്ട് എന്നും തന്നെ**
**അന്വേഷിക്കുന്നവർക്ക് പ്രതിഫലം**
**കൊടുക്കുന്നു**
**എന്നും**
**വിശ്വസിക്കേണ്ടതല്ലോ.**
***(പുതിയനിയമം എബ്രായർ 11:6)***

## താളുകളിലേയ്ക്ക് കടക്കുന്നതിനു മുമ്പ്...

നിങ്ങൾ വായിച്ചിട്ടുള്ളതും കണ്ടെത്തിയിട്ടുള്ളതും ആയ കാര്യങ്ങൾ മാത്രമേ ഈ പുസ്തകവും വെളിപ്പെടുത്തുന്നുള്ളു. എന്നാൽ ആ കാര്യങ്ങൾ ചേർക്കേണ്ടതുപോലെ ചേർത്തു എന്നുള്ളതുമാത്രമാണ് ഈ പുസ്തകത്തിന്റെ പ്രത്യേകത. അതും നിങ്ങൾ ആഗ്രഹിച്ചിട്ടുള്ളതുതന്നെ. മനുഷ്യൻ തിന്മകൾ വിട്ടൊഴിഞ്ഞു പൂർണ്ണതയോടെ ജീവിക്കണമെന്ന് സൃഷ്ടാവ് ആഗ്രഹിക്കുന്നു. അതിനുള്ളതായ മാർഗ്ഗം കാണിച്ചുതരുന്ന ഈ ഉപദേശരൂപത്തെ "ക്രിസ്തുവിന്റെഉപദേശം" എന്നോ,"ഞാൻ കണ്ടെത്തിയ ക്രിസ്തു" എന്നോ മറ്റൊരു വിധത്തിലും പേർ നല്കാവുന്നതുമാണ്. മനുഷ്യന്റെ പൂർണ്ണതയുള്ള ജീവിതത്തിനുവേണ്ടി ക്രിസ്തു പഠിപ്പിച്ച ആ കാര്യങ്ങളെല്ലാം ക്രിസ്തു പഠിപ്പിച്ച ഉപദേശരൂപമായി നിങ്ങളുടെ മുമ്പിൽ സമർപ്പിക്കുന്നു. പൂർണ്ണതയിലെത്തുക എന്നാൽ മനുഷ്യൻ ദൈവത്തെപ്പോലെ ആയിത്തീരുക എന്നുള്ളതല്ല. മറിച്ചു അവൻ തിന്മകൂടാതെ പൂർണ്ണനായി ജീവിക്കുക എന്നുള്ളതാണ്.അതായത് ലോകാരാധ്യനായ, പരമപുരുഷനായ, മാതൃകയായ യേശുവിനെപ്പോലെ! *"കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും. അവന്നു ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള ഇമ്മാനൂവേൽ എന്ന് പേർ വിളിക്കും" (പു.നി.മത്തായി 1:22)* എന്നുള്ളതായ തിരുവെഴുത്ത് തന്നിൽത്തന്നെ നിറവേറേണ്ടതിനായി വിശ്വാസത്തോടെ കാത്തിരുന്ന അനേകം കന്യകമാർ അക്കാലങ്ങളിൽ യിസ്രായേലിൽ ഉണ്ടായിരുന്നു. കർത്താവിന്റെ അമ്മയായ മറിയയുടെ അചഞ്ചലവിശ്വാസം അത് ഫലമണിയുന്നതിൽ അവർക്കു സഹായകമായി. ആ ധന്യയുടെ വാക്കുകൾ ഇപ്രകാരമാണ്. *'അതിന്നു മറിയ: ഇതാ ഞാൻ കർത്താവിന്റെ ദാസി; നിന്റെ വാക്കു പോലെ എനിക്ക് ഭവിക്കട്ടെ എന്ന് പറഞ്ഞു'. (പു.നി.ലൂക്കോസ് 1:38)* പഴയനിയമകാലങ്ങളിലെ മനുഷ്യജീവിതത്തിലും, അവർക്കു അസാദ്ധ്യമായതു ദൈവത്തിലുള്ള വിശ്വാസത്താൽ നിറവേറുന്നതു പോലെത്തന്നെ പാപം വരുത്തുന്ന ദോഷമായ മോഹം വിട്ടൊഴിഞ്ഞു മനുഷ്യൻ ദിവ്യസ്വഭാവത്തിനു കൂട്ടാളിയായിത്തീരും എന്നുള്ളതായ പുതിയനിയമവചനത്തിന്റെ നിറവേറൽ പുതിയനിയമത്തിലെ വചനം വിശ്വസിച്ചു ആ വിശ്വാസത്തിൽനിന്നു ദിവ്യസ്വഭാവം പുറപ്പെടുവിക്കുന്ന മനുഷ്യനിൽ സംഭവിക്കട്ടെ. *(പു.നി.2 പത്രൊസ് 1:4 അവയാൽ അവൻ നമുക്കു വിലയേറിയതും അതി മഹത്തുമായ വാഗ്ദത്തങ്ങളും നല്കിയിരിക്കുന്നു. ഇവയാൽ നിങ്ങൾ ലോകത്തിൽ മോഹത്താലുള്ള നാശം വിട്ടൊഴിഞ്ഞിട്ടു ദിവ്യസ്വഭാവത്തിന്നു കൂട്ടാളികളായിത്തീരുവാൻ ഇടവരുന്നു. )*

സ്നേഹാശംസകളോടെ................
നിത്യജീവന്റെ ശുശ്രൂഷക്കാർ.......2017.

**മാനവും മഹത്വവും**
**സ്തുതിയും സ്തോത്രവും**
**എല്ലാം**
**നമ്മുടെ കർത്താവായ**
**യേശുക്രിസ്തു മുഖാന്തരം**
**ദൈവത്തിന്നർപ്പിക്കുന്നു.**

# ആമുഖം

മനുഷ്യകുലത്തിൽ വർദ്ധിച്ചുകൊണ്ടിരിക്കുന്ന തിന്മകൾക്കുള്ള പരിഹാരം പൂർണ്ണമായി നടപ്പിലാക്കുന്നത് സാദ്ധ്യമാണോ എന്നുള്ളതായ ഒരു അന്വേഷണത്തിന്റെ ഉത്തരം വെളിപ്പെടുത്തുകയാണ് ഈ പുസ്തകത്തിലൂടെ എഴുത്തുകാരൻ മുഖ്യമായും ചെയ്യുന്നത്.

ദൈവത്തെക്കുറിച്ചുള്ള അന്വേഷണം പുരാണകാലം മുതൽക്കുതന്നെ മനുഷ്യർ നടത്തിയിരുന്നതായി ആയിരത്തിലധികം വർഷങ്ങൾക്കുമുമ്പു തന്നെ മനുഷ്യൻ രചിച്ചിട്ടുള്ള ദൈവവിഷയഗ്രന്ഥങ്ങൾ തെളിവ് തരുന്നുണ്ട്. മനുഷ്യന്റെ അപൂർണ്ണത, (പാപം) എന്ന വിഷയത്തിന്റെ പരിഹാരത്തിനായി മനുഷ്യൻ വിവിധ മതപുസ്തകങ്ങളിൽ ആശ്രയിക്കുന്നതായും അതിൽനിന്നു വ്യക്തമാക്കപ്പെടുന്നുമുണ്ട്. ബിസി-1400-ൽ യിസ്രായേലിലും ബിസി- 400-നു മുമ്പ് ഭാരതത്തിലും എഡി -600-ൽ അറേബ്യദേശത്തും ഇറക്കപ്പെട്ടത് കൂടാതെ യിസ്രായേലിൽ എഡി-100-ൽ ഇറക്കപ്പെട്ട മറ്റൊരു പുസ്തകമാണ് New Testament അല്ലെങ്കിൽ 'പുതിയനിയമം'. മതഗ്രന്ഥങ്ങൾ എല്ലാംതന്നെയും സത്യാന്വേഷണവും തിന്മക്കുള്ള പ്രായശ്ചിത്തവും നിർദ്ദേശിച്ചു തൃപ്തിയടയുമ്പോൾ തിന്മ കൂടാതെ ജീവിക്കുന്ന ഒരു പുതിയ മനുഷ്യനെ സൃഷ്ടിക്കുന്നതിലേക്ക് സത്യവേദത്തിലെ (ബൈബിളിലെ) രണ്ടാം പുസ്തകമായ പുതിയനിയമം വിരൽചൂണ്ടുന്നു. ആ പുസ്തകം വെളിപ്പെടുത്തുന്ന 'പുതിയ നിയമ'ത്തിലൂടെ അധർമ്മിയായ മനുഷ്യൻ നല്ലവനാക്കപ്പെട്ടു ജീവിതനിയമം ആവശ്യമില്ലാത്തവനായി ഭൌമജീവിതത്തിൽ മാറ്റപ്പെടുന്നു.സർവ്വമതസ്ഥർക്കും ഈ മാർഗ്ഗം സ്വീകരിക്കാവുന്നതും ക്രിസ്ത്യാനികൾ എന്ന് അഭിമാനിക്കുന്നവർക്ക് തങ്ങളുടെ മതപഠനം ശോധന ചെയ്യുവാനും ഈ പുസ്തകം ഉപകരിക്കും എന്നുള്ള ഉറപ്പോടെ സമർപ്പിക്കട്ടെ. ഏതൊരു പുസ്തകവും വായിക്കുവാനും വിലയിരുത്തി ഉൾക്കാമ്പ് സ്വീകരിക്കുവാനും ഉള്ള നല്ലമനസ്സു വായനക്കാരന് ദൈവത്താൽത്തന്നെ ലഭ്യമാകട്ടെ. ഒരു ക്രിസ്തീയഗ്രന്ഥത്തിന്റെ വ്യാഖ്യാനം എന്നുള്ളനിലയിൽ ഈ പുസ്തകത്തെ തള്ളിക്കളയാതിരിക്കുവാൻ ഈശ്വരൻ നിങ്ങളെ സഹായിക്കട്ടെ.

മനുഷ്യകുലത്തിൽ കാണുന്ന അസാന്മാർഗ്ഗിഗപ്രർത്തനങ്ങളെ എന്നേക്കുമായി തടയിട്ടുനിറുത്തുവാൻ കഴിയുന്ന സാർവ്വലൗകികമായ ഈ 'പുതിയനിയമ'ത്തെ വെളിപ്പെടുത്തുന്നതിനോടൊപ്പം സത്യാന്വേഷികളായ മതഭക്തരുടെ വിവിധങ്ങളായ കാഴ്ചപ്പാടുകൾ എന്തൊക്കെയെന്നും ഹൈന്ദവവേദഗ്രന്ഥങ്ങളായ വേദഉപനിഷത്തുകളിലൂടെയും പഞ്ചവേദങ്ങളിലൂടെയും, ഖുർആനിലൂടെയും അന്വേഷണം നടത്തുന്നുണ്ട്. മാത്രവുമല്ല, വിശ്വപ്രസിദ്ധരായ, ദൈവഭക്തരുടെ വിവിധങ്ങളായ അഭിപ്രായങ്ങളും ചേർത്തിരിക്കുന്നു. ധന്യനായ ഏകാധിപതിയും രാജാധിരാജാവും

**കർത്താധികർത്താവും താൻ മാത്രം അമർത്യതയുള്ളവനും അടുത്തുകൂടാത്ത വെളിച്ചത്തിൽ വസിക്കുന്നവനും മനുഷ്യർ ആരും കാണാത്തവനും കാണാൻ കഴിയാത്തവനുമായവന്റെ മുൻപിൽ ഈ പുസ്തകം സമർപ്പിക്കട്ടെ. അവിടുന്നു തക്കസമയത്ത് നമുക്കും ദിവ്യദർശനം നല്കട്ടെ.**

***ഒരു കാര്യത്തിന്റെ ആരംഭത്തെക്കാൾ അതിന്റെ അവസാനം നല്ലതു .***
***(പ.നി.സഭാപ്രസംഗി 7:8)***

***%%%%%%%%%%***

# 1. മോക്ഷത്തിലേക്കുള്ള വഴി.

**സത്യവേദപുസ്തകം മുഖ്യമായും നമുക്ക് കാണിച്ചുതരുന്നത് മനുഷ്യരുടെയും മറ്റു സകലത്തിന്റെയും ഉത്ഭവവും മനുഷ്യരുടെ പാപത്തിലേക്കുള്ള വീഴ്ച്ചയും അതിനുള്ള പരിഹാരവും നിത്യജീവനിലേക്കുള്ള പ്രവേശനവുമാണ്. സകലത്തിലും ക്ഷേമത്തോടുകൂടി ജീവിച്ചിരുന്ന ആദിമമാതാപിതാക്കളായ ആദാമിലൂടെ ദൈവം സകല മനുഷ്യരുടെയും നിത്യജീവൻ അവരുടെയുള്ളിൽ ഒരാശയായി നിലനില്ക്കും വിധത്തിൽ ഏദെനിൽവച്ചുതന്നെ സ്ഥാപിച്ചിരുന്നു. മനുഷ്യർ ആരുംതന്നെയും മരണത്തെ ഇഷ്ടപ്പെടുന്നില്ല എന്നുള്ളതാണ് അതിന്റെ മർമ്മം. അതിനാൽ സന്താന സമൃദ്ധിയുള്ളവരായി ഭൂമിയിൽ പെരുകി നിറഞ്ഞു വാഴുവാനുള്ള അവരുടെ അവകാശം പിശാചിന്റെ പ്രേരണയ്ക്ക് വഴങ്ങി പാപം ചെയ്തപ്പോഴും അനന്തരാവകാശമായി ഉള്ളിൽ നിലനിന്നിരുന്നു.**

***(പ.നി.ഉൽപ്പത്തി 1:28 , ദൈവം അവരെ അനുഗ്രഹിച്ചു: നിങ്ങൾ സന്താന പുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞു അതിനെ അടക്കി സമുദ്രത്തിലെ മത്സ്യത്തിന്മേലും ആകാശത്തിലെ പറവജാതിയിന്മേലും സകല ഭൂചരജന്തുവിന്മേലും വാഴുവിൻ എന്നു അവരോടു കല്പിച്ചു.)***

**പാപം നിമിത്തം ഏദെനിൽനിന്നും പുറത്താക്കപ്പെട്ട ആദാംദമ്പതികൾ അവരുടെ പാപംമൂലം ശാപഗ്രസ്തമാക്കപ്പെട്ട ഭൂമിയിലെ കഷ്ടതകളിലേക്കും ദുഃഖജീവിതത്തിലേയ്ക്കും തള്ളപ്പെടുകയുണ്ടായി. തുടർന്ന് അവരുടെ സന്തതിപരമ്പരകൾ ആദാമിന് പാപത്താൽ അവകാശമായി ലഭിച്ച പാപസ്വഭാവങ്ങളും അനന്തരാവകാശമായി ഏറ്റെടുത്തുകൊണ്ട് പാപസ്വഭാവത്തിൽത്തന്നെ ജീവിച്ചുവരവെ നൂറ്റാണ്ടുകൾ കഴിഞ്ഞ് അബ്രാം എന്ന എബ്രായമനുഷ്യനെ ദൈവം അവിടുത്തെ ഉദ്ദേശ്യനിവർത്തിക്കായി വിളിച്ചതിലൂടെ മനുഷ്യർക്ക് ദൈവസന്നിധിയിലേക്കുള്ള പുനഃപ്രവേശം അബ്രാഹാമിന്റെ മകനായ യേശുക്രിസ്തുവിന്റെ പാപ പരിഹാരശുശ്രൂഷയിലൂടെ ലഭിക്കുന്നതായി പുതിയനിയമം വെളിപ്പെടുത്തുന്നു.**

***(പു.നി.മത്തായി 1:1-21 അവൾ ഒരു മകനെ പ്രസവിക്കും; അവൻ തന്റെ ജനത്തെ അവരുടെ പാപങ്ങളിൽ നിന്നു രക്ഷിപ്പാനിരിക്കകൊണ്ടു നീ അവന്നു യേശു എന്നു പേർ ഇടേണം എന്നു പറഞ്ഞു.)***

**നശ്വരമായ ഈ പ്രപഞ്ചവും മനുഷ്യജീവിതവും ശാശ്വതവാനായ ദൈവത്തിന്റെ ഒരു മനോഹര പദ്ധതിയണെന്ന് മനുഷ്യൻ മനസ്സിലാക്കേണ്ടതാണ്. പാപം ചെയ്തു ദൈവതേജസ്സു നഷ്ടപ്പെട്ട മനുഷ്യകുലത്തിന്റെ അന്നു മുതൽ ഇന്നുവരെയുള്ള ഭൂമിയിലെ ജീവിതവും, പാപത്തിൽനിന്നുള്ള അവരുടെ നീതീകരണവും, ദൈവസന്നിധിയിലേയ്ക്കുള്ള അവരുടെ പുന:പ്രവേശവും സത്യവേദം**

വിവരിക്കുമ്പോൾ പ്രിയ വായനക്കാരാ, വിശ്വാസത്താൽ നീതീകരിക്കപ്പെട്ടിട്ടു, ആ വിശ്വാസത്തിൽനിന്നു ജീവിതഫലം പുറപ്പെടുവിച്ചു ദൈവസന്നിധിയിൽ തിരികെചേരുവാൻ താങ്കൾ ഒരുങ്ങുന്നുണ്ടോ?

ഏദെനിൽ വാഗ്ദത്തം ചെയ്യപ്പെട്ടതും എന്നാൽ അവിടെത്തന്നെ ലഭിക്കാതിരുന്നതുമായ നിത്യത എന്ന വാഗ്ദത്തം ആദാമിന്റെ മക്കൾക്ക് യേശുവിലൂടെ ലഭിക്കുക എന്ന ദൈവഉദ്ദേശ്യവും അതിനായി ദൈവം മുന്നൊരുക്കിയിരുന്ന പദ്ധതിയും, യേശുവിന്റെ ഭൂമിയിലേയ്ക്കുള്ള വരവും അവിടുത്തെ വ്യക്തിത്വവും ജീവിതവും, അവിടുത്തെ കുരിശുമരണത്തിന്റെ സാക്ഷ്യവും, അതുവഴിയായി ലഭിക്കുന്ന പുതിയജീവിതവും അത് നേടിയെടുക്കുന്നത് എങ്ങനെയെന്നും ഈ പുസ്തകം നിങ്ങൾക്ക് പറഞ്ഞുതരും.

പാഴും ശൂന്യവുമായിരുന്ന ഭൂമിയുടെ അവസ്ഥ വിവരിച്ചുകൊണ്ട് ആരംഭിക്കുന്ന സത്യവേദത്തിലെ ഉൽപ്പത്തിപ്പുസ്തകം മുതൽ 66 (73) പുസ്തകങ്ങളിലൂടെ കടന്ന് കർത്താവായ യേശുവേ വരേണമേ എന്ന് പറയുന്ന യോഹന്നാന്റെ വെളിപ്പാടിലാണ് അവസാനിപ്പിക്കുന്നത്.
*(പു.നി.വെളിപ്പാട് 22:20 ഇതു സാക്ഷീകരിക്കുന്നവൻ: അതേ, ഞാൻ വേഗം വരുന്നു എന്നു അരുളിച്ചെയ്യുന്നു; ആമേൻ, കർത്താവായ യേശുവേ, വരേണമേ, )*

ഈ പുസ്തകം വായിക്കുന്ന നിങ്ങളും ആ എഴുത്തുകാരനോട് ചേർന്ന് അപ്രകാരംതന്നെ അപേക്ഷിച്ചാലും! കർത്താവായ യേശുക്രിസ്തുവിന്റെ കൃപ വായനക്കാരനോടുകൂടെ ഇരിക്കുമാറാകട്ടെ. ആമേൻ.... മറ്റൊരു ഭക്തൻ പറയുന്നതുപോലെ ഒരു സൂക്ഷ്മബുദ്ധി തന്നു ദൈവം വായനക്കാരനെ സഹായിക്കട്ടെ.
*(തിരുവെഴുത്തുകളെ തിരിച്ചറിയേണ്ടതിനു (യേശു) അവരുടെ ബുദ്ധിയെ തുറന്നു. പു.നി.ലൂക്കോസ് 24:45)*

%%%%%%%%%%%

# 2. വ്യാഖ്യാനം ദൈവത്തിനുള്ളതല്ലയോ?

**(ഉൽപ്പത്തി 41:25, ദാനിയേൽ 2:28, 2പത്രൊസ്1:21)**

**കേരളത്തിലെന്നല്ല ലോകത്തിലാകമാനം നാം നോക്കുകയാണെങ്കിലും വിവിധ ഉപദേശരൂപങ്ങളുള്ള ക്രിസ്തീയസഭകളെ ധാരാളമായി കാണാവുന്നതാണ്. ഇവരുടെയെല്ലാം ആരാധനകളിലും വ്യത്യസ്തരീതികൾ കാണാവുന്നതുമാണ്. ആദിമഅപ്പൊസ്തലന്മാർ വിഭാവനം ചെയ്ത പുതിയനിയമസഭകൾ അവയുടെ പിന്തുടർച്ച അവകാശപ്പെട്ടുകൊണ്ട് ഒന്നുംതന്നെയും ഇന്ന് ഭൂമുഖത്തിലില്ല. ക്രിസ്തുവിനുമുമ്പ് 1500-നും ക്രിസ്തുവർഷം 100-നും ഇടയിൽ രചിക്കപ്പെട്ട സത്യവേദപുസ്തകമാണ് ഈ സഭകളുടെയെല്ലാം വഴികാട്ടിയായ നിയമസംഹിത. അതിലുള്ള പുതിയനിയമമാകട്ടെ ഒന്നാം നൂറ്റാണ്ടിലാണ് രചന നടന്നത്. ആത്മപ്രചോദിതരായ ആട്ടിടയന്മാർ മുതൽ രാജാക്കന്മാർ വരെയുള്ള പുരുഷ എഴുത്തുകാരാണ് വിശുദ്ധവേദം എഴുതിയത്. അതിശയകരമായ ദൈവആലോചന മനുഷ്യ ഭാഷയിൽ എഴുതപ്പെട്ടു. എന്നാൽ പാപപരിഹാരത്തിന്റെ ഫലമായ പുതിയനിയമസഭയുടെ രൂപീകരണശേഷം ക്രിസ്തുവർഷം നാലാം നൂറ്റാണ്ടിലവസാനിച്ച സഭാപീഠനകാലത്ത് അപ്പൊസ്തലന്മാർ പഠിപ്പിച്ചുവന്ന“വിശ്വാസം” എന്ന ദൈവവ്യവസ്ഥയിൻകീഴിൽ ജീവിച്ചുവന്നവർ ഉപദ്രവിക്കപ്പെടുകയുണ്ടായി. അക്കാലത്തുതന്നെ പുതിയനിയമപ്പുസ്തകത്തിൽ പേരെഴുതിക്കാണിക്കുന്ന എല്ലാ സഭകളും ഭൂമിയിൽനിന്നു മാറ്റപ്പെടുകയുമുണ്ടായി. ഇപ്രകാരം ക്രിസ്തീയത അല്പസമയത്തേക്ക് ദൈവആലോചനയനുസരിച്ച് മറഞ്ഞുനിന്ന സമയത്താണ് അന്ത്യപ്രവാചകൻ എന്ന അവകാശവാദമുള്ള മുഹമ്മദ് എഡി- 500നും 600നും ഇടയ്ക്ക് ഇരുപത്തിമൂന്ന് വർഷംകൊണ്ട് ഖുറാൻ രചന നടത്തിയത്. ക്രിസ്തീയതയുടെ മർമ്മം പൂർണ്ണമായി അക്കാലങ്ങളിൽ വെളിപ്പെട്ടുവരാഞ്ഞതുകൊണ്ടും ദൈവജനമായ യിസ്രായേൽ എഡി- 70-ൽ പൂർണ്ണമായിത്തന്നെ അന്യദേശങ്ങളിലേക്ക് പലായനം ചെയ്യേണ്ടിവന്നതുകൊണ്ടും, ഏകദൈവത്തിലുള്ള കാഴ്ചപ്പാട് യഹൂദരിൽനിന്നും ക്രിസ്ത്യാനികളിൽനിന്നും ലഭിച്ചിരുന്ന മുഹമ്മദിന് ‘ഖുറാനെ’ഴുതുവാൻ പ്രചോദനമായിത്തീർന്നു. ദൈവവാഗ്ദത്തം ലഭിച്ച യിസ്രായേലിന്റെ നാശം എക്കാലത്തേക്കും നിലനില്ക്കുന്നതാണെന്ന് അദ്ദേഹം തെറ്റിദ്ധരിക്കുവാൻ ഇടയായിത്തീർന്നു. എഡി- 70-ൽ വിവിധ ദേശങ്ങളിലേക്ക് ചിതറപ്പെട്ട യിസ്രായേൽ ഇരുപതാം നൂറ്റാണ്ടിൽ സ്വന്ത ദേശത്തേക്കുതന്നെ മടങ്ങിവന്ന് ഒരുസ്വന്തംരാജ്യം പണിയും എന്നുള്ളത് പ്രവാചകദൃഷ്ടിയിൽ കണ്ടെത്താൻ അദ്ദേഹത്തിന് കഴിഞ്ഞില്ല. എങ്കിലും മുഹമ്മദ് അദ്ദേഹത്തിന്റെ രചനകളിൽ പത്ത് അദ്ധ്യായങ്ങളിലായി വിവിധ ആയത്തുകളിൽ (വാക്യങ്ങൾ) പൂർവ്വവേദത്തെ (ബൈബിൾ) ശരിവെയ്ക്കുന്നതായും കാണാം.**

മുൻപറഞ്ഞ സത്യവേദം ഒരാൾ ഒരിക്കൽ വായിച്ചു എന്നതുകൊണ്ട് അതിലെ ദൈവഉദ്ദേശ്യം വേഗത്തിൽ വെളിപ്പെട്ടുവന്നുകൊള്ളണം എന്നില്ല. അങ്ങനെ ആയിരുന്നു എങ്കിൽ ഈ പുസ്തകത്തിലൂടെ നിങ്ങൾ മനസ്സിലാക്കുന്ന ആ മർമ്മം അദ്ദേഹവും വേദവായനയിലൂടെ മനസ്സിലാക്കിയേനെ. പിന്നീട് ക്രിസ്തുവർഷം പതിനാറാം നൂറ്റാണ്ട് ആയപ്പോഴേക്കും ദൈവആലോചനപ്രകാരംതന്നെ വിവിധ ഉപദേശരൂപങ്ങളോടെ ക്രിസ്തീയസഭകൾ പുനഃരുപീകരിക്കപ്പെടുകയുണ്ടായി. ക്രിസ്തുവിന്റെ പാപപരിഹാരത്തിന്റെ മർമ്മം പൂർണ്ണമായി മനസ്സിലാക്കിയ സഭകളായിരുന്നില്ല അവയൊന്നും തന്നെയും. എങ്കിലും തങ്ങളാണ് ഏറ്റവും ശരിയെന്നു ഓരോരുത്തരും അവകാശപ്പെടാറുമുണ്ടായിരുന്നു. അതുകൊണ്ടുതന്നെ പാപപരിഹാരം നേടിയവർ എന്തിനു വീണ്ടും പാപം ചെയ്യുന്നു എന്നുള്ളതായ ചോദ്യത്തിന്നുത്തരം നല്കുവാൻ അവർക്ക് കഴിഞ്ഞതുമില്ല. മാത്രവുമല്ല,സത്യവേദപുസ്തകത്തിലെ കൊച്ചുപുസ്തകങ്ങളുടെ എണ്ണത്തിലും അവർ വിവിധനയം സ്വീകരിക്കുകയും ചെയ്യുകയുണ്ടായി. സത്യവേദപുസ്തക പരിഭാഷകളിലും ചില വാക്യങ്ങൾക്കു അർത്ഥവ്യത്യാസം വന്നതായും കാണാൻകഴിയും. പാപപരിഹാരത്തിനായി ഭൂമിയിലേക്ക് വന്ന യേശു എന്ന ദൈവപുത്രന്റെ, അതിവിശുദ്ധ അഭിഷിക്തന്റെ, പൂർണ്ണ മനുഷ്യനും പൂർണ്ണദൈവവുമായവന്റെ ഉന്നതവ്യക്തിത്വവും,മാനസികഭാവവും, ഭൂമിയിലെ ജീവിതവും, അവിടുത്തെ ഉപദേശരൂപവും വിവരിച്ച ശിഷ്യന്മാരുടെ ദൈവികവീക്ഷണം (ഗ്രീക്ക് ഭാഷയിലുള്ളത്)മറ്റുള്ളവർ പലരായി വിവർത്തനം ചെയ്തപ്പോൾ പൂർണ്ണ അർത്ഥത്തോടെ വിവർത്തനം ചെയ്തത് ഇംഗ്ലീഷ് ഭാഷയിലേത് കിംഗ് ജെയിംസിന്റേത് ആയിരുന്നു. പൂർണ്ണമനുഷ്യത്വവും പൂർണ്ണദൈവത്വവും അതിൽ അർത്ഥശോഷണം സംഭവിക്കാതെ വിവരിക്കപ്പെട്ടു. എഡി-1611-ൽ പുറത്തിറക്കിയ ഈ പരിഭാഷ വേദപുസ്തക വിവർത്തനചരിത്രത്തിൽ സുപ്രധാനസ്ഥാനം അലങ്കരിക്കുന്നുണ്ട്. പൂർണ്ണനായ ആ ഗുരുവിനെക്കുറിച്ച് ഈ ഭക്തനും എഴുതട്ടെ.

*"പാപം ഒഴികെ സർവ്വത്തിലും നമുക്ക് തുല്യമായി പരീക്ഷിക്കപ്പെട്ടവനത്രേ നമുക്കുള്ളത്".(പു.നി.എബ്രായർ 4 :15)*

എന്തുകൊണ്ടാണ് യേശുവും അവിടുന്നിൽ വിശ്വസിക്കുന്നവരും പാപം ഒഴികെയുള്ള കാര്യങ്ങളിലാണ് പരീക്ഷിക്കപ്പെടുന്നതെന്ന് ഈ എഴുത്തുകാരൻ പറയുന്നതെന്ന് നമുക്ക് പിന്നീട് ചിന്തിക്കാം. മനുഷ്യർക്ക് സധാരണഗതിയിൽ രണ്ടു വിധത്തിലുള്ള പരീക്ഷകളാണുണ്ടാകുന്നത്. കഷ്ടതകളുടെ പരീക്ഷകളും പാപത്തിന്റെ പരീക്ഷകളുമാണ് അതെന്ന് തുടക്കത്തിലേ നാം അറിയുക.

പരിശുദ്ധനായ യേശു പാപസ്വഭാവമുള്ള മനുഷ്യർക്ക് കാണിച്ചു

**കൊടുത്തിട്ടുള്ള മാതൃക എന്തെന്നും അവിടുത്തെ മനുഷ്യത്വം എങ്ങനെയുള്ളതായിരുന്നു എന്നും നാം അറിയുന്നില്ല എങ്കിൽ ക്രിസ്തീയജീവിതം എന്തെന്നു നമുക്കും വെളിപ്പെടുകയില്ല. അവിടുന്നു തന്റെ കുരിശുമരണത്തിലൂടെ (രക്തത്തിലൂടെ) സ്ഥാപിച്ച 'ജീവന്റെ ആത്മാവിന്റെപ്രമാണം' (പുതിയനിയമം) നാം വിശ്വാസത്താൽ അനുസരിക്കുന്നു എങ്കിൽ മാത്രമേ അവിടുന്നു നടന്നതുപോലെ നമുക്ക് പാപം കൂടാതെ നടക്കുന്നതിനു സാധിക്കുകയുള്ളു. ഭൂമിയിൽ അന്ന് ജീവിച്ചിരുന്ന, ഇന്ന് ജീവിക്കുന്ന മനുഷ്യരിൽനിന്നു വ്യത്യസ്തതയുള്ള ക്രിസ്തുവിന്റെ വ്യക്തിത്വം നമുക്ക് ലഭിച്ചാൽ നമ്മുടെ ജീവിതം എത്ര ഉന്നതമായിരിക്കും?**

***അവിടുന്ന് പാപം അറിയാത്തവനാണ്. (പു.നി. 2 കൊരിന്ത്യർ 5:21)***
***അവിടുന്നിൽ പാപം ഇല്ല. (പു.നി. 1 യോഹന്നാൻ 3:6)***
***അവിടുന്ന് പാപം ചെയ്തിട്ടില്ല. (പു.നി. 1 പത്രൊസ് 2:22)***

**ആദിമസഭയിൽ പ്രസംഗിച്ചതും അപ്പൊസ്തലന്മാർ ക്രിസ്തുവിൽ കണ്ടെത്തിയതുമായ പുതിയ ജീവിതത്തിനുവേണ്ടിയുള്ള ഉപദേശം ഹൃദയത്തിൽ പകർത്തുവാൻ പ്രിയ വായനക്കാരന് കഴിയട്ടെ. അതിനുമുമ്പായി മനുഷ്യൻ ഏതു വിധത്തിലാണ് ഇങ്ങനെ ഒരു പാപപ്രകൃതത്തിൽ ആയിത്തീർന്നതെന്ന് നാം അറിയേണ്ടതാണ്. അതിനായി നമുക്ക് ഏദെൻതോട്ടത്തിലേക്കു പോകാം.**

**%%%%%**

# 3.ആരംഭം.

*('ദൈവം നിലത്തെ പൊടി ഉപയോഗിച്ച് നരനെ ഉണ്ടാക്കിയിട്ട് അവന്റെ മൂക്കിൽ ജീവശ്വാസം ഊതി അവൻ ഒരു ജീവൻ ഉള്ള ദേഹിയായി തീർന്നു'. പ.നി.ഉൽപ്പത്തി 2:7)*

നരനു മുമ്പായി സൃഷ്ടിച്ച സകലജീവികളും അവിടെ ഏദെനിൽ ഉണ്ടായിരുന്നു. അവിടെ സാത്താൻ പാമ്പിന്റെ രൂപത്തിൽ ഉപായത്തിൽ ഹവ്വായുടെ അടുത്ത്ചെന്ന് ദൈവം അവർക്ക് വിലക്കിയിരുന്ന ഫലം തിന്നുവാൻ ഹവ്വായിൽ മോഹം ജനിപ്പി ച്ചു.

*(പ.നി.ഉൽപ്പത്തി 3: 6 ആ വൃക്ഷഫലം തിന്മാൻ നല്ലതും കാണ്മാൻ ഭംഗിയുള്ളതും ജ്ഞാനം പ്രാപിപ്പാൻ കാമ്യവും എന്നു സ്ത്രീ കണ്ടു ഫലം പറിച്ചു തിന്നു ഭർത്താവിന്നും കൊടുത്തു; അവന്നും തിന്നു. )*

ആ പഴം തിന്നതുനിമിത്തം അവർക്ക് നന്മതിന്മകളെക്കുറിച്ചു തിരിച്ചറിവുണ്ടാവുകയും അവർ നഗ്നരാണെന്നു മനസ്സിലാക്കുകയും ചെയ്തു. ഏദെനിൽ ജീവിച്ചിരുന്ന അവർക്ക് പിശാചിന്റെ തിന്മകൾ മനസ്സിലാക്കുവാനുള്ള പൂർണ്ണആത്മാവ് ഉണ്ടായിരുന്നില്ല. നരന്റെ പൂർണ്ണതയുള്ള ജീവിതം ദൈവം അവിടെ ആഗ്രഹിച്ചിരുന്നതുമില്ല എന്നതാണ് അതിന്റെ മർമ്മം. ശിശുക്കളിൽ നാം പോലും പൂർണ്ണതയുടെ ജീവിതം ആഗ്രഹിക്കുന്നില്ലല്ലോ.)

കാണുന്നതും കാണാത്തവയുമായ എല്ലാംതന്നെയും ഉരുവായിട്ടുള്ളത് ദൈവത്താലാണ്. അതിനാൽത്തന്നെ ദൈവം പിശാചിനു കൊടുത്തിട്ടുള്ള നന്മതിന്മയുടെ അറിവിൽ അവൻ നരനിൽ ഇടപെടുവാൻ ഇടയായിത്തീർന്നു. പിശാചിന്റെ ഇഷ്ടം നരനിൽ നടപ്പിൽ വരുത്തിയതുനിമിത്തമാണ് മനുഷ്യനു നന്മതിന്മകളെക്കുറിച്ചുള്ള അറിവ് ലഭിക്കുവാൻ ഇടയായത്.

*(പ.നി.ഉൽപ്പത്തി 3:22 യഹോവയായ ദൈവം: മനുഷ്യൻ നന്മതിന്മകളെ അറിവാൻ തക്കവണ്ണം നമ്മിൽ ഒരുത്തനെപ്പോലെ ആയിത്തീർന്നിരിക്കുന്നു; )*

നന്മയും തിന്മയും ഇന്നത്തെ നരനു തിരിച്ചറിയുന്നുണ്ട് എങ്കിലും അവനു നന്മയുടെ പൂർണ്ണതയിൽ ജീവിക്കാൻ കഴിയുന്നില്ല എന്നതാണ് നരന്റെ അപൂർണ്ണത. നരനറിയാതെ അവനെ ഭരിക്കുന്ന ശക്തിയെയാണ് പാപം (മനുഷ്യബലഹീനത) എന്ന് വിശേഷിപ്പിക്കുന്നത്. ദൈവവഴിയിൽ നടന്ന ആദാമിന്റെ ശരീരം നാശത്തിനു വിധേയപ്പെടുന്ന ഒന്ന് ആയിരുന്നില്ല. ദേഹിക്കു നല്കപ്പെട്ട ശരീരം പൂർണ്ണതയുള്ളതായിരുന്നു. എന്നാൽ പിശാചിനാൽ വഞ്ചിക്കപ്പെട്ട് ആദാം പാപം ചെയ്തപ്പോൾ അവരുടെ ദേഹവും ദേഹിയും മരണശിക്ഷയ്ക്ക് വിധിക്കപ്പെട്ടു. 'ഫലം തിന്നുന്ന നാളിൽ നീ മരിക്കും' എന്ന് ദൈവം ആദാമിനോടു പറഞ്ഞിരുന്നു.

*(പ.നി.ഉൽപ്പത്തി 2: 17എന്നാൽ നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷത്തിൻ ഫലം തിന്നരുതു; തിന്നുന്ന നാളിൽ നീ മരിക്കും. )*

ഇങ്ങനെ ആദാം പാപം ചെയ്തതിനാൽ അവന്റെ ശരീരത്തിന്റെ നിയന്ത്രണം പിശാചിന്റെ കൈവശത്തിലായതാണ് ഇന്ന് നാം കാണുന്ന സകല തിന്മകളുടെയും കാരണം. നരനും നാരിയും പാപം ചെയ്തതിനു ശേഷം അവർ കുട്ടികൾക്ക് ജന്മം നല്കിയതായി നമുക്ക് കാണാം.

*(പ.നി.ഉൽപ്പത്തി 4:1 അനന്തരം മനുഷ്യൻ തന്റെ ഭാര്യയായ ഹവ്വയെ പരിഗ്രഹിച്ചു; അവൾ ഗർഭംധരിച്ചു കയീനെ പ്രസവിച്ചു: യഹോവയാൽ എനിക്കു ഒരു പുരുഷ പ്രജ ലഭിച്ചു എന്നു പറഞ്ഞു. ).*

സന്താനനിറവിന്റെ വാഗ്ദത്തം അവർക്കവിടെ (ഏദെനിൽ) ലഭിച്ചിരുന്നു എങ്കിലും അവിടെ അവർക്ക് മക്കൾ ജനിച്ചിരുന്നില്ല. തങ്ങളുടെ ശരീരം അവർ പിശാചിനു വിട്ടുകൊടുത്തതിനുശേഷമാണ് ഇന്ന് നാം കാണുന്ന സന്താനഉൽപ്പാദനരീതി നരനു ലഭിക്കുവാൻ ഇടയായത്. അതിനായുള്ള നരന്റെ ശാരീരിക ഇടപെടലുകൾ ദൈവികമല്ല. എങ്കിലും ദൈവം അത് നരനു അനുവദിച്ചിട്ടുള്ളതാണ്. അതിനാൽത്തന്നെ അതുനിമിത്തമുള്ള വിഷമതകൾ സമൂഹം അനുഭവിക്കുന്നതായും നമ്മുടെ നിത്യസംഭവങ്ങളിൽ ചിലത് കാണിച്ചുതരുന്നുമുണ്ട്.

ഇങ്ങനെ നന്മതിന്മകളെക്കുറിച്ച് അറിവുള്ള നരനിൽ മൂന്ന് ഭാഗങ്ങളാണുള്ളത്. ദേഹം, ദേഹി, ആത്മാവ് എന്നിവയാണത്. മണ്ണിൽ കാണുന്ന പതിനാല് തരത്തിലുള്ള മൂലകങ്ങൾ നരന്റെ ദൃശ്യദേഹത്തിൽ ഉണ്ടെന്നു ശാസ്ത്രീയമായി തെളിയിച്ചിട്ടുണ്ട്. എന്നാൽ ശരിയായ അളവുകളിൽ ഇവയെല്ലാം കൂട്ടിച്ചേർത്ത് ഒരു നരന്റെ ദേഹം രൂപപ്പെടുത്താൻ ശാസ്ത്രത്തിനു കഴിയുമോ എന്ന് അവർതന്നെ പരീക്ഷിച്ചുനോക്കട്ടെ.

ഇങ്ങനെയുള്ള ഈ ദേഹം പാപം ചെയ്യുന്നതും, പാപം ചെയ്യിക്കുന്നതും, പാപം ചിന്തിക്കുന്നതും, പാപം സ്വപ്നം കാണുന്നതും നിന്ദിക്കപ്പെടുന്ന ഒന്നുമാണെന്ന് നാം അറിഞ്ഞിരിക്കേണ്ടതാണ്. പൊതുവേ പറഞ്ഞാൽ പാപത്തിനു (പിശാചു) അവന്റെ എല്ലാവിധ മോഹങ്ങളോടുംകൂടി പ്രവർത്തിക്കാൻ കഴിയുന്ന ഒരിടമാണ് മനുഷ്യദേഹമെന്ന് വചനത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതായി വായിക്കുന്നതിനു കഴിയും.

*(പു.നി.റോമർ 6:12 ആകയാൽ പാപം നിങ്ങളുടെ മർത്യശരീരത്തിൽ അതിന്റെ മോഹങ്ങളെ അനുസരിക്കുമാറു ഇനി വാഴരുതു, )*

നരൻ താൻ ഇഷ്ടപ്പെടാത്ത തിന്മകളിൽപോലും ഇടപെടേണ്ടി വരുന്നത് പാപത്തിനുള്ള പ്രേരണ നല്കുന്ന ഒരു ശരീരത്തിൽ താൻ വസിക്കുന്നതിനാലാണ്.

*(പു.നി.റോമർ 7:20 ഞാൻ ഇച്ഛിക്കാത്തതിനെ ചെയ്യുന്നു എങ്കിലോ അതിനെ പ്രവർത്തിക്കുന്നതു ഞാനല്ല എന്നിൽ വസിക്കുന്ന പാപമത്രേ. )*
*(ഖുറാൻ സൂറ 12 യൂസുഫ് 53 "എന്റെ ശരീരം നിരപരാധിയാണെന്ന് ഞാൻ പറയുന്നില്ല. നിശ്ചയമായും ശരീരം തിന്മചെയ്യാൻ കൂടുതൽ പ്രേരിപ്പിക്കുന്നതാണ്; എന്റെ നാഥൻ അനുഗ്രഹിച്ച ശരീരം ഒഴികെ.)*

തിന്മകൾ ചെയ്യുന്നതോടൊപ്പംതന്നെ നന്മകൾ ചെയ്യുവാനും സാഹിത്യം, കല, വിനോദം, കായികം, ശാസ്ത്രം, ഉപജീവനോപാദികൾ, ദാമ്പത്യം, ശത്രുസംരക്ഷണം, എന്നിവയിലിടപെടുവാനും ഈ ദേഹത്തിനു കഴിയും. ഇപ്രകാരമുള്ള ഈ ദേഹം മരണശിക്ഷയ്ക്ക് വിധിക്കപ്പെട്ടിരിക്കുന്നതുകൊണ്ട് മരണത്തെ ഒഴിഞ്ഞുപോകുവാൻ ആർക്കും കഴിയുകയുമില്ല.

*(പാപത്തിന്റെ ശമ്പളം മരണമത്രേ; ദൈവത്തിന്റെ കൃപാവരമോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിൽ നിത്യജീവൻ തന്നെ. പു.നി.റോമർ 6:23)*

സ്വപ്നം കാണാത്ത നരൻമാർ ആരുംതന്നെ ഭൂമിയിലുണ്ടായിരിക്കുകയില്ല. എന്താണ് സ്വപ്നത്തിന്റെ അടിസ്ഥാന കാരണം? ശാസ്ത്രം ഇതിനെ കണ്ടെത്തുന്നത് ദൈവികമായ കാഴ്ചപ്പാടുകളോടുകൂടിയല്ല. അവർ നരന്റെ മനസ്സിനെ ബോധമനസ്സെന്നും അബോധമനസ്സെന്നും ഉപബോധമനസ്സെന്നും പറഞ്ഞു പഠിപ്പിച്ചു വരുന്നുണ്ട്. ഇങ്ങനെ മനസ്സിലാക്കിയതുകൊണ്ട് മനുഷ്യമനസ്സിന്റെ സ്വപ്നങ്ങൾ നിയന്ത്രിക്കപ്പെടുമോ? എന്നാൽ ദൈവവചനം ഇതിനെ- ചിലസ്വപ്നങ്ങളിൽ- കാണുന്നത് മനുഷ്യനിൽ അവനറിയാതെ സംഭവിക്കുന്ന ഒരു കുറ്റമായിട്ടാണ്. (ചില സ്വപ്നങ്ങൾ ദൈവിക കാര്യങ്ങളുടെ വെളിപ്പെടുത്തലുകളായും ചിലർ കാണാറുണ്ട്. അതിന്റെ വ്യാഖ്യാനങ്ങൾ ദൈവമനുഷ്യർ നടത്താറുമുണ്ട്.

*(പ.നി. ഉൽപ്പത്തി 40:8, അവർ അവനോടു: ഞങ്ങൾ സ്വപ്നം കണ്ടു; വ്യാഖ്യാനിച്ചു തരുവാൻ ആരുമില്ല എന്നു പറഞ്ഞു. യോസേഫ് അവരോടു: സ്വപ്നവ്യാഖ്യാനം ദൈവത്തിന്നുള്ളതല്ലയോ? അതു എന്നോടു പറവിൻ എന്നു പറഞ്ഞു. 41:12 അവിടെ അകമ്പടിനായകന്റെ ദാസനായ ഒരു എബ്രായ യൌവനക്കാരൻ ഞങ്ങളോടുകൂടെ ഉണ്ടായിരുന്നു; ഞങ്ങൾ അവനോടു അറിയിച്ചാറെ അവൻ സ്വപ്നങ്ങളെ വ്യാഖ്യാനിച്ചു; ഓരോരുത്തന്നു താന്താന്റെ സ്വപ്നത്തിന്റെ അർത്ഥം പറഞ്ഞുതന്നു. )*

അതിനാൽത്തന്നെ സ്രവത്താലുള്ള അശുദ്ധിയിൽനിന്നു മോചനം ലഭിക്കുന്നതിന് യാഗവഴിപാടുകൾ അർപ്പിക്കണമെന്നു സത്യവേദത്തിന്റെ ആദ്യഭാഗമായ പഴയനിയമം വെളിപ്പെടുത്തുന്നു.

*(പ.നി.ലേവ്യ 15: 13,16 സ്രവക്കാരൻ സ്രവം മാറി ശുദ്ധിയുള്ളവൻ ആകുമ്പോൾ ശുദ്ധീകരണത്തിന്നായി ഏഴുദിവസം എണ്ണീട്ടു വസ്ത്രം അലക്കി ദേഹം ഒഴുക്കുവെള്ളത്തിൽ കഴുകേണം; എന്നാൽ അവൻ ശുദ്ധിയുള്ളവൻ ആകും. 14 എട്ടാം ദിവസം അവൻ രണ്ടു കുറുപ്രാവിനെയോ രണ്ടു പ്രാവിൻ കുഞ്ഞിനെയോ എടുത്തു സമാഗമന കൂടാരത്തിന്റെ വാതിൽക്കൽ യഹോവയുടെ സന്നിധിയിൽ വന്നു അവയെ പുരോഹിതന്റെ പക്കൽ കൊടുക്കേണം. 15 പുരോഹിതൻ അവയിൽ ഒന്നിനെ പാപയാഗമായിട്ടും മറ്റേതിനെ ഹോമയാഗമായിട്ടും അർപ്പിക്കേണം; ഇങ്ങനെ പുരോഹിതൻ അവന്നുവേണ്ടി യഹോവയുടെ സന്നിധിയിൽ അവന്റെ സ്രവത്തിന്നു പ്രായശ്ചിത്തം കഴിക്കേണം.*

*16 ഒരുത്തന്നു ബീജം പോയാൽ അവൻ തന്റെ ദേഹം മുഴുവനും വെള്ളത്തിൽ കഴുകുകയും സന്ധ്യവരെ അശുദ്ധൻ ആയിരിക്കയും വേണം. 17 ബീജം വീണ സകലവസ്ത്രവും എല്ലാതോലും വെള്ളത്തിൽ കഴുകുകയും അതു സന്ധ്യവരെ അശുദ്ധമായിരിക്കയും വേണം. )*

നരൻ നേരിൽ കണ്ടതോ, കേട്ടതോ, ചിന്തിച്ചതോ, ആഗ്രഹിച്ചതോ, താനിഷ്ടപ്പെടാത്തതോ, ചിന്തിക്കാത്തതോ ആയ കാര്യങ്ങൾ തന്റെ അബോധാവസ്ഥയിൽ ശരീരം നിർവ്വഹിക്കുമ്പോൾ മനുഷ്യനിലെ ദേഹിയുടെ (പാപി) സമ്മതം ചോദിക്കാതെ ശരീരം ഒരു ആന്തരീകശക്തിക്ക് (പാപം) അടിമപ്പെട്ടു ആ കാര്യം നടത്തുന്നതായി കാണാൻ കഴിയും. കൽപ്പന ലംഘിച്ചു മനുഷ്യൻ പാപം ചെയ്തപ്പോൾ പിശാചിന്റെ വാസം മനുഷ്യശരീരത്തിലേക്ക് മാറ്റപ്പെട്ടതിനാലാണ് ഇതു സംഭവിക്കുന്നത്. 'ജഡത്താൽ (പിശാച് ) ജനിച്ചത് ജഡമാണെന്ന്' (പിശാച് ) കർത്താവു അരുളിച്ചെയ്തിട്ടുമുണ്ട് *(പു.നി.യോഹന്നാൻ 3:6 ജഡത്താൽ ജനിച്ചതു ജഡം ആകുന്നു; ആത്മാവിനാൽ ജനിച്ചതു ആത്മാവു ആകുന്നു. )*

പുതിയനിയമം റോമാലേഖനത്തിൽ അപ്പൊസ്തലനായ പൗലൊസ് പറയുന്നത് മനുഷ്യശരീരത്തിൽ പാപം വസിച്ചുകൊണ്ട് അവന്റെ പ്രമാണമായ 'പാപം ചെയ്യുക' എന്നുള്ളത് നടപ്പിൽവരുത്തുന്നു എന്നാണ്.

*(പു.നി.റോമർ 7:23 ,2423 എങ്കിലും എന്റെ ബുദ്ധിയുടെ പ്രമാണത്തോടു പോരാടുന്ന വേറൊരു പ്രമാണം ഞാൻ എന്റെ അവയവങ്ങളിൽ കാണുന്നു; അതു എന്റെ അവയവങ്ങളിലുള്ള പാപപ്രമാണത്തിന്നു എന്നെ ബദ്ധനാക്കിക്കളയുന്നു. 24 അയ്യോ, ഞാൻ അരിഷ്ടമനുഷ്യൻ! ഈ മരണത്തിന്നു അധീനമായ ശരീരത്തിൽനിന്നു എന്നെ ആർ വിടുവിക്കും? )*

ഇപ്രകാരം ഏദെനിൽ വസിച്ചിരുന്ന മനുഷ്യനിൽ ആരംഭിച്ചതായ "പാപം ചെയ്യുക" (നിയമംലംഘിക്കുക) എന്നുള്ളത് ഇന്നും മനുഷ്യ ജീവിതത്തിൽ തുടരുന്നതായി നമുക്ക് കാണാം. ആദ്യന്തികമായി ദേഹം എന്നുള്ളത് ദേഹിയുടെ സ്വന്തമായതും ദേഹി വസിക്കുന്നതുമായ മൺകൂടാരമാണ്.

ദേഹി എന്നുള്ളത് ഒരു വിധത്തിൽ മനുഷ്യനിലെ പ്രാണനുമാണ്. ഇതിനെ ജീവൻ എന്നും ആത്മാവ് എന്നും ഇംഗ്ലീഷ് ഭാഷയിൽ Soul എന്നും പറഞ്ഞുവരാറുണ്ട്. (അത് ജീവൻ ഇല്ലാത്ത ശരീരത്തിന്റെ ജീവനുള്ള പ്രതിബിംബം ആകുന്നു.) മനുഷ്യശരീരത്തിൽ കാണുന്ന പാപം ഒഴിവാക്കിയാൽ കിട്ടുന്ന ശരീരമായിരിക്കും ദേഹിക്കു അവകാശമായ ശരീരം. ആ ശരീരമാകട്ടെ ആദിയിലെ ആദാമിന്റെ ശരീരം പോലെയും പാപം വസിക്കാത്തതുമായിരിക്കും. എന്നാൽ ഇപ്രകാരമുള്ള ഒരു അവസ്ഥയിലേക്ക് മനുഷ്യന്റെ യാതൊരു കണ്ടുപിടുത്തങ്ങളും മുഖേനയോ ശാസ്ത്രം മുഖേനയോ എത്തിച്ചേരുക സാദ്ധ്യമല്ല. അപ്രകാരമുള്ള ഒരു അക്ഷരീയ അവസ്ഥയിൽ മനുഷ്യൻ എത്തിച്ചേർന്നു പാപം കൂടാതെ ജീവിക്കുക എന്നുള്ളത് ദൈവതാൽപ്പര്യവുമല്ല. എന്നാൽ ഇപ്രകാരം

പാപത്തിലടയ്ക്കപ്പെട്ട മനുഷ്യനെ അതിൽനിന്നു രക്ഷിക്കുന്ന ദൈവേഷ്ടമാണ് ദൈവം ലോകസ്ഥാപനത്തിനുമുമ്പേ ക്രിസ്തുവിൽ കണ്ടുകൊണ്ടു മനുഷ്യനെ പാപത്തിൽ വീഴുവാൻ ഇടയാക്കിയത്. ദേഹത്തിലുള്ള പാപത്തിന്റെ നിയമത്താൽ ബന്ധിതയാക്കപ്പെട്ട ദേഹി (ജീവൻ) ദേഹത്തിന്റെ (പാപം) അടിമത്തത്തിലാണ് (തടവിൽ) കഴിയുന്നത്.

ദേഹം, ദേഹി എന്നിവ കൂടാതെ മനുഷ്യാത്മാവ് എന്ന മറ്റൊരു ഭാഗവുംകൂടി മനുഷ്യനിലുണ്ട്. ബുദ്ധി, ചിന്ത, ഇച്ഛാസ്വാതന്ത്ര്യം എന്നിവയാണ് മനുഷ്യആത്മാവിന്റെ മൂന്ന് ഭാഗങ്ങൾ. ബുദ്ധി വിവിധ മനുഷ്യരിൽ വിവിധ തരത്തിലാണെന്നു കാണാം. ബുദ്ധിവൈകല്യം ഉള്ളവരോടൊപ്പംതന്നെ കൂർമ്മബുദ്ധികളേയും നമുക്കിവിടെ കാണാൻ കഴിയും. മനുഷ്യന്റെ ബുദ്ധി ചിന്തയിലൂടെ വളർന്നു ചൊവ്വയിലോളം എത്തിയിട്ടുള്ളതും ശാസ്ത്രസാങ്കേതികവിദ്യകളിലൂടെ നമുക്ക് കാണാൻ കഴിയുന്നുണ്ട്. എന്നാൽ മനുഷ്യൻ ബുദ്ധിപരമായും, ശാസ്ത്രസാങ്കേതികത്തങ്ങളിലൂടെയും, ധനപരമായും ഉന്നതി പ്രാപിച്ചിട്ടും അവന്റെ പാപസ്വഭാവങ്ങളിൽ കുറവൊന്നുംതന്നെ വന്നിട്ടില്ലെന്നും നാം ഈ സന്ദർഭത്തിൽ ഓർക്കേണ്ടതാണ്. മനുഷ്യന്റെ മനസ്സിൽ രൂപപ്പെടുന്ന പാപപ്രവർത്തനങ്ങളും അവന്റെ ചിന്തയുടെ ഫലമാണ്.

മനുഷ്യന്റെ ഇച്ഛാസ്വാതന്ത്ര്യം എന്നുള്ളതിൽ അവന് അവന്റേതായ ദൈവത്തെ തിരഞ്ഞെടുക്കുന്നതിനുള്ള സ്വാതന്ത്ര്യമുണ്ട്. ദൈവം വേണ്ട എന്ന് വെക്കുവാനുള്ള സ്വാതന്ത്ര്യവും അതിലുണ്ട്. സത്യദൈവത്തെ തിരഞ്ഞെടുക്കുന്നവർ സത്യജീവിതമാണ് തിരഞ്ഞെടുക്കുന്നത്. ഇച്ഛാസ്വാതന്ത്ര്യത്തിലുള്ള മറ്റു തിരഞ്ഞെടുപ്പുകളും ഇതിൽ നിന്നു വ്യക്തമാണല്ലോ?

നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷത്തിന്റെഫലം തിന്നപ്പോൾ മനുഷ്യൻ ദൈവത്തെപ്പോലെ ആയിത്തീർന്നു എന്ന് ദൈവം അരുളിച്ചെയ്തിരിക്കുന്നു. *(പ.നി.ഉൽപ്പത്തി 3:22 യഹോവയായ ദൈവം: മനുഷ്യൻ നന്മതിന്മകളെ അറിവാൻ തക്കവണ്ണം നമ്മിൽ ഒരുത്തനെപ്പോലെ ആയിത്തീർന്നിരിക്കുന്നു; )*

എന്നാൽ ദൈവത്തിലുള്ള സമ്പൂർണ്ണതയോ സമഗ്രതയോ മനുഷ്യജീവിതത്തിൽ കാണുന്നില്ല. അതിനാൽ മനുഷ്യജീവിതത്തിന്റെ പൂർണ്ണതയും സമഗ്രതയും അവന്റെ ജീവിതത്തിൽ നഷ്ടപ്പെട്ട ഊടുപാവുകൾ നേരെയാക്കുന്നതും യേശു എന്ന പൂർണ്ണനായ ഗുരുവിലൂടെയാണെന്നു, പുതിയനിയമത്തിലൂടെയാണെന്നു നമുക്ക് കാണാൻ കഴിയും. പാപമുള്ള മനുഷ്യാത്മാവിന്റെ സ്ഥാനത്തേക്ക് അതിന്റെ ശുദ്ധീകരണത്തിലൂടെ ദൈവാത്മാവ് കടന്നുവന്ന് മനുഷ്യൻ പുതിയ സൃഷ്ടിയായിത്തീരുക എന്നുള്ള ദൈവആലോചന മനുഷ്യന്റെ പാപത്തിലുള്ള ഈ ജീവിതത്തിൽ കാണാവുന്നതാണ്.

വിശ്വസിക്കുന്നവർക്ക് വാഗ്ദത്തമായ പരിശുദ്ധാത്മാവ്

**യേശുക്രിസ്തുവിലെ വിശ്വാസത്താൽ ലഭിക്കേണ്ടതിനാണ് തിരുവെഴുത്തു എല്ലാവറ്റെയും പാപത്തിൻ കീഴിലേക്ക് അടച്ചുകളഞ്ഞത്.**

*(പുതിയനിയമം - ഗലാത്യർ 3:22 എങ്കിലും വിശ്വസിക്കുന്നവർക്കു വാഗ്ദത്തം യേശുക്രിസ്തുവിലെ വിശ്വാസത്താൽ ലഭിക്കേണ്ടതിന്നു തിരുവെഴുത്തു എല്ലാവറ്റെയും പാപത്തിൻ കീഴടെച്ചുകളഞ്ഞു. )*

**മുമ്പ് കണ്ടതുപോലെയുള്ള പാപഅടിമത്തത്തിൽനിന്നു മനുഷ്യൻ വീണ്ടെടുക്കപ്പെട്ടു പുതിയസൃഷ്ടി ആയിത്തീരുന്ന വഴിയാണ് പുതിയനിയമം വെളിപ്പെടുത്തുന്നത്.**

*'യേശുവിനെ കർത്താവ് എന്നു വായ്കൊണ്ട് ഏറ്റു പറകയും ദൈവം അവനെ മരിച്ചവരിൽനിന്ന് ഉയിർത്തെഴുന്നേല്പ്പിച്ചു എന്നു ഹൃദയം കൊണ്ടു വിശ്വസിക്കയും ചെയ്താൽ നീ രക്ഷിക്കപ്പെടും'.*
*(പു.നി. റോമർ 10:9)*

*%%%%%%%%%%*

**മനുഷ്യആത്മാവും മനുഷ്യമനസ്സും (കാണാൻകഴിയാത്തത്) പാപത്താൽ അശുദ്ധമാക്കപ്പെട്ട മനുഷ്യഹൃദയവുമായി ബന്ധപ്പെട്ട് പ്രവർത്തിക്കുന്നു. എന്നാൽ ദൈവആത്മാവും ക്രിസ്തുവിന്റെ മനസ്സും ദൈവആത്മാവിനാൽ ശുദ്ധീകരിക്കപ്പെട്ട മനുഷ്യഹൃദയവുമായി ബന്ധപ്പെട്ടാണ് പ്രവർത്തിക്കുന്നത്. മനസ്സ് ശാസ്ത്രത്തിനു കാണാൻ കഴിയാത്ത ഒന്നാണെങ്കിലും അതിനെ അതു അംഗീകരിക്കുന്നുണ്ടല്ലോ.**
**അതുപോലെത്തന്നെ കാണാൻ കഴിയാത്ത**
**ദൈവത്തെയും ദേഹിയെയും**
**അംഗീകരിക്കുവാൻ അതിനു കഴിയട്ടെ.**

**%%%%%%%%%%**

# 4. ആദാമും വീണ്ടെടുപ്പും.

*'ദൈവം (യഹോവ) സകലവും തന്റെ ഉദ്ദേശ്യത്തിന്നായി ഉണ്ടാക്കിയിരിക്കുന്നു; അനർത്ഥ ദിവസത്തിന്നായി ദുഷ്ടനെയും കൂടെ'. (പ.നി.സദൃശവാക്യങ്ങൾ 16:4)* എന്ന് ശലോമോൻ കാണിച്ചുതരുന്നുണ്ട്. എന്നിരിക്കെ *'യഹോവ ആലോചനയിൽ അതിശയവും ജ്ഞാനത്തിൽ ഉൽകൃഷ്ടതയുമുള്ള ദൈവമാണെന്ന്' യെശയ്യാവ് പറയുന്നുമുണ്ട്. (പ.നി.യെശയ്യാവ് 28:29)*

പാപം കർത്തൃത്വം നടത്തുന്ന മനുഷ്യചിന്തയിലൂടെ ദൈവത്തെ നിർവ്വചിക്കുക അത്ര എളുപ്പമല്ല. എന്നാൽ ദൈവത്തെ അന്വേഷിക്കുന്ന മനുഷ്യർക്ക് അവിടുന്ന് മനുഷ്യന്റെ അവസ്ഥയെക്കുറിച്ചും, ദൈവത്തെക്കുറിച്ചും, മനുഷ്യനെക്കുറിച്ച് ദൈവത്തിലുള്ളതിനെക്കുറിച്ചും വെളിപ്പെടുത്തിക്കൊടുക്കുന്നു.

ആദാമിൽനിന്നു ഉല്ഭവിച്ച മാനവസമൂഹം ദൈവത്തെ കണ്ടെത്തുന്നതിനു അവരുടേതായ ശ്രമം നടത്തിയിരുന്നതായി വിവിധ മതത്തിന്റെ പുസ്തകങ്ങളിലൂടെ നമുക്ക് കണ്ടെത്താൻ കഴിയും. എന്നാൽ പാപത്തിലടയ്ക്കപ്പെട്ട ആദാമിന്റെ മക്കളുടെ ദൈവാന്വേഷണവും കൃത്യമായ ഒരു മനുഷ്യവംശാവലിയും നീതീകരണത്തിനായുള്ള അവരുടെ തിരഞ്ഞെടുപ്പും സത്യവേദപുസ്തകം മാത്രമാണ് നല്കുന്നത്.

*(പു.നി.ലൂക്കോസ് 3:23-38 23. യേശുവിന്നു താൻ പ്രവൃത്തി ആരംഭിക്കുമ്പോൾ ഏകദേശം മുപ്പതു വയസ്സായിരുന്നു. അവൻ യോസേഫിന്റെ മകൻ എന്നു ജനം വിചാരിച്ചു;..................38 കയിനാൻ എനോശിന്റെ മകൻ, എനോശ് ശേത്തിന്റെ മകൻ, ശേത്ത് ആദാമിന്റെ മകൻ, ആദാം ദൈവത്തിന്റെ മകൻ. )*

ലോകത്തിൽ നാം നോക്കുമ്പോൾ പാപികളായ മനുഷ്യരുടെ പാപമോചനത്തിനായി വിവിധ മാർഗ്ഗങ്ങൾ നിർദ്ദേശിച്ചിട്ടുള്ള അനേകം പുസ്തകങ്ങൾ കാണാൻകഴിയും. ഭാരതത്തിലുള്ളതിനെ ഭാരതീയസംസ്കാരം എന്നുതന്നെ വിശേഷിപ്പിക്കുന്നുണ്ടല്ലോ? നൂറുകണക്കിന് വേദഉപനിഷത്തുകൾ, പഞ്ചവേദങ്ങളായ ഋഗ്വേദം, സാമവേദം, യജുർവേദം, അഥർവ്വവേദം, മഹാഭാരതം മുതലായവയും, ഗീതോപദേശം, രാമായണം, ദേവീമാഹാത്മ്യങ്ങൾ തുടങ്ങിയവയും അതിൽ ഉൾപ്പെട്ടിരിക്കുന്നു. കൂടാതെ ക്രിസ്തുവിനുശേഷം ഇറക്കപ്പെട്ട ഖുറാനും പാപപരിഹാരം നിർദ്ദേശിക്കുന്ന മറ്റൊരു പുസ്തകമാണ്. പാപപരിഹാരത്തിനായി മുഹമ്മദ് കണ്ടെത്തിയിട്ടുള്ള മാർഗ്ഗങ്ങൾ അതിൽ രേഖപ്പെടുത്തിയിരിക്കുന്നതായി കാണാം. ഇവയെല്ലാം മനുഷ്യാഭിപ്രായങ്ങൾ മാത്രമായതിനാൽ മതം എന്നും പറയാവുന്നതാണ്.

ഏദെൻതോട്ടത്തിൽ വെച്ചു പാപം ചെയ്തതിനുശേഷം ആദാം

തങ്ങൾക്കു സ്വന്തവസ്ത്രം (സ്വന്തം പാപപരിഹാരം) കണ്ടെത്തിയതായി പഴയനിയമത്തിലുള്ള ഉൽപ്പത്തിപ്പുസ്തകത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്.

*(പ.നി.ഉൽപ്പത്തി 3 :7 ഉടനെ ഇരുവരുടെയും കണ്ണു തുറന്നു തങ്ങൾ നഗ്നരെന്നു അറിഞ്ഞു, അത്തിയില കൂട്ടിത്തുന്നി തങ്ങൾക്കു അരയാട ഉണ്ടാക്കി. )*

എന്നാൽ അവർക്ക് മറ്റൊരു യാഗവസ്ത്രം ഉണ്ടാക്കിക്കൊടുക്കുന്ന ദൈവ പ്രവൃത്തി ദൈവം നൽകുന്ന പാപപരിഹാരത്തെയാണ് വെളിപ്പെടുത്തുന്നത്. പാപിയായിത്തീർന്ന് ഏദെനിൽനിന്നു പുറത്താക്കപ്പെടുന്നതിനുമുമ്പ് ഒരു യാഗവസ്ത്രം നല്കപ്പെട്ട് ദൈവമകനായിത്തീർന്ന ആദാമിനെയാണ് പുതിയനിയമം വെളിപ്പെടുത്തിത്തരുന്നത്.

*(പുതിയനിയമം. ലൂക്കോസ്3:38 കയിനാൻ എനോശിന്റെ മകൻ, എനോശ് ശേത്തിന്റെ മകൻ, ശേത്ത് ആദാമിന്റെ മകൻ, ആദാം ദൈവത്തിന്റെ മകൻ.)*

ലോകത്തിലുള്ള ചുരുക്കം മതങ്ങൾ നോക്കിയാലും മനുഷ്യൻ ദൈവ സൃഷ്ടിയാണ് എന്ന് പറയുന്നതായി കാണാൻകഴിയും. ഖുറാൻ പറയുന്നത് മനുഷ്യൻ ദൈവത്തിന്റെ അടിമയായ സൃഷ്ടിയാണെന്നാണ്.എന്നാൽ 'പുതിയനിയമം' ക്രിസ്തുവിലൂടെ മനുഷ്യരെ ദൈവമക്കളാക്കിത്തീർക്കുന്നു.

*(പുതിയനിയമം.യോഹന്നാൻ 1:12,13 അവനെ കൈക്കൊണ്ടു അവന്റെ നാമത്തിൽ വിശ്വസിക്കുന്ന ഏവർക്കും ദൈവമക്കൾ ആകുവാൻ അവൻ അധികാരം കൊടുത്തു. 13 അവർ രക്തത്തിൽ നിന്നല്ല, ജഡത്തിന്റെ ഇഷ്ടത്താലല്ല, പുരുഷന്റെ ഇഷ്ടത്താലുമല്ല, ദൈവത്തിൽ നിന്നത്രേ ജനിച്ചതു. )*

പാപം ചെയ്തു ദൈവതേജസ്സ് നഷ്ടപ്പെട്ട മനുഷ്യരെ വീണ്ടെടുത്ത് സത്യത്തിൽ ജീവിക്കുവാൻ തക്കവണ്ണം ദൈവആത്മാവിനെ നല്കി ദൈവ മക്കളാക്കുന്ന ഈ പ്രത്യേക ആലോചന മറ്റു മതപുസ്തകങ്ങളിൽ കാണാൻ കഴിയുന്ന ഒന്നല്ല. യേശുവിന്റെ കുരിശുമരണം യഹൂദനു ഇടർച്ചയാണ്. അത് മറ്റു ജാതികൾക്കു ഭോഷത്വമാണ്. എന്നാൽ വിശ്വസിക്കുന്നവർക്ക് അത് പാപത്തിൽനിന്നു രക്ഷിക്കുന്ന ദൈവശക്തിയാണ്.

*('സുവിശേഷത്തെക്കുറിച്ചു എനിക്ക് ലജ്ജയില്ല; വിശ്വസിക്കുന്ന ഏവന്നും ആദ്യം യഹൂദന്നും പിന്നെ യവനന്നും (സകലജാതികൾക്കും) അത് രക്ഷെക്കായി ദൈവശക്തിയാകുന്നുവല്ലോ. അതിൽ ദൈവത്തിന്റെ നീതി വിശ്വാസം ഹേതുവായും വിശ്വാസത്തിന്നായിക്കൊണ്ടും വെളിപ്പെട്ടുവരുന്നു'. പു.നി.റോമർ 1:16 )*

ദൈവയിഷ്ടപ്രകാരം ആദിയിൽ പാപത്തിലടയ്ക്കപ്പെട്ട മനുഷ്യനെ പാപത്തിൽനിന്നു രക്ഷിക്കുന്നസുവിശേഷം മനുഷ്യൻ വിശ്വസിച്ചു എങ്കിൽ മാത്രമേ മനുഷ്യന് ദൈവം ഇച്ഛിക്കുന്ന വിധത്തിലുള്ള പാപമോചനവും, ദൈവികസ്വഭാവവും, നിത്യജീവനും

**നേടാൻ കഴിയുകയുള്ളു.**

*(‘ദൈവം സകലവും അതാതിന്റെ സമയത്ത് ഭംഗിയായി ചെയ്തു നിത്യതയും മനുഷ്യഹൃദയത്തിൽ വെച്ചിരിക്കുന്നു. എങ്കിലും (അത് പ്രാപിക്കുവാൻ) ആദിയോടന്തം ദൈവം എന്ത് ചെയ്തിരിക്കുന്നു എന്ന് മനസ്സിലാക്കുവാൻ അവനു കഴിവില്ല’. പഴയനിയമം സഭാപ്രസംഗി 3:11)*

**ദൈവം ആദിയിൽ, പാപത്തിലടച്ചുകളഞ്ഞ മനുഷ്യനെ അതിൽനിന്നു രക്ഷിക്കുന്നതിനു ക്രിസ്തു (അഭിഷിക്തൻ) അന്ത്യനാളുകളിൽ മനുഷ്യരൂപത്തിൽ അവതരിച്ചതായി പുതിയനിയമത്തിലെ നാല് സുവിശേഷപുസ്തകങ്ങൾ വെളിപ്പെടുത്തുന്നു.**

*(പ.നി.സങ്കീർത്തനങ്ങൾ 9:16 യഹോവ തന്നെത്താൻ വെളിപ്പെടുത്തി ന്യായ വിധി നടത്തിയിരിക്കുന്നു; ദുഷ്ടൻ സ്വന്തകൈകളുടെ പ്രവൃത്തിയിൽ കുടുങ്ങിയിരിക്കുന്നു. തന്ത്രിനാദം. സേലാ. )*

**ആദിയിലെ ആദാം ജീവനുള്ള ദേഹി ആയിരുന്നു എങ്കിലും ജീവനും മരണവും തിരിച്ചറിയുന്നതിനുള്ള ആത്മാവ് അവനുണ്ടായിരുന്നില്ല. എന്നാൽ ഒടുക്കത്തെ ആദാമായി കടന്നുവന്നവനായ യേശു മനുഷ്യരെ സത്യത്തിൽ വഴിനടത്താൻ കഴിവുള്ള അത്മാവായിട്ടാണ് വിശ്വസിക്കുന്ന മനുഷ്യരിൽ ഇന്ന് വസിക്കുന്നത്.**

*(പുതിയനിയമം .1കൊരിന്ത്യർ 15:45 ഒന്നാം മനുഷ്യനായ ആദാം ജീവനുള്ള ദേഹിയായിത്തീർന്നു എന്നു എഴു തിയുമിരിക്കുന്നുവല്ലോ, ഒടുക്കത്തെ ആദാം ജീവിപ്പിക്കുന്ന ആത്മാവായി.)*

*( ‘കർത്താവു ആത്മാവാകുന്നു. കർത്താവിന്റെ ആത്മാവുള്ളേടത്ത് (പാപത്തിൽനിന്നു) സ്വാതന്ത്ര്യമുണ്ട്’. പുതിയനിയമം. 2കൊരിന്ത്യർ 3:17.)*

**ഇത് ഉള്ളതു തന്നെയോ എന്ന് തുടർഭാഗങ്ങളിലൂടെ നമുക്കൊന്നു പരിശോധിക്കാം.**

**%%%%%%%%%%**

# 5.കുരിശിലെ യാഗം.

**ലോകമെമ്പാടുമുള്ള ബഹുസഹസ്രം മനുഷ്യർ വായിച്ചു നോക്കിയിട്ടുള്ള ഒരു പുസ്തകമാണ് ബൈബിൾ അല്ലെങ്കിൽ സത്യവേദപുസ്തകം. സത്യവേദപുസ്തകം എന്നുള്ളത് അതിന്റെ പേരിൽ കാണുന്നതുപോലെത്തന്നെ ഒരു മഹത്സത്യം വെളിപ്പെടുത്തിത്തരുന്ന പുസ്തകമാണ്. സങ്കടകരമെന്നു പറയട്ടെ അത് വായിക്കുന്ന മഹാഭൂരിപക്ഷത്തിനും മനുഷ്യന്റെ പാപപരിഹാരത്തിനുവേണ്ടി എന്തു സത്യമാണ് അതിൽ രേഖപ്പെടുത്തിയിരിക്കുന്നത് എന്ന് വ്യക്തതയുള്ളവരല്ല.**

**സത്യവേദപുസ്തകത്തിനു രണ്ട് ഭാഗങ്ങളാണുള്ളത്. പഴയനിയമവും പുതിയനിയമവും. രണ്ടു നിയമപുസ്തകങ്ങളും അനേകം കൊച്ചു പുസ്തകങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ട് മനുഷ്യരുടെ പാപപരിഹാരവും നിത്യജീവനും ലക്ഷ്യമിട്ടുകൊണ്ട് മനുഷ്യവർഗ്ഗത്തിന്റെ സൃഷ്ടിതാവായ ദൈവം (യഹോവ) നല്കിയിട്ടുള്ളതാണ്. പഴയനിയമം എന്നുള്ളത് ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ട ഒരു പ്രത്യേക ജനതയെ ഉദ്ദേശിച്ചു നല്കിയതാണെങ്കിൽ പുതിയനിയമമാകട്ടെ ഭൂമിയിലുള്ള മുഴുമനുഷ്യവർഗ്ഗത്തെയും ഉന്നംവച്ചുകൊണ്ട് അവതരിപ്പിച്ചിട്ടുള്ളതുമാണ്.**

***'എന്നാൽ മനുഷ്യൻ പാപത്തിൽനിന്നു രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ നല്കപ്പെട്ട വേറൊരു നാമവുമില്ല'. (പു.നി.അപ്പൊസ്തലന്മാർ 4:12 )*** **എന്നുള്ള തീർപ്പിൽ ക്രിസ്ത്യാനികൾ എന്ന് പറയുന്ന അനേകരും വ്യക്തതയുള്ളവരല്ല.**

**സത്യവേദത്തിന്റെ രണ്ടാം ഭാഗമായ "പുതിയനിയമം" എന്ന പുസ്തകം ഒരു 'പുതിയ നിയമം' മനുഷ്യരിൽ എന്നേക്കും നിലനില്ക്കേണ്ടുന്നവിധത്തിൽ അവതരിപ്പിച്ചുകൊണ്ടാണ് പാപപരിഹാരം വരുത്തിയിരിക്കുന്നത്. പുതിയനിയമം ലോകത്തിലെല്ലായിടത്തും സുവിശേഷമായി ഉപദേശിച്ചുവരുണ്ട്. എന്നാൽ ഈ 'പുതിയനിയമത്തെ' ഉപദേശത്തോടും സാക്ഷ്യത്തോടുംകൂടി അവതരിപ്പിക്കാത്തവരായ സഭാനേതൃത്വം നന്മതിന്മയുടെ അറിവുകൾ തലമുറകൾക്ക് പഠിപ്പിക്കുകയും അത് അനുസരിക്കാൻ കഴിയാത്തവരായി ക്രിസ്തീയസമൂഹം ഭൌതികതയുടെ അതിപ്രസരത്തിൽ മുങ്ങിത്താണ് നരകത്തിലേക്കുള്ള യാത്രക്ക് വേഗം കൂട്ടികൊണ്ടിരിക്കുകയുമാണ്.**

***(പ.നി.യെശയ്യാവ് 8:20 ഉപദേശത്തിന്നും സാക്ഷ്യത്തിന്നും വരുവിൻ!***

*അവർ ഈ വാക്കുപോലെ പറയുന്നില്ലെങ്കിൽ -- അവർക്കു അരുണോദയം ഉണ്ടാകയില്ല. )*

മുഴുമനുഷ്യരിലും കണ്ടുവരുന്ന പാപം (അധാർമ്മികത) എന്ന മൂല്യച്യുതിക്ക് പരിഹാരം വരുത്തുന്നതിന് സൃഷ്ടാവായ ദൈവം പ്രാരംഭമായി തിരഞ്ഞെടുത്തത് അബ്രാം എന്നു പേരുള്ള എബ്രായ മനുഷ്യനെയാണ്. *(പ.നി.ഉൽപ്പത്തി 12:1-4 യഹോവ അബ്രാമിനോടു അരുളിച്ചെയ്തതെന്തെന്നാൽ: നീ നിന്റെ ദേശത്തെയും ചാർച്ചക്കാരെയും പിതൃഭവനത്തെയും വിട്ടു പുറപ്പെട്ടു ഞാൻ നിന്നെ കാണിപ്പാനിരിക്കുന്ന ദേശത്തേക്കു പോക. 2 ഞാൻ നിന്നെ വലിയോരു ജാതിയാക്കും; നിന്നെ അനുഗ്രഹിച്ചു നിന്റെ പേർ വലുതാക്കും; നീ ഒരു അനുഗ്രഹമായിരിക്കും. 3 നിന്നെ അനുഗ്രഹിക്കുന്നവരെ ഞാൻ അനുഗ്രഹിക്കും. നിന്നെ ശപിക്കുന്നവരെ ഞാൻ ശപിക്കും; നിന്നിൽ ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടും. 4 യഹോവ തന്നോടു കല്പിച്ചതുപോലെ അബ്രാം പുറപ്പെട്ടു; ലോത്തും അവനോടുകൂടെ പോയി; ഹാരാനിൽനിന്നു പുറപ്പെടുമ്പോൾ അബ്രാമിന്നു എഴുപത്തഞ്ചു വയസ്സായിരുന്നു.)*

'ദൈവം എല്ലാം അവിടുത്തെ ഉദ്ദേശ്യത്തിനായി സൃഷ്ടിച്ചതുകൊണ്ട് അവിടുന്ന് മനുഷ്യന്റെ യാതൊരു ചോദ്യങ്ങൾക്കും പഴയനിയമപ്പുസ്തകത്തിലെ വിവരണങ്ങളിൽ കാരണം പറയുന്നവനല്ല'. *(പ.നി.സദൃശവാക്യങ്ങൾ 16:4 യഹോവ സകലത്തെയും തന്റെ ഉദ്ദേശ്യത്തിന്നായി ഉണ്ടാക്കിയിരിക്കുന്നു; അനർത്ഥദിവസത്തിന്നായി ദുഷ്ടനെയും കൂടെ.)*

*(പ.നി.ഇയ്യോബ് 33:13 നീ അവനോടു എന്തിന്നു വാദിക്കുന്നു? തന്റെ കാര്യങ്ങളിൽ ഒന്നിന്നും അവൻ കാരണം പറയുന്നില്ലല്ലോ.*

ക്രിസ്തുവിനുമുമ്പ് ഏകദേശം രണ്ടായിരാമാണ്ടിൽ അബ്രാമിനെ തിരഞ്ഞെടുത്ത സമയത്ത് ദൈവആലോചന എന്തെന്നു അദ്ദേഹത്തിന് പൂർണ്ണമായി വെളിപ്പെട്ടുവന്നിരുന്നില്ല. അതിവിദൂരഭാവിയിൽ സംഭവിക്കാനിരിക്കുന്ന കാര്യങ്ങൾപോലും തങ്ങൾ അതുവരെയും അനുഭവിച്ചിട്ടുള്ളതിൽനിന്നും വ്യത്യസ്തമായി, ആശയ്ക്ക് വിരോധമായി അബ്രാഹാമിനും, ഭാര്യയായ സാറയ്ക്കും തോന്നി എങ്കിലും ദൈവവാഗ്ദത്തത്തിൽ അവിശ്വാസത്താൽ സംശയിക്കാതെ വിശ്വാസത്തിൽ ശക്തിപ്പെട്ടു ദൈവത്തിനു മഹത്വം കൊടുത്തു ജീവിച്ചതായി പുതിയനിയമപ്പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതായി കാണാം'.
*(പു.നി.റോമർ 4: 19-21 അവൻ ഏകദേശം നൂറു വയസ്സുള്ളവനാകയാൽ തന്റെ ശരീരം നിർജ്ജീവമായിപ്പോയതും സാറയുടെ ഗർഭപാത്രത്തിന്റെ നിർജ്ജീവത്വവും ഗ്രഹിച്ചിട്ടും വിശ്വാസത്തിൽ ക്ഷീണിച്ചില്ല. 20 ദൈവത്തിന്റെ വാഗ്ദത്തത്തിങ്കൽ അവിശ്വാസത്താൽ സംശയിക്കാതെ വിശ്വാസത്തിൽ ശക്തിപ്പെട്ടു ദൈവത്തിന്നു മഹത്വം കൊടുത്തു, 21 അവൻ വാഗ്ദത്തം ചെയ്തതു പ്രവർത്തിപ്പാനും ശക്തൻ എന്നു പൂർണ്ണമായി*

*ഉറെച്ചു.)*

അദൃശ്യനായ ദൈവത്തിലുള്ള വിശ്വാസത്താൽ മനുഷ്യർ നേടിയെടുക്കുവാൻ പോകുന്ന കാര്യങ്ങളുടെ ഒരു നിഴൽരൂപമായിരുന്നു ഇത്. മനുഷ്യനു ലഭിക്കുന്ന പാപപരിഹാരം എന്നുള്ളത് ക്രിസ്തുവിലും അവിടുത്തെ അയച്ച ദൈവത്തിലുമുള്ള വിശ്വാസത്താലാണ് നേടിയെടുക്കുന്നതെന്ന് നാം അറിയേണ്ടതാണ്.

*(പു.നി.യോഹന്നാൻ 14:1 നിങ്ങളുടെ ഹൃദയം കലങ്ങിപ്പോകരുതു; ദൈവത്തിൽ വിശ്വസിപ്പിൻ, എന്നിലും വിശ്വസിപ്പിൻ. )*

ഭൂമിയിലെ സകല ജനവിഭാഗങ്ങളും അബ്രാഹാമിന്റെ സന്തതിയിൽ അനുഗ്രഹിക്കപ്പെടും എന്നുള്ളതായ സുവിശേഷം അബ്രാഹാം
വിശ്വസിച്ചപ്പോൾ അത് യേശുവിലുള്ള വിശ്വാസത്താൽ മനുഷ്യനു ലഭിക്കുന്ന, പാപത്തിൽനിന്നു രക്ഷനല്കുന്ന സന്ദേശത്തിന്റെ (സുവിശേഷം) ഒരു നിഴലായിരുന്നു.

*(പ.നി.ഉൽപ്പത്തി 12:3, നിന്നിൽ ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടും.*
*പു.നി.അപ്പൊസ്തലന്മാർ 3;25 "ഭൂമിയിലെ സകലവംശങ്ങളും നിന്റെ സന്തതിയിൽ അനുഗ്രഹിക്കപ്പെടും." എന്നു ദൈവം അബ്രാഹാമിനോടു അരുളി നിങ്ങളുടെ പിതാക്കന്മാരോടു ചെയ്ത നിയമത്തിന്റെയും പ്രവാചകന്മാരുടെയും മക്കൾ നിങ്ങൾ തന്നേ. )*

റോമൻ ഭരണാധികാരിയായിരുന്ന പീലാത്തൊസിന്റെ ചരിത്രഭരണ കാലത്ത് (എഡി-30-38) പീലാത്തൊസ് യേശുവിനോടു ചോദിച്ച 'രക്ഷയുടെ സത്യം' യേശു കുരിശിൽ മരിച്ചു സ്വർഗ്ഗാരോഹണം ചെയ്തതിനുശേഷം അവിടുത്തെ ശിഷ്യരിൽ ചിലർ അത് ദൈവാത്മാവിനാലുള്ള
പ്രസംഗത്തിലൂടെ വെളിപ്പെടുത്തിയപ്പോൾ ആ കുരിശുമരണം പാപപരിഹാരത്തിനുള്ള ഒരു സത്യമായിരുന്നു.

*(പു.നി.യോഹന്നാൻ 18:38 പീലാത്തൊസ് അവനോടു: സത്യം എന്നാൽ എന്തു എന്നു പറഞ്ഞു ;*

'സത്യം നിങ്ങൾ അറികയും സത്യം നിങ്ങളെ (പാപത്തിൽനിന്നു) സ്വതന്ത്രരാക്കുകയും ചെയ്യും' എന്ന് യേശു അവരോടുകൂടെ ആയിരിക്കുമ്പോൾ ഉപദേശിച്ചിരുന്നു.

(പു.നി. യോഹന്നാൻ 8:31,32 *തന്നിൽ വിശ്വസിച്ച യെഹൂദന്മാരോടു യേശു: "എന്റെ വചനത്തിൽ നിലനില്ക്കുന്നു എങ്കിൽ നിങ്ങൾ വാസ്തവമായി എന്റെ ശിഷ്യന്മാരായി, 32 സത്യം അറികയും സത്യം നിങ്ങളെ സ്വതന്ത്രന്മാരാക്കുകയും ചെയ്യും" എന്നു പറഞ്ഞു.)* ഈ സത്യമാണ്, ഈ അനുഗ്രഹമാണ് മുഴുമനുഷ്യവർഗ്ഗത്തിനും ലഭിച്ച സന്തോഷവാർത്തയാണ് പുതിയനിയമം എന്ന പേരിലുള്ള പുസ്തകത്തിലെ ഉള്ളടക്കമായ 'പുതിയ നിയമം'. കുരിശുമരണവും പുനരുത്ഥാനവും നടന്നപ്പോൾ അതിലൂടെ

പാപപരിഹാരത്തിനുള്ള ഏറ്റവും ഉന്നതവും എന്നേക്കും നിലനിൽക്കേണ്ടുന്നതുമായ ഒരു 'പുതിയ നിയമം' രൂപംകൊള്ളുകയായിരുന്നു ചെയ്തത്. അബ്രാഹാം എന്ന പേരിന്റെ അർത്ഥം ബഹുജാതികളുടെ പിതാവ് എന്നാകുന്നു.

സത്യവേദപുസ്തകം (ബൈബിൾ) എന്നതിലെ കൊച്ചുപുസ്തകങ്ങളുടെ എണ്ണത്തിൽ വിവിധ സഭകൾ വിവിധനയം സ്വീകരിച്ചിട്ടുണ്ട്. പഴയനിയമപ്പുസ്തകങ്ങളുടെ എണ്ണത്തിൽ സഭകൾക്കിടയിൽ ഇന്നും തർക്കം നിലനില്ക്കുന്നു എങ്കിലും പുതിയനിയമപ്പുസ്തകങ്ങളുടെ എണ്ണത്തിൽ സഭകൾ ഐക്യത്തിലാണെന്നും പറയാതെ വയ്യ. കാരണം പുതിയനിയമമാണ് മനുഷ്യനിൽ എന്നേക്കും നിലനില്ക്കേണ്ടതായ പാപപരിഹാരനിയമം ഉപദേശിക്കുന്നത്.

സാക്ഷ്യം — കണ്ടതും, കേട്ടതും, അനുഭവിച്ചതും- നല്കിക്കൊണ്ടുള്ള ഒരു ഉപദേശരൂപമാണ് കർത്താവിന്റെ ശിഷ്യന്മാർ പാപപരിഹാരത്തിനായി നിർദ്ദേശിക്കുന്നത്. എന്നാൽ പുതിയനിയമപ്പുസ്തകത്തിലുള്ള നാലു സുവിശേഷങ്ങൾ വായിക്കുന്ന ഒരാൾക്ക് ആനിയമം യേശു സംസാരിച്ചതായി കണ്ടെത്താൻ പെട്ടെന്ന് കഴിയില്ല. എന്നാൽ യേശുക്രിസ്തു നിർവ്വഹിച്ച ആ മരണശുശ്രൂഷയുടെ മർമ്മം വിവരിക്കുന്നത് അവിടുന്നുതന്നെ പതിമൂന്നാമതായി തിരഞ്ഞെടുത്ത അപ്പൊസ്തലന്മാരിൽ പ്രധാനിയായപൗലൊസ് ആണ്. അദ്ദേഹം നല്കുന്നത് കുരിശിലെ സാക്ഷ്യത്തോടുകൂടെയുള്ള ഒരു വിവരണമാണ്. കൂടാതെ ശിഷ്യരായ പത്രൊസ്,യാക്കോബ്,യോഹന്നാൻ, യൂദാ തുടങ്ങിയവരുടെ വിവരണങ്ങളും (ലേഖനങ്ങൾ) നാലു സുവിശേഷങ്ങളുടെ ശരിയായ വ്യാഖ്യാനങ്ങളാണ്.

സത്യവേദത്തിനു രണ്ടു ഭാഗങ്ങളാണുള്ളത്. പഴയനിയമവും പുതിയനിയമവുമാണത്. ദൈവം തന്റെ ഉദ്ദേശ്യത്തിനായി തിരഞ്ഞെടുത്ത യിസ്രായേൽജനം പാപം ചെയ്യാതിരിക്കാനുള്ള കൽപ്പനകൾ പഴയനിയമത്തിൽ മുഖ്യമായും കാണാൻകഴിയും. ആ കൽപ്പനകൾ ലംഘിച്ച് പാപം ചെയ്യുന്ന മനു ഷ്യന്റെ പാപപരിഹാരത്തിനായി യാഗവസ്തുക്കൾ ഉപയോഗിച്ചുള്ള യാഗവഴിപാടുകളും അവിടെ നിർദ്ദേശിച്ചിട്ടുണ്ട്. (പ.നി.പുറപ്പാടു ,ലേവ്യ)

യാഗമർപ്പിക്കുന്ന പാപികളായ മനുഷ്യർക്ക് അതിലൂടെ നീതീകരണം ലഭിച്ചിരുന്നു. കൂടാതെ ദൈവകൽപ്പനകൾ അനുസരിച്ചുള്ള ജീവിതം മനുഷ്യന് സാദ്ധ്യമല്ല എന്ന് കണ്ടെത്തുകയും ആ ബലഹീനത ഏറ്റുപറഞ്ഞു ദൈവശക്തിയിൽ വിശ്വസിച്ചും, ആശ്രയിച്ചും നീതിമാന്മാരായി ജീവിച്ച ഭക്തന്മാരെയും അതിൽ കാണാൻ കഴിയും.

*(പ.നി.യിരെമ്യാവ് 10:23 യഹോവേ, മനുഷ്യന്നു തന്റെ വഴിയും നടക്കുന്നവന്നു തന്റെ കാലടികളെ നേരെ ആക്കുന്നതും സ്വാധീനമല്ല എന്നു ഞാൻ അറിയുന്നു)*

വിഗ്രഹങ്ങളെ ഉണ്ടാക്കുകയോ ആരാധിക്കുകയോ ചെയ്യരുത് എന്നുള്ളതായ കൽപ്പന ലംഘിച്ചവർക്കുള്ള താക്കീതും, അതിനുള്ള ശിക്ഷയും പ്രവാചകരുടെ ശുശ്രൂഷകളും വരുവാനുള്ള രക്ഷകനെക്കുറിച്ചുള്ള മുന്നറിയിപ്പും രാജകീയഭരണ സംവിധാനങ്ങളും ഒരു ആലയനിർമ്മാണവും അതിന്റെ നാശവും കൂടാതെ അനേകം ശാസ്ത്രസത്യങ്ങളും ആ പുസ്തകം കാണിച്ചുതരുന്നുണ്ട്. മുഖ്യമായും ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടു കനാനിലെത്തിയ ജനത്തിന്റെ വഴിവിട്ട ജീവിതമാണ് അതിലെ പ്രദിപാദ്യം. 'പഴയനിയമത്തിലെ' മുപ്പത്തൊമ്പതാമത്തെ പുസ്തകമായ മലാഖിയുടെ പ്രവചനശേഷം നാനൂറു വർഷങ്ങൾ കഴിഞ്ഞപ്പോൾ സ്നാപകയോഹന്നാന്റെ, യേശുവിനെക്കുറിച്ചുള്ള വെളിപ്പെടുത്തലുകളോടുകൂടി പഴയ നിയമകാലം അവസാനിക്കുകയും പുതിയനിയമത്തിന്റെ കാലം ആരംഭിക്കുകയും ചെയ്തു.

*(പു.നി.മത്തായി 11:13 സകല പ്രവാചകന്മാരും ന്യായപ്രമാണവും യോഹന്നാൻ വരെ പ്രവചിച്ചു.)*

പഴയനിയമം എന്നുള്ളതാകട്ടെ ഒരു മനുഷ്യന് യാതൊരു പാപവും ചെയ്യാൻ പറ്റാത്ത വിധത്തിലും, എല്ലാ നന്മകളും ചെയ്യത്തക്ക വിധത്തിലുമുള്ള സമഗ്രമായ സമ്പൂർണ്ണമായ, നിത്യജീവൻ പ്രാപിക്കാനുതകുന്ന ഒരു നിയമവ്യവസ്ഥയാണ് കാണിച്ചുതരുന്നത്. ഇത്രത്തോളം തികവുള്ള നിയമങ്ങൾ നല്കിയിട്ടുള്ള മറ്റൊരു മതപുസ്തകവും ഭൂമിയിലില്ല. പല രാഷ്ട്രങ്ങളുടെയും ഭരണഘടനയിലും നിയമസംവിധാനങ്ങളിലും ബൈബിൾ നിയമങ്ങളാണ് ഉൾപ്പെടുത്തിയിട്ടുള്ളത്. കാരണം, ഇന്ന് നാം ലോകത്തിലെല്ലായിടത്തും കാണുന്ന ഭരണഘടനകൾ സ്ഥാപിതമാകുന്നതിനുമുമ്പുതന്നെ ക്രിസ്തുവിനും ഏകദേശം 1500 വർഷങ്ങൾക്കുമുമ്പ് നല്കിയിട്ടുള്ള തികവുള്ള നിയമവ്യവസ്ഥയായിരുന്നു അത്.'യഹോവയുടെ തികവുള്ള ന്യായപ്രമാണം' എന്ന് ആ വ്യവസ്ഥക്ക് എഴുത്തുകാർ പേർ നല്കിയിരിക്കുന്നു. *(പ.നി.സങ്കീർത്തനങ്ങൾ 19:7 യഹോവയുടെ ന്യായപ്രമാണം തികവുള്ളതു; അതു പ്രാണനെ തണുപ്പിക്കുന്നു. യഹോവയുടെ സാക്ഷ്യം വിശ്വാസ്യമാകുന്നു; അതു അല്പബുദ്ധിയെ ജ്ഞാനിയാക്കുന്നു. )*

അത് നല്കിയതാകട്ടെ യഹോവയായ ദൈവം വിളിച്ചു വേർതിരിച്ച അബ്രാഹാമിന്റെ മകനായ യിസ്ഹാക്കിന്റെ മകനായ യാക്കോബിന്റെ മക്കളായ 12 യിസ്രായേൽ ഗോത്രങ്ങൾക്കും. ഈ ജനവിഭാഗത്തിന് പൊതുവേ യഹൂദന്മാർ എന്നാണ് പേർ പറഞ്ഞുവരുന്നത്.

പഴയനിയമത്തിലാകട്ടെ പാപം ചെയ്യാതിരിക്കാനുള്ള നിയമം നിലനില്ക്കുമ്പോൾത്തന്നെ പാപം ചെയ്യുന്ന വ്യക്തി പാപപരിഹാരശേഷവും ജീവിച്ചിരിക്കുന്നതിനാൽ

പാപപ്രവർത്തനങ്ങൾ അവസാനിക്കുന്നില്ല എന്നു കാണിച്ചുതരുന്നുണ്ട്. എന്നാൽ പുതിയനിയമത്തിലാകട്ടെ പാപംചെയ്യുന്ന വ്യക്തിയെയും പാപപരിഹാരത്തിനുള്ള മറ്റു യാഗവസ്തുക്കൾ ഒഴിവാക്കിക്കൊണ്ടുതന്നെ പാപപരിഹാരത്തിൽ ഉൾപ്പെടുത്തുന്ന ദൈവആലോചന വെളിപ്പെട്ടുവരുന്ന മനുഷ്യർക്ക് പാപപരിഹാരം എന്നേക്കുമായി ലഭിക്കുന്നു. അതിനാൽ "ഇനി" പാപം ചെയ്യാൻ കഴിയാത്ത വിധത്തിൽ പാപഅടിമത്തത്തിൽനിന്നു ആ മനുഷ്യൻ എന്നേക്കുമായി സ്വതന്ത്രനാകുന്നു.

*(പു.നി.റോമർ 6 : 6,7 നാം ഇനി പാപത്തിന്നു അടിമപ്പെടാതവണ്ണം പാപശരീരത്തിന്നു നീക്കം വരേണ്ടതിന്നു നമ്മുടെ പഴയമനുഷ്യൻ അവനോടുകൂടെ ക്രൂശിക്കപ്പെട്ടു എന്നു നാം അറിയുന്നു. 7 അങ്ങനെ മരിച്ചവൻ പാപത്തിൽ നിന്നു മോചനം പ്രാപി ച്ചിരിക്കുന്നു. , പു.നി.യോഹന്നാൻ 8:11ഇല്ല കർത്താവേ, എന്നു അവൾ പറഞ്ഞു. "ഞാനും നിനക്കു ശിക്ഷ വിധിക്കുന്നില്ല: പോക, ഇനി പാപം ചെയ്യരുതു" എന്നു യേശു പറഞ്ഞു. )*

അതിനുള്ള വഴിയാണ് 'യേശു അവിടുത്തെ ദേഹം എന്ന തിരശ്ശീല ചീന്തുമ്പോൾ കാണിച്ചുതന്നിട്ടുള്ളത്'.

*(പു.നി.എബ്രായർ10:19 അതുകൊണ്ടു സഹോദരന്മാരേ, യേശു തന്റെ ദേഹം എന്ന തിരശ്ശീലയിൽകൂടി നമുക്കു പ്രതിഷ്ഠിച്ച ജീവനുള്ള പുതുവഴിയായി, )*

ഇത് സർവ്വമനുഷ്യർക്കും വിശ്വാസയോഗ്യവും സർവ്വരും വിശ്വസിക്കേണ്ടതും ആയതിന്റെ ഫലം പുറപ്പെ ടുവിക്കുവാൻ മതിയായതുമാണ്. ഇങ്ങനെ രണ്ടു നിയമങ്ങളും ലക്ഷ്യമിടുന്നത് പാപപരിഹാരം തന്നെയാണ് എങ്കിലും രണ്ടാമത്തെ നിയമമാകട്ടെ മനുഷ്യനു പാപത്തിൽനിന്നു എന്നേക്കുമുള്ള മോചനം നല്കുന്ന പുതിയ നിയമമാണ്.

നാൽപ്പതോളം പുരുഷഎഴുത്തുകാർ രേഖപ്പെടുത്തിയിട്ടുള്ള മുപ്പത്തൊമ്പതു പുസ്തകങ്ങളുള്ള 'പഴയനിയമത്തിലെ' നിയമങ്ങൾ ലഭിച്ച ജനതയ്ക്ക് (യിസ്രായേല്യർക്ക്) കൽപ്പനകൾ നിറവേറ്റുവാൻ കഴിയാത്തതായ ഒരു ബലഹീനത അവരിൽ ഉണ്ടെന്നു കാണിച്ചുകൊടുക്കുകയായിരുന്നു അതിലൂടെ ദൈവം ചെയ്തത്.

*(പു.നി.റോമർ 3:20 ന്യായപ്രമാണത്താൽ പാപത്തിന്റെ പരിജ്ഞാനമത്രേ വരുന്നതു. )*

എന്നാൽ ദൈവത്തിന്റെ കരങ്ങൾ വെളിപ്പെട്ടിട്ടുള്ള ആളുകൾക്ക് മാത്രമേ ആ കാര്യങ്ങൾ മനസ്സിലാക്കാൻ കഴിഞ്ഞുള്ളു. അതിനാൽത്തന്നെ ദൈവനിയമം ലംഘിച്ചു മരിച്ച അനേകരെ 'പഴയനിയമത്തിൽ' കാണാൻ കഴിയും. മനുഷ്യജീവിതത്തിന്നാവശ്യമായ തികവുള്ള നിയമസംഹിത അവർക്ക് ലഭിച്ചു എങ്കിലും"പാപത്തിന്റെ പ്രമാണമനുസരിച്ചു" മനുഷ്യൻ ജീവിതസാഹചര്യങ്ങളിൽ മിക്കപ്പോഴും

പാപം ചെയ്യുന്നവനായിരിക്കും എന്നുള്ളത് അവർക്ക് മനസ്സിലാക്കുവാൻ കഴിഞ്ഞില്ല.

യാഗവസ്തുക്കൾ ഉപയോഗിച്ച് പാപപരിഹാരം നേടിയവർ സൽഗുണപൂർണ്ണന്മാർ ആക്കപ്പെട്ടിരുന്നില്ല എന്നും പഴയനിയമം അല്ലെങ്കിൽ 'ന്യായപ്രമാണം എന്നുള്ളത് വരുവാനുള്ള നന്മകളുടെ നിഴൽ' ആണെന്നും എഴുത്തുകാരൻ പുതിയനിയമപ്പുസ്തകത്തിൽ രേഖപ്പെടുത്തുന്നു.
*(പു.നി.എബ്രായർ 10:1 ന്യായപ്രമാണം വരുവാനുള്ള നന്മകളുടെ നിഴലല്ലാതെ കാര്യങ്ങളുടെ സാക്ഷാൽ സ്വരൂപമല്ലായ്കകൊണ്ടു ആണ്ടുതോറും ഇടവിടാതെ കഴിച്ചുവരുന്ന അതേ യാഗങ്ങളാൽ അടുത്തുവരുന്നവർക്കു സൽഗുണപൂർത്തി വരുത്തുവാൻ ഒരുനാളും കഴിവുള്ളതല്ല. )*

ആദിമമാതാപിതാക്കളായ ആദാം പാപത്തിലടയ്ക്കപ്പെട്ടത് പൂർണ്ണമായ ദൈവഉദ്ദേശ്യം പൂർത്തീകരിക്കുക എന്നതിന്റെ ആദ്യപടിയായി മനുഷ്യൻ മനസ്സിലാക്കേണ്ടതാണ്. ഇങ്ങനെ പാപത്തിലടയ്ക്കപ്പെട്ട മനുഷ്യന്റെ പാപത്തിനുള്ള ശിക്ഷ ക്രിസ്തു അവിടുത്തെ ശരീരത്തിൽ വഹിച്ചു മരിച്ചതിലൂടെ മനുഷ്യൻ ഇന്ന് പുറപ്പെടുവിച്ചുകൊണ്ടിരിക്കുന്ന പാപരോഗലക്ഷണങ്ങളിൽനിന്നു അവൻ പൂർണ്ണമായി സുഖപ്പെട്ടു (രക്ഷിക്കപ്പെട്ടു) എന്നുള്ളതായ വചനം (സുവിശേഷം) പൂർണ്ണവും, മനുഷ്യനു വിശ്വസി ക്കാവുന്നതും സർവ്വരും വിശ്വസിക്കേണ്ടതും ആയതിന്റെ പൂർണ്ണഫലം പുറപ്പെടുവിക്കുവാൻ യോഗ്യമായ ശക്തമായ സന്ദേശവുമാണ്. എന്നാൽ ഈ കാലങ്ങളിലെ ക്രിസ്തീയനേതൃത്വമോ വിശ്വാസികളോ മറ്റു ജനവിഭാഗങ്ങളോ മനുഷ്യനു ലഭിക്കുന്ന പാപമോചനം ഭൂമിയിൽ പൂർണ്ണമായ ഒന്നാണന്നു സമ്മതിക്കുന്നില്ല. മനുഷ്യബലഹീനതയായ പാപം അവൻ അറിഞ്ഞും അറിയാതെയും അവനിൽ കർത്തൃത്വം നടത്തും എന്നാണവർ ഉറപ്പിച്ചു പഠിപ്പിച്ചുവരുന്നത്. എന്നാൽ ഈ അഭിപ്രായം വചനവിരുദ്ധവും പൈശാചികവും ആശിക്കേണ്ടതിന്റെ വിപരീതഫലം ജീവിതത്തിൽ നല്കുന്നതുമാണ്. പാപം കൂടാതെ മനുഷ്യനു ജീവിക്കുക സാദ്ധ്യമല്ല എങ്കിൽ "ഇനി പാപം ചെയ്യരുത്"എന്നുള്ളതായ യേശുവിന്റെ കൽപ്പന മനുഷ്യരിൽ ഫലവത്താകുമോ എന്ന് മനുഷ്യനുതന്നെ ചോദ്യം ചെയ്യാവുന്നതുമാണ്. *(പു.നി.യോഹന്നാൻ 8:11 ഇല്ല കർത്താവേ, എന്നു അവൾ പറഞ്ഞു. "ഞാനും നിനക്കു ശിക്ഷ വിധിക്കുന്നില്ല: പോക, ഇനി പാപം ചെയ്യരുതു" എന്നു യേശു പറഞ്ഞു.)*

മിസ്രയീമിൽനിന്നു മോശെയുടെ നേതൃത്വത്തിൽ പുറപ്പെട്ട യിസ്രായേൽജനത്തിന് ചെങ്കടൽ കടക്കാൻ കഴിയാതെവരികയും പുറകെവന്ന മിസ്രയീമ്യരെ കണ്ടു ഭയപ്പെടുകയും നിലവിളിക്കുകയുമുണ്ടായി. അവിടെ ദൈവം മോശെയോട് ഇപ്രകാരം അരുൾചെയ്തു.

*'വടി എടുത്തു നിന്റെ കൈ കടലിന്മേൽ നീട്ടി അതിനെ വിഭാഗിക്ക'. (പ.നി.പുറപ്പാടു 14:16)*

മനുഷ്യന് അസാദ്ധ്യമായ കാര്യങ്ങൾ ചെയ്യുവാൻ ദൈവത്തെ വിശ്വസിച്ച് അനുസരിക്കുന്നവർക്ക് തങ്ങളിൽത്തന്നെ ശക്തി ഉണ്ടായിരിക്കും എന്ന് ഈ ദൃഷ്ടാന്തത്തിലൂടെ ദൈവം മനുഷ്യനെ പഠിപ്പിക്കുകയാണ് ചെയ്യുന്നത്. പാപത്തിന്റെ മുഴുഉത്തരവാദിത്തവും മനുഷ്യബലഹീനതയിൽനിന്നു മാറ്റപ്പെടാത്തതായി കെട്ടിവെച്ചുകൊണ്ട് "അവിടുന്നു പാപം നീക്കിക്കളഞ്ഞു"എന്നുള്ളതിനെ അവർ പാടെ മറന്നുകളയുന്നു.

*(പു.നി.യോഹന്നാൻ 1:29, പിറ്റെന്നാൾ യേശു തന്റെ അടുക്കൽ വരുന്നതു അവൻ കണ്ടിട്ടു: ഇതാ, ലോകത്തിന്റെ പാപം ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാടു;*
*പു.നി.1യോഹന്നാൻ 3:5 പാപങ്ങളെ നീക്കുവാൻ അവൻ പ്രത്യക്ഷനായി എന്നു നിങ്ങൾ അറിയുന്നു; അവനിൽ പാപം ഇല്ല.)*

ഇത്തരം സുവിശേഷകന്മാർ മനുഷ്യൻ യേശുവിൽ സൂക്ഷിക്കുന്ന വിലയേറിയ വിശ്വാസം പുറപ്പെടുവിക്കുന്ന 'വിശ്വാസത്തിന്റെ പ്രവൃത്തികളെക്കുറിച്ചും സല്ഗുണത്തിലുള്ള സകല താൽപ്പര്യവും നിറവേറ്റുന്ന ജീവിത്തെക്കുറിച്ചും'പ്രസംഗിക്കുവാനും ജീവിക്കുവാനും അഭ്യസിക്കേണ്ടവരാണ്.

*(പു.നി.2തെസ്സലൊനീക്യർ 1: 11,12 അതുകൊണ്ടു ഞങ്ങൾ നമ്മുടെ ദൈവത്തിന്റേയും കർത്താവായ യേശുക്രിസ്തുവിന്റെയും കൃപയാൽ നമ്മുടെ കർത്താവായ യേശുവിന്റെ നാമം നിങ്ങളിലും നിങ്ങൾ അവനിലും മഹത്വപ്പെടേണ്ടതിന്നു 12 നമ്മുടെ ദൈവം നിങ്ങളെ തന്റെ വിളിക്കു യോഗ്യരായി എണ്ണി സൽഗുണത്തിലുള്ള സകലതാല്പര്യവും വിശ്വാസത്തിന്റെ പ്രവൃത്തിയും ശക്തിയോടെ പൂർണ്ണമാക്കിത്തരേണം എന്നു നിങ്ങൾക്കുവേണ്ടി എപ്പോഴും പ്രാർത്ഥിക്കുന്നു.)*

നിങ്ങൾ നിയമത്തിന്നല്ല കൃപക്കത്രേ അധീനരായിരിക്കുന്നതുകൊണ്ട് പാപം നിങ്ങളിൽ കർത്തൃത്വം നടത്തുകയില്ല എന്നുള്ളതായ വിശ്വാസവചനം അവർ പാടെ മറന്നുകളയുന്നു.

*(പു.നി.റോമർ 6:14 നിങ്ങൾ ന്യായപ്രമാണത്തിന്നല്ല, കൃപെക്കത്രെ അധീനരാകയാൽ പാപം നിങ്ങളിൽ കർത്തൃത്വം നടത്തുകയില്ലല്ലോ.)*

'ഇനി പാപം ചെയ്യരുത്' എന്നുള്ളതായ യേശുവിന്റെ കല്പ്പന എങ്ങനെ ഫലവത്താക്കാം എന്ന് മനസ്സിലാക്കിയിട്ടില്ലാത്ത ഇക്കൂട്ടർ "പാവം വിശ്വാസി" യുടെ സമ്പത്ത് ഉപയോഗിച്ച് ഒപ്പീസ് ചൊല്ലുന്നതിലൂടെ ദശാംശക്കാഴ്ചകൾ വാങ്ങിക്കുന്നതിലൂടെ അവർക്ക് സ്വർഗ്ഗപ്രവേശം തുറന്നുകൊടുക്കുകയാണു ചെയ്യുന്നത്. മനുഷ്യർക്ക് പുറപ്പെടുവിക്കുവാൻ കഴിയുന്ന ഒരു ജീവിതഫലത്തെക്കുറിച്ചാണ് യേശു അരുളിച്ചെയ്തിട്ടുള്ളത്. മതഅധികാരികൾക്കോ നരന്റെ പാപബലഹീനത

ധനസമ്പാദനത്തിനുള്ള മാർഗ്ഗവും ആയിത്തീർന്നു. സഭാസമ്മേളനങ്ങൾ കുമ്പസാരത്തിന്റെയും, വചനഘോഷണത്തിന്റെയും, രോഗസൌഖ്യത്തിന്റെയും, പാപസാക്ഷ്യം നല്കുന്നതിന്റെയും വേദികളാകുകയും പഴയനിയമസംവിധാനത്തിന് തുല്യമായ പുരോഹിതസംവിധാനം ആധുനികസഭകൾ കെട്ടിഉണ്ടാക്കുകയും ചെയ്തുകൊണ്ടിരിക്കുകയുമാണ് ചെയ്യുന്നത്.

രക്ഷകനായ യേശു പ്രസംഗിച്ചതും അപ്പൊസ്തലന്മാർ വ്യാഖ്യാനിച്ചതുമായ പാപത്തിനു അടിമപ്പെടാത്ത ജീവിതം ഇന്നത്തെ ക്രിസ്തീയപ്രസംഗകരുടെ ഒരു വിഷയമേ അല്ലാതെയായിത്തീർന്നിരിക്കുകയാണ്.

*(പു.നി.റോമർ 6:6 നാം ഇനി പാപത്തിന്നു അടിമപ്പെടാതവണ്ണം പാപശരീരത്തിന്നു നീക്കം വരേണ്ടതിന്നു നമ്മുടെ പഴയ മനുഷ്യൻ അവനോടുകൂടെ ക്രൂശിക്കപ്പെട്ടു എന്നു നാം അറിയുന്നു.)*

തന്നിൽ (ചട്ടപ്രകാരം) വിശ്വസിക്കുന്ന ജനത്തെ തങ്ങൾ വിട്ടിട്ടുപോന്ന പാപത്തിലേക്കു തിരികെപോകാൻ കഴിയാത്തവിധത്തിൽ പൂർണ്ണമായി രക്ഷിക്കാൻ കഴിവുള്ളവനാണ് യേശു! യേശു എന്ന പേരിന്റെ അർത്ഥം പാപങ്ങളിൽനിന്ന് രക്ഷിക്കുന്നവൻ എന്നാകുന്നു.

*(പു.നി. മത്തായി 1:21 അവൾ ഒരു മകനെ പ്രസവിക്കും; അവൻ തന്റെ ജനത്തെ അവരുടെ പാപങ്ങളിൽനിന്നു രക്ഷിപ്പാനിരിക്കകൊണ്ടു നീ അവന്നു യേശു എന്നു പേർ ഇടേണം എന്നു പറഞ്ഞു.)*

പാപം ചെയ്യുന്ന മനുഷ്യനെ പാപപരിഹാരത്തിൽ ഉൾപ്പെടുത്താതെ പക്ഷിമൃഗാദികളെ പാപപരിഹാരത്തിനായി അർപ്പിക്കുന്ന വ്യവസ്ഥയാണ് 'പഴയനിയമത്തിൽ' വായനക്കാരന് കാണാൻ കഴിയുന്നത്. (പ.നി.ലേവ്യപുസ്തകം).

ദൈവത്താൽ അഭിഷിക്തരായ, പ്രത്യേകമായ വേഷവിധാനങ്ങളണിഞ്ഞ പുരോഹിതന്മാരാണ് പാപപരിഹാരശുശ്രൂഷ നിർവ്വഹിച്ചിരുന്നത്. എന്നാൽ പാപപരിഹാരശേഷവും പാപപ്രേരണയുള്ള മനുഷ്യൻ ജീവിച്ചിരിക്കുന്നു എന്നുള്ളത് ഈ വ്യവസ്ഥയിലെ ഒരു ന്യൂനതയായി പുതിയനിയമത്തിൽനിന്ന് മനസ്സിലാക്കാം.

*(പു.നി.ഗലാത്യർ 3:21 ജീവിപ്പിപ്പാൻ കഴിയുന്നോരു ന്യായപ്രമാണം നല്കിയിരുന്നു എങ്കിൽ ന്യായപ്രമാണം വാസ്തവമായി നീതിക്കു ആധാരമാകുമായിരുന്നു.*

*പു.നി.എബ്രായർ 7:18മുമ്പിലത്തെ കല്പനെക്കു അതിന്റെ ബലഹീനതയും നിഷ്പ്രയോജനവുംനിമിത്തം).*

എന്നാൽ പാപപരിഹാരയാഗത്തിൽ ഉൾപ്പെടുത്തപ്പെട്ട പുതിയനിയമവിശ്വാസി ജീവിച്ചിരുന്നു വീണ്ടും പാപം ചെയ്യുന്നു എങ്കിൽ ക്രസ്തുവിന്റെ സുവിശേഷം വ്യർത്ഥവും ക്രൂശുമരണം

വിലയില്ലാത്തതുമാണ്. പാപപരിഹാരത്തിൽ പാപിയായ മനുഷ്യന്റെ പങ്കാളിത്തം സാക്ഷ്യത്തോടുകൂടി പ്രസംഗിക്കാത്ത സുവിശേഷം വ്യാജമാണെന്നും അത് സ്വർഗ്ഗീയമല്ലെന്നും പൗലൊസ് തുറന്നെഴുതുന്നുണ്ട്. *(പു.നി.ഗലാത്യർ 1:8 എന്നാൽ ഞങ്ങൾ നിങ്ങളോടു അറിയിച്ചിതിന്നു വിപരീതമായി ഞങ്ങൾ ആകട്ടെ സ്വർഗ്ഗത്തിൽനിന്നു ഒരു ദൂതനാകട്ടെ നിങ്ങളോടു സുവിശേഷം അറിയിച്ചാൽ അവൻ ശപിക്കപ്പെട്ടവൻ. ) യഹോവയുടെ ന്യായപ്രമാണം തികവുള്ളതു; അത് പ്രാണനെ തണുപ്പിക്കുന്നു. 'യഹോവയുടെ സാക്ഷ്യം" വിശ്വാസ്യമാകുന്നു; അത് അൽപ്പബുദ്ധിയെ ജ്ഞാനിയാക്കുന്നു'. (പ.നി.സങ്കീർത്തനങ്ങൾ 19:7 )*

ഈ വർണ്ണനം, ഈ ദൈവികസാക്ഷ്യം പഴയനിയമഭക്തനു നല്കുന്നത് ക്രിസ്തുവിന്റെ ക്രൂശിലെ സാക്ഷ്യത്തിന്റെ നിഴലാണ്.

പുതിയനിയമപ്പുസ്തകത്തിൽ കാണുന്ന നന്മതിന്മകളെക്കുറിച്ചുള്ള അറിവുകൾ അതുപോലെത്തന്നെ മനുഷ്യർക്ക് പറഞ്ഞുകൊടുക്കുന്നതിൽ ശ്രദ്ധവയ്ക്കുന്ന ക്രിസ്തീയ പുരോഹിതവർഗ്ഗം മനുഷ്യനിലെ പാപം എന്ന മൂല്യച്യുതി മാറിപ്പോകുന്നതിനുള്ള നിത്യനിയമമാണ് പുതിയനിയമപ്പു സ്തകത്തിൽ കണ്ടെത്തേണ്ടത്. മതപഠനം, സദാചാര ജീവിതപഠനം എന്നിവയിലൂടെ "യാതൊന്നും മോഹിക്കരുത്" എന്നുള്ളതായ കൽപ്പന ബുദ്ധിയിൽ സൂക്ഷിച്ചിട്ടുള്ളവർ നിരവധിയാണ്. (പ.നി പുറപ്പാടു 20:17 കൂട്ടുകാരന്റെ ഭവനത്തെ മോഹിക്കരുതു; കൂട്ടുകാരന്റെ ഭാര്യയെയും അവന്റെ ദാസനെയും ദാസിയെയും അവന്റെ കാളയെയും കഴുതയെയും കൂട്ടുകാരനുള്ള യാതൊന്നിനെയും മോഹിക്കരുതു.)____മതവിശ്വാസികളിൽപോലും കാണുന്ന പലവിധത്തിലുള്ള പാപങ്ങളും ഈ കൽപ്പനയുടെ ലംഘനമല്ലേ?

മനുഷ്യജഡത്തിൽ വസിക്കുന്ന പാപം (പിശാചു) അൽപ്പബുദ്ധിയായ മനുഷ്യന്റെ വിവിധ ജീവിതസാഹചര്യങ്ങളിൽ മുമ്പ് പറഞ്ഞ കൽപ്പന ഉള്ളതുകൊണ്ട് അവന്റെ ഹൃദയത്തിൽ മോഹം ജനിപ്പിക്കുകയും, അങ്ങനെ ഉളവാക്കപ്പെട്ട മോഹത്താൽ ആകർഷിച്ചു വശീകരിക്കപ്പെട്ടു ആബാലവൃദ്ധം മനുഷ്യരും ആ മോഹം മുഴുത്തിട്ടു പുറമേ പാപം പ്രവർത്തിക്കുവാനും ഇടയായിത്തീരുന്നു.

*(പു.നി.യാക്കോബ് 1:14,15 14 ഓരോരുത്തൻ പരീക്ഷിക്കപ്പെടുന്നതു സ്വന്ത മോഹത്താൽ ആകർഷിച്ചു വശീകരിക്കപ്പെടുകയാൽ ആകുന്നു.
15 മോഹം ഗർഭം ധരിച്ചു പാപത്തെ പ്രസവിക്കുന്നു; പാപം മുഴുത്തിട്ടു മരണത്തെ പെറുന്നു. )*

പ്രവാചകൻ മുഹമ്മദിന്റെ "ഭാര്യമാർ" അന്യപുരുഷന്മാരുമായി സംസാരിക്കുമ്പോൾ ഹൃദയത്തിൽ രോഗമുള്ളവന് അവരോടു മോഹം തോന്നിയേക്കും എന്ന് ഖുറാൻ സൂറ 33 അഹ്സാബ് വാക്യം 32-ൽ എഴുതിയതിലൂടെ ഹൃദയരോഗമാകുന്ന പാപത്തെ മുഹമ്മദ്

മനസ്സിലാക്കിയിരുന്നു. എന്നാൽ "സാക്ഷാൽ രോഗമെന്ന് ബൈബിൾ പറയുന്ന പാപമാകുന്ന ഹൃദയരോഗത്തെയാണ് യേശു എന്ന പ്രവാചകൻ നീക്കിയതെന്ന് മുഹമ്മദിനോ അദ്ദേഹത്തിന്റെ അനുയായികൾക്കോ മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല എന്നുള്ളതാണ് യാഥാർഥ്യം!

*(പ.നി.യെശയ്യാവ് 53:4 സാക്ഷാൽ നമ്മുടെ രോഗങ്ങളെ അവൻ വഹിച്ചു; നമ്മുടെ വേദനകളെ അവൻ ചുമന്നു; )*

ഏതുവിധ പാപപ്രവർത്തനങ്ങളുടെയും ഉറവിടം എന്നുള്ളത് ഹൃദയത്തിലുണ്ടാകുന്ന മോഹം നിമിത്തമാണെന്നു മനുഷ്യവർഗ്ഗം സമ്മതിച്ചേ മതിയാകൂ! പണ്ഡിതപാമര, കുബേരകുചേല ഭേദമന്യേ എല്ലാ മനുഷ്യരും ശൈശവം മുതൽ പാപത്തിന്നടിമയായി പാപപ്രവൃത്തികളിൽ ഇടപെട്ടു വരുന്നു.

*'പാപം ചെയ്യാത്ത മനുഷ്യൻ ഇല്ലല്ലോ.' (പ.നി.1രാജാക്കന്മാർ 8:46)*
എന്ന് പഴയനിയമപ്പുസ്തകം കാണിച്ചുതരുന്നുമുണ്ട്.

പിശാചിന്റെ പ്രേരണയാൽ ഹൃദയത്തിൽ മോഹം ജനിച്ച ഹവ്വാ വഞ്ചിക്കപ്പെട്ട് പാപം ചെയ്യുകയുണ്ടായി. പാപം (പിശാചു) മോഹം ജനിപ്പിക്കുന്ന പ്രക്രിയ ഇന്നും ലോകത്തിലുണ്ട്. ഏദെനിലെ പിശാചു ആദാം ദമ്പതികളുടെ ഹൃദയത്തിനു പുറത്തായിരുന്നു വസിച്ചിരുന്നത്. ദൈവ ഇഷ്ടപ്രകാരംതന്നെ അവനുമായി ഇടപെടുവാൻ അവർക്കു സ്വാതന്ത്ര്യവുമുണ്ടായിരുന്നു. എന്നാൽ പിശാചിന്റെ വഞ്ചനയിൽ അവർ വീണപ്പോൾ അവരുടെ ശരീരത്തിന്റെ ഭരണം അവൻ (പിശാച്) ഏറ്റെടുക്കുകയുണ്ടായി. അതിൽനിന്നുളവാകുന്ന തിന്മയുടെ പ്രവൃത്തികളല്ലേ നാം ഇന്നീ ഭൂമിയിൽ കാണുന്നത്? പാപം മനുഷ്യന്റെ ഉള്ളിൽ മോഹം ജനിപ്പിച്ചു പാപങ്ങൾ ചെയ്യുന്നതിലേക്ക് അവനെ നയിക്കുന്നു. ഇത് ശ്രദ്ധിക്കൂ......

പാപം ...———>മോഹം————-->പാപം

*(പു.നി.റോമർ 7:8,11 പാപമോ അവസരം ലഭിച്ചിട്ടു കല്പനയാൽ എന്നിൽ സകലവിധ മോഹത്തെയും ജനിപ്പിച്ചു; 9 പാപം അവസരം ലഭിച്ചിട്ടു കല്പനയാൽ എന്നെ ചതിക്കയും കൊല്ലുകയും ചെയ്തു.*

*(പു.നി.യാക്കോബ് 1:14,15 ഓരോരുത്തൻ പരീക്ഷിക്കപ്പെടുന്നതു സ്വന്ത മോഹത്താൽ ആകർഷിച്ചു വശീകരിക്കപ്പെടുകയാൽ ആകുന്നു. 15 മോഹം ഗർഭം ധരിച്ചു പാപത്തെ പ്രസവിക്കുന്നു; പാപം മുഴുത്തിട്ടു മരണത്തെ പെറുന്നു. )*

*(പു.നി.യോഹന്നാൻ 8:34) 'പാപം ചെയ്യുന്നവൻ എല്ലാം പാപത്തിന്റെ ദാസൻ ആകുന്നു'.*

ഇതാകട്ടെ പുരുഷനിൽനിന്നു ആദ്യം സ്ത്രീ ഉണ്ടായതുപോലെയും ഇന്ന് സ്ത്രീയിൽനിന്നു പുരുഷൻ ഉണ്ടാകുന്നതു പോലെയുമാണ്.

പുരുഷൻ........> സ്ത്രീ.........>പുരുഷൻ..

*(പ.നി.ഉൽപത്തി 2:22 യഹോവയായ ദൈവം മനുഷ്യനിൽനിന്നു എടുത്ത വാരിയെല്ലിനെ ഒരു സ്ത്രീയാക്കി, അവളെ മനുഷ്യന്റെ അടുക്കൽ കൊണ്ടു*

*വന്നു.*
*പു.നി.1കൊരിന്ത്യർ 11:12 സ്ത്രീ പുരുഷനിൽനിന്നു ഉണ്ടായതുപോലെ പുരുഷനും സ്ത്രീ മുഖാന്തരം ഉളവാകുന്നു; എന്നാൽ സകലത്തിന്നും ദൈവം കാരണഭൂതൻ. )*

ഓരോ മനുഷ്യനും സ്വന്തം മോഹത്താൽ ആകർഷിക്കപ്പെട്ടു വശീകരിക്കപ്പെട്ട് പാപത്തിലേക്ക് ചുവടുവെക്കുമ്പോൾ ഭാഷാവ്യത്യാസം തടസ്സമാകാതെ പരീക്ഷയിലുൾപ്പെടുന്നതിന്റെ ദൃശ്യശ്രാവ്യവിവരണങ്ങൾ നമുക്ക് മാധ്യമങ്ങൾ എത്തിച്ചുതരുന്നുണ്ട്. യാതൊരുവിധ പരിശീലനങ്ങളോ പഠനങ്ങളോ ഇല്ലാതെതന്നെ പ്രായഭേദമില്ലാതെ മനുഷ്യകുലത്തിലെ അൽപ്പബുദ്ധികൾക്ക് ദൈവം അനുവദിച്ചിട്ടുള്ളതും ചെയ്യാവുന്നതുമാണ് പാപം എന്ന പ്രവൃത്തി. എന്നാൽ ഇപ്രകാരം മനുഷ്യനെ പാപത്തിൽ വിട്ടുകളഞ്ഞ-
*'യഹോവയോടുള്ള ഭക്തി തന്നെ ജ്ഞാനം; ദോഷം വിട്ടകന്നു നടക്കുന്നതു തന്നെ വിവേകം' എന്നും ദൈവം അരുളിച്ചെയ്തതായി എഴുത്തുകാർ കൂട്ടിച്ചേർക്കുന്നു. (പ.നി.ഇയ്യോബ് 28:28)*

ന്യായപ്രമാണവ്യവസ്ഥയിലൂടെ യഹൂദന് ലഭിച്ചിരുന്ന കൽപ്പനകൾ അവനെ പാപം ചെയ്യുന്നതിൽനിന്നു സംരക്ഷിച്ചിരുന്നില്ല. മനുഷ്യനു ജീവൻ പകരാൻ (തിന്മ ചെയ്യാതിരിക്കാൻ) കഴിയുന്ന ഒരു നിയമവ്യവസ്ഥയല്ല (ന്യായപ്രമാണം) ദൈവം അവർക്ക് നല്കിയത്.
*(പു.നി.ഗലാത്യർ 3:21 ജീവിപ്പിപ്പാൻ കഴിയുന്നോരു ന്യായപ്രമാണം നല്കിയിരുന്നു എങ്കിൽ ന്യായപ്രമാണം വാസ്തവമായി നീതിക്കു ആധാരമാകുമായിരുന്നു.*
*പ.നി.യെഹസ്കേൽ 20:25 ഞാൻ അവർക്കു കൊള്ളരുതാത്ത ചട്ടങ്ങളെയും ജീവരക്ഷ പ്രാപിപ്പാൻ ഉതകാത്ത വിധികളെയും കൊടുത്തു. )*

പാപം എന്തെന്നും പാപം അല്ലാത്തത് എന്തെന്നും മനസ്സിലാക്കിക്കൊടുക്കുകയായിരുന്നു ദൈവം അവിടെ ചെയ്തത്.
*(പു.നി.റോമർ 3:20 ന്യായപ്രമാണത്താൽ പാപത്തിന്റെ പരിജ്ഞാനമത്രേ വരുന്നതു. )*

പാപം ചെയ്യുന്ന മനുഷ്യൻ ജീവിച്ചിരിക്കുന്നതുകൊണ്ട് പാപപ്രവൃത്തികൾ ഇല്ലാതെയാകുന്നില്ല എന്നും പാപി മരിച്ചു എങ്കിൽ മാത്രമേ പാപം ഇല്ലാതെയാകുന്നുള്ളു എന്നും കാണിച്ചു കൊടുക്കുകയാണ് ദൈവം ഇതിലൂടെ ചെയ്യുന്നത്.
*'പാപികൾ ഭൂമിയിൽനിന്നു മുടിഞ്ഞു പോകട്ടെ; ദുഷ്ടന്മാർ ഇല്ലാതെയാകട്ടെ'. (പ.നി.സങ്കീർത്തനങ്ങൾ 104:35)* എന്നുള്ളതായ സങ്കീർത്തനക്കാരന്റെ താൽപ്പര്യം ആത്മാവിലുള്ള പുതുജീവിത അന്വേഷണമാണ്. അതുകൊണ്ട് പാപി (അധർമ്മി, ദുഷ്ടൻ) മരിച്ചു പാപപ്രവൃത്തികൾ ഇല്ലാതെയാക്കുക എന്നുള്ളതായ ദൈവ ആലോചനയാണ് പുതിയനിയമത്തിലൂടെ ദൈവം കാണിച്ചുതരുന്നത്.

അതിനാൽത്തന്നെ ഈ നിയമത്തെ പുതിയതും, ഉന്നതവും, ശ്രേഷ്ഠവും അവസാനത്തേതുമായ നിയമമായി നമുക്ക് കാണാവുന്നതാണ്.
പുതിയനിയമത്തിനുശേഷം ഇറക്കപ്പെട്ട ഖുറാൻ അത് ലഭിച്ച മനുഷ്യർക്ക് ഇഷ്ടപ്പെടാത്തതും പിന്നീട് റദ്ദ് ചെയ്യണമെന്നു തോന്നുന്നതുമായ നിയമങ്ങൾ പിന്നീട് കൂട്ടിച്ചേർത്ത് തയ്യാറാക്കിയ മറ്റൊരു വികലരൂപമാണ് (മുത്തലാഖ്, ബഹുഭാര്യാത്വം എന്നീ നിയമങ്ങൾ ചില ഉദാഹരണം) എന്നാൽ പഴയനിയമമാകട്ടെ അതിൽത്തന്നെ പൂർണ്ണതയുള്ള ഒന്നായിരുന്നു. അതുകൊണ്ടുതന്നെ ആ പുസ്തകവും (ഖുറാൻ) മനുഷ്യന്റെ അഭിപ്രായങ്ങൾ (മതം) മാത്രമാണ്.

പാപികളായ കുറേ മനുഷ്യരുടെ മരണത്തോടുകൂടി ആ ദേശം പാപവിമുക്തമാക്കപ്പെടുന്നു. പാപപ്രേരണ (പിശാചു) ജീവിച്ചിരിക്കുന്ന മനുഷ്യനിൽ ഇതേതത്വം ദൈവം ഒരു പുതിയനിയമമായി നടപ്പിലാക്കുന്നു. ഇതിനായി ക്രിസ്തു കാണിച്ചുതരുന്നത് രണ്ടു അധർമ്മികളോടുകൂടെയുള്ള അവിടുത്തെ കുരിശുമരണമാണ്. ദൈവത്തിന്റെ ഈ സാക്ഷ്യമാണ് വിശ്വസിക്കുന്ന അൽപ്പബുദ്ധിക്ക് ജ്ഞാനം (സൂക്ഷ്മബുദ്ധി) പകർന്നുകൊടുക്കുന്നത്. ജീവിച്ചിരുന്നു മരണം കാണുന്ന മനുഷ്യനു മാത്രമേ തന്റെ പ്രാണനെ (Soul, ദേഹി ) നിത്യമരണത്തിൽനിന്നു രക്ഷിക്കാൻ കഴിയുകയുള്ളു'.

*(പ.നി.സങ്കീർത്തനങ്ങൾ 89:48 ജീവിച്ചിരുന്നു മരണം കാണാതെയിരിക്കുന്ന മനുഷ്യൻ ആർ? തന്റെ പ്രാണനെ പാതാളത്തിന്റെ കയ്യിൽനിന്നു വിടുവിക്കുന്നവനും ആരുള്ളു? സേലാ. ).* എന്നുള്ളതായ സങ്കീർത്തനക്കാരന്റെ താൽപ്പര്യം യേശു വിവരിക്കുന്നത് ഇപ്രകാരമാണ്. *(പു.നി.മർക്കൊസ് 9:1, പു.നി. ലൂക്കോസ് 9:27)'ദൈവരാജ്യം ശക്തിയോടെ വരുന്നതു കാണുവോളം മരണം ആസ്വദിക്കാത്ത ചിലർ ഈ നില്ക്കുന്നവരിൽ ഉണ്ട് എന്ന് ഞാൻ സത്യമായിട്ടു നിങ്ങളോട് പറയുന്നു' എന്ന് പറഞ്ഞു.*

മനുഷ്യൻ ജീവിച്ചിരിക്കെത്തന്നെ പാപത്തിന്റെ ശിക്ഷയായ മരണം വിശ്വാസത്താൽ അനുഭവിക്കുന്ന മനുഷ്യൻ ഭാഗ്യവാനാണ്. *(പ.നി.സങ്കീർത്തനങ്ങൾ 89:48 ജീവിച്ചിരുന്നു മരണം കാണാതെയിരിക്കുന്ന മനുഷ്യൻ ആർ? തന്റെ പ്രാണനെ പാതാളത്തിന്റെ കയ്യിൽ നിന്നു വിടുവിക്കുന്നവനും ആരുള്ളു? സേലാ.)*

മനുഷ്യൻ എന്ന ബുദ്ധിജീവിയെക്കുറിച്ചു നാം പഠിച്ചാൽ അവൻ ജനനംമുതൽ വളർച്ചയിലൂടെ മരണത്തിലേക്ക് കടന്നുപോകുന്നവനാണെന്ന് കാണാൻകഴിയും. മനുഷ്യൻ ഒരു കുറ്റക്കാരനായിട്ടാണ് (പാപം ചുമക്കുന്നവൻ) ഭൂമിയിലേക്ക് വരുന്നത്.പാപസാഹചര്യങ്ങൾ മനുഷ്യജീവിതത്തിനുമുമ്പിൽ വരുന്നതുകൊണ്ടല്ല അവൻ പാപം ചെയ്യുന്നത്. ഒരു വൃക്ഷം ഏതായിരുന്നാലും അതിന്റേതായ ഫലം പുറപ്പെടുവിക്കുന്നതുപോലെ നന്മതിന്മകളെക്കുറിച്ചു വ്യക്തമായ

അറിവുള്ള മനുഷ്യൻപോലും ബോധാവസ്ഥയിലും അബോധാവസ്ഥയായ ഉറക്കത്തിലും പാപം (തിന്മ) ചെയ്യുന്നത് അവൻ കുറച്ചു സമയത്തേക്ക്, അതായാത്, സുബോധം വരുവോളം അങ്ങനെ ജീവിക്കേണ്ടതിനാണ്. മുടിയൻപുത്രനുണ്ടായ പാപബോധം നിമിത്തം അവൻ സ്വന്തഭവനത്തിലേക്ക് മടങ്ങിപ്പോകുവാൻ ഇടയായിത്തീർന്നു.(ഷേർവാപസ്സി.)

*(പു.നി. ലൂക്കോസ് 15:17-21 17 അപ്പോൾ സുബോധം വന്നിട്ടു അവൻ: എന്റെ അപ്പന്റെ എത്ര കൂലിക്കാർ ഭക്ഷണം കഴിച്ചു ശേഷിപ്പിക്കുന്നു; ഞാനോ വിശപ്പുകൊണ്ടു നശിച്ചുപോകുന്നു. 18 ഞാൻ എഴുന്നേറ്റു അപ്പന്റെ അടുക്കൽ ചെന്നു അവനോടു: അപ്പാ, ഞാൻ സ്വർഗ്ഗത്തോടും നിന്നോടും പാപം ചെയ്തിരിക്കുന്നു. 19 ഇനി നിന്റെ മകൻ എന്ന പേരിന്നു ഞാൻ യോഗ്യനല്ല; നിന്റെ കൂലിക്കാരിൽ ഒരുത്തനെപ്പോലെ എന്നെ ആക്കേണമേ എന്നു പറയും എന്നു പറഞ്ഞു. 20 അങ്ങനെ അവൻ എഴുന്നേറ്റു അപ്പന്റെ അടുക്കൽ പോയി. ദൂരത്തു നിന്നു തന്നേ അപ്പൻ അവനെ കണ്ടു മനസ്സലിഞ്ഞു ഓടിച്ചെന്നു അവന്റെ കഴുത്തു കെട്ടിപ്പിടിച്ചു അവനെ ചുംബിച്ചു. 21 മകൻ അവനോടു: അപ്പാ, ഞാൻ സ്വർഗ്ഗത്തോടും നിന്നോടും പാപം ചെയ്തിരിക്കുന്നു; ഇനി നിന്റെ മകൻ എന്നു വിളിക്കപ്പെടുവാൻ യോഗ്യനല്ല എന്നു പറഞ്ഞു.*

എന്നാൽ യേശു ഭൂമിയിൽ ജീവിച്ചത് പാപം അറിയാത്തവൻ ആയിട്ടായിരുന്നു. മറ്റു മതഗ്രന്ഥങ്ങളിലൂടെ യാത്ര ചെയ്താലും പാപജീവിതം നയിച്ച മനുഷ്യരെയും ദൈവങ്ങളെയും കാണാൻകഴിയും.

ദൈവം (യഹോവ) സകല മനുഷ്യഹൃദയങ്ങളെയും ഒരുപോലുള്ള പാപപ്രവണതകളോടുകൂടി മെനഞ്ഞിട്ടുള്ളത് അവിടുത്തേക്ക് മനുഷ്യനെ സംബന്ധിച്ച് പൂർണ്ണമായ ഒരു ഉദ്ദേശ്യനിവർത്തിക്കുവേണ്ടിയാണ്.

*(പ.നി.സങ്കീർത്തനങ്ങൾ 33:1515 അവൻ അവരുടെ ഹൃദയങ്ങളെ ഒരുപോലെ മനഞ്ഞിരിക്കുന്നു; അവരുടെ പ്രവൃത്തികളെ ഒക്കെയും അവൻ ഗ്രഹിക്കുന്നു. )*

തെറ്റിന്റെ പ്രവണതകളുള്ള മനുഷ്യആത്മാവിലേയ്ക്ക് യേശുവിലുള്ള വിലയേറിയതും, നിർമ്മലവും, അതിവിശുദ്ധവും, നിർവ്യാജവുമായ വിശ്വാസം നല്കിക്കൊണ്ട് മനുഷ്യാത്മാവിന്റെ ശുദ്ധീകരണത്തിലൂടെ പരിശുദ്ധാത്മാവിനെ സ്വീകരിച്ചുകൊണ്ട് മനുഷ്യൻ തന്റെ വിശ്വാസത്തിൽനിന്നു ജീവിതഫലം പുറപ്പെടുവിക്കുന്നതിനാണെന്ന് യേശു ഉപമകളിലൂടെ ശിഷ്യരെ പഠിപ്പിച്ചിരുന്നു.

*(പു.നി.മത്തായി 8:13 'നീ വിശ്വസിച്ചതുപോലെ നിനക്ക് ഭവിക്കട്ടെ'., 9:29 "നിങ്ങളുടെ വിശ്വാസം പോലെ നിങ്ങൾക്കു ഭവിക്കട്ടെ" എന്നു പറഞ്ഞു;*

ക്രിസ്തീയകൂട്ടങ്ങളിൽ പങ്കെടുത്തു കുമ്പസാരിച്ചതുകൊണ്ടോ, നന്മതിന്മകളെക്കുറിച്ചു പഠിപ്പിക്കുന്ന മതബോധനത്തിലൂടെ കുറ്റം ഏറ്റു പറഞ്ഞതുകൊണ്ടോ, അന്യഭാഷകളിൽ സംസാരിച്ചതുകൊണ്ടോ, ആത്മീക

ഗീതങ്ങൾ ഉരുവിട്ടതുകൊണ്ടോ, മരക്കുരിശുമായി മലകൾ കയറിയതു കൊണ്ടോ, അത്ഭുതരോഗസൌഖ്യം കൊടുക്കുകയോ നേടുകയോ ചെയ്തതു കൊണ്ടോ മനുഷ്യനിൽ ജീവിക്കുന്ന പാപപ്രകൃതം (അധർമ്മി) മരിക്കുന്നില്ല. ഇങ്ങനെയുള്ള ആചാരങ്ങൾ ഒന്നുംതന്നെയും ദൈവം നിർദ്ദേശിച്ചിട്ടുള്ള പാപപരിഹാരമാർഗ്ഗങ്ങളുമല്ല. മതം അനുശാസിക്കുന്ന വഴിപാടുകൾ നടത്തിയാലും, ദിനരാത്രങ്ങൾ മന്ത്രം ചൊല്ലിയാലും ദൂരദേശത്തു വസിക്കുന്നു എന്ന് പറയുന്ന പിശാചിനെ കല്ലെറിഞ്ഞിട്ടുവന്നാലും എങ്ങനെയെങ്കിലുമൊക്കെ ജീവിച്ചിട്ട് അന്നദാനം നടത്തിയാലും, ജീവനകലകൾ നല്കിത്തരുന്ന യോഗവിദ്യകൾ അഭ്യസിച്ചാലും ദൈവഹിതപ്രകാരം മനുഷ്യനിൽ വസിക്കുവാനിടയായ പാപം മരിക്കുന്നില്ല. ദൈവം ദാനമായി നൽകിയ മനുഷ്യശരീരത്തിൽ ദൈവം അനുവദിച്ചിട്ടുള്ളതും എന്നാൽ ദൈവത്തിനു ഇഷ്ടമല്ലാത്തതുമാണ് പാപം. അതിനാൽത്തന്നെ ദൈവസ്വരൂപമുള്ള മനുഷ്യൻ വേറൊരാളുടെ (പിശാചിന്റെ) മനസ്സുമായി ജീവിക്കുന്ന ഷണ്ഡത്തം മാറ്റപ്പെടേണ്ടതുണ്ടെന്നു മത്തായി എന്ന സുവിശേഷ എഴുത്തുകാരൻ വ്യക്തമാക്കുന്നുണ്ട്.

*(പു.നി.മത്തായി 19: 12 അമ്മയുടെ ഗർഭത്തിൽനിന്നു ഷണ്ഡന്മാരായി ജനിച്ചവർ ഉണ്ടു; മനുഷ്യർ ഷണ്ഡന്മാരാക്കിയ ഷണ്ഡന്മാരും ഉണ്ടു; സ്വർഗ്ഗരാജ്യം നിമിത്തം തങ്ങളെത്തന്നേ ഷണ്ഡന്മാരാക്കിയ ഷണ്ഡന്മാരും ഉണ്ടു; ഗ്രഹിപ്പാൻ കഴിയുന്നവൻ ഗ്രഹിക്കട്ടെ" എന്നു പറഞ്ഞു. )*

എന്നാൽ പാപശരീരത്തിൽ വസിക്കുന്ന മനുഷ്യനെ ക്രിസ്തുവിന്റെ മനസ്സുള്ളവനാകുവാൻ ദൈവം വിളിക്കുന്നു. ജന്മനാ ഷണ്ഡനായ മനുഷ്യൻ (ദൈവസ്വരൂപവും പിശാചിന്റെ മനസ്സും ഉള്ളവൻ) മറ്റൊരു
ഷണ്ഡത്തത്തിലേക്കു (പാപശരീരവും ക്രിസ്തുവിന്റെ മനസ്സുമുള്ളവൻ) പോകാനുള്ള നിർദ്ദേശമാണ് സുവിശേഷം നല്കുന്നത്!
ദേഹികൾ എന്നുള്ളത് മറ്റൊരു വിധത്തിൽ ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടവരുടെ കൂട്ടമാണ്.

*(പ.നി.പുറപ്പാടു 1:5 യാക്കോബിന്റെ കടിപ്രദേശത്തുനിന്നു ഉത്ഭവിച്ച ദേഹികൾ എല്ലാം കൂടെ എഴുപതു പേർ ആയിരുന്നു; )*

പഴയനിയമത്തിൽ യാക്കോബ് എന്ന ഒരു വ്യക്തിക്ക് യിസ്രായേൽ എന്നും പേർ നല്കിയിരിക്കുന്നതായി കാണാൻ കഴിയും.

*(പ.നി.ഉൽപ്പത്തി 32:28 നീ ദൈവത്തോടും മനുഷ്യരോടും മല്ലുപിടിച്ചു ജയിച്ചതുകൊണ്ടു നിന്റെ പേർ ഇനി യാക്കോബ് എന്നല്ല യിസ്രായേൽ എന്നു വിളിക്കപ്പെടും എന്നു അവൻ പറഞ്ഞു. )*

യാക്കോബ് ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടപ്പോളാണ് അദ്ദേഹം യിസ്രായേൽ ആയി മാറ്റപ്പെട്ടത്. ഇത് ക്രിസ്തുവിലാകുന്ന മനുഷ്യനിലെ രണ്ടു പ്രകൃതങ്ങളാണ്. യാക്കോബ് എന്നുള്ളത് പാപപ്രകൃതവും യിസ്രായേൽ എന്നുള്ളത് വീണ്ടെടുക്കപ്പെട്ടവന്റെ പ്രകൃതവുമാണ്.

‘വീണ്ടെടുപ്പിന്റെ നിയമം അത്, യാക്കോബിന് ഒരു ചട്ടവും യിസ്രായേലിനു അത് നിത്യനിയമവുമാണ്’.

*(പ.നി.സങ്കീർത്തനങ്ങൾ105:10 അതിനെ അവൻ യാക്കോബിന്നു ഒരു ചട്ടമായും യിസ്രായേലിന്നു ഒരു നിത്യനിയമമായും നിയമിച്ചു.)*

ഉൽപ്പത്തിപ്പുസ്തകം വിവരിക്കുന്നതനുസരിച്ച് എല്ലാം നല്ലതെന്നു കണ്ട ദൈവത്തെ കാണാൻ കഴിയും.

*(പ.നി.ഉൽപ്പത്തി 1:21-31 ദൈവം വലിയ തിമിംഗലങ്ങളെയും വെള്ളത്തിൽ കൂട്ടമായി ജനിച്ചു ചരിക്കുന്ന അതതുതരം ജീവജന്തുക്കളെയും അതതു തരം പറവജാതിയെയും സൃഷ്ടിച്ചു; നല്ലതു എന്നു ദൈവം കണ്ടു. 22 നിങ്ങൾ വർദ്ധിച്ചു പെരുകി സമുദ്രത്തിലെ വെള്ളത്തിൽ നിറവിൻ; പറവജാതി ഭൂമിയിൽ പെരുകട്ടെ എന്നു കല്പിച്ചു ദൈവം അവയെ അനുഗ്രഹിച്ചു. 23 സന്ധ്യയായി ഉഷസ്സുമായി, അഞ്ചാം ദിവസം. 24 അതതുതരം കന്നുകാലി, ഇഴജാതി, കാട്ടുമൃഗം ഇങ്ങനെ അതതു തരം ജീവജന്തുക്കൾ ഭൂമിയിൽനിന്നു ഉളവാകട്ടെ എന്നു ദൈവം കല്പിച്ചു; അങ്ങനെ സംഭവിച്ചു. 25 ഇങ്ങനെ ദൈവം അതതു തരം കാട്ടുമൃഗങ്ങളെയും അതതു തരം കന്നുകാലികളെയും അതതു തരം ഭൂചരജന്തുക്കളെയും ഉണ്ടാക്കി; നല്ലതു എന്നു ദൈവം കണ്ടു. 26 അനന്തരം ദൈവം: നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ ഉണ്ടാക്കുക; അവർ സമുദ്രത്തിലുള്ള മത്സ്യത്തിന്മേലും ആകാശത്തിലുള്ള പറവജാതിയിന്മേലും മൃഗങ്ങളിന്മേ ലും സർവ്വഭൂമിയിന്മേലും ഭൂമിയിൽ ഇഴയുന്ന എല്ലാ ഇഴജാതിയിന്മേലും വാഴട്ടെ എന്നു കല്പിച്ചു. 27 ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു, ദൈവത്തിന്റെ സ്വരൂപത്തിൽ അവനെ സൃഷ്ടിച്ചു, ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു. 28 ദൈവം അവരെ അനുഗ്രഹിച്ചു: നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞു അതിനെ അടക്കി സമുദ്രത്തിലെ മത്സ്യത്തിന്മേലും ആകാശത്തിലെ പറവജാതിയിന്മേലും സകലഭൂചരജന്തുവിന്മേലും വാഴുവിൻ എന്നു അവരോടു കല്പിച്ചു. 29 ഭൂമിയിൽ എങ്ങും വിത്തുള്ള സസ്യങ്ങളും വൃക്ഷത്തിന്റെ വിത്തുള്ള ഫലം കായക്കുന്ന സകലവൃക്ഷങ്ങളും ഇതാ, ഞാൻ നിങ്ങൾക്കു തന്നിരിക്കുന്നു; അവ നിങ്ങൾക്കു ആഹാരമായിരിക്കട്ടെ; 30 ഭൂമിയിലെ സകലമൃഗങ്ങൾക്കും ആകാശത്തിലെ എല്ലാ പറവകൾക്കും ഭൂമിയിൽ ചരിക്കുന്ന സകല ഭൂചരജന്തുക്കൾക്കും ആഹാരമായിട്ടു പച്ചസസ്യം ഒക്കെയും ഞാൻ കൊടുത്തിരിക്കുന്നു എന്നു ദൈവം കല്പിച്ചു; അങ്ങനെ സംഭവിച്ചു. 31 താൻ ഉണ്ടാക്കിയതിനെ ഒക്കെയും ദൈവം നോക്കി, അതു എത്രയും നല്ലതു എന്നു കണ്ടു. സന്ധ്യയായി ഉഷസ്സുമായി, ആറാം ദിവസം.)*

എന്നാൽ അതിന്റെ തുടർച്ചയായ മനുഷ്യജീവിതം നല്ലതെന്ന് പറയുവാൻ കഴിയുമോ? ദൈവം നന്നാകുവാൻ അനുവദിച്ചു എങ്കിൽമാത്രമേ മനുഷ്യനു നല്ലോരളവിൽ

നല്ലവനാകാൻ കഴിയുകയുള്ളു. മനുഷ്യനിലെ പാപപ്രകൃതം വരുത്തുന്ന മോഹത്തെ തടയിട്ടുനിറുത്തുവാൻ ബാല്യ, കൌമാര, യൌവന, വാർദ്ധക്യദശകളിൽ കൂടി കടന്നുപോകുന്ന മനുഷ്യവർഗ്ഗത്തിന് എത്രത്തോളം സാധിക്കുമെന്ന് നോക്കുന്ന ഒരു യന്ത്രത്തെ അനുവദിച്ചാൽ ആ കണക്കെടുപ്പിലെ ഫലം കുറഞ്ഞ ശതമാനം മാത്രമായിരിക്കും. എന്നാൽ, വ്യഭിചാരവും, കോട്ടവുമുള്ള തലമുറയായ മനുഷ്യവർഗ്ഗം സൃഷ്ടാവായ ദൈവത്തിന്റെ പാപപരിഹാരചട്ടങ്ങളിൽ  വിശ്വസിച്ചു അവിടുന്ന് ആവശ്യപ്പെടുന്നതുപോലെ പാപപരിഹാരത്തിനായി മനുഷ്യപങ്കാളിത്തം നല്കുകയാണെങ്കിൽ മനുഷ്യൻ  ക്രിസ്തുവിന്റെ മനസ്സുള്ളവനാകുകയും ആ ഗുരുവിനെപ്പോലെ പാപം കർത്തൃത്വം നടത്താത്ത വിധത്തിലുള്ള ജീവിതഅവസ്ഥയിൽ  വിശ്വസിക്കുന്ന മനുഷ്യൻ  എത്തിച്ചേരുകയും ചെയ്യും. അവന്റെ ഉറക്കംപോലും സുഖമായിരിക്കും.

*(പ.നി.സങ്കീർത്തനങ്ങൾ 3:5 ഞാൻ കിടന്നുറങ്ങി; യഹോവ എന്നെ താങ്ങുകയാൽ ഉണർന്നുമിരിക്കുന്നു. )*

ഹൈന്ദവമഹർഷിമാരുടെ സത്യാന്വേഷണം ക്രിസ്തുവിൽ അവസാനിപ്പിക്കാൻ കഴിഞ്ഞെങ്കിൽ!

യേശു പഠിപ്പിച്ച ഉപദേശരൂപത്തിൽ മനുഷ്യൻ  അഭ്യസനം തികയുമ്പോൾ,ആ ഗുരുവിനെപ്പോലെ ആകുമ്പോൾ,നല്ല നിലത്ത് വീണ വചനമാകുന്ന വിത്ത് മുളച്ചു വളർന്നു നൂറു മേനി ഫലം പുറപ്പെടുവിക്കുമെന്നു യേശു അരുളിച്ചെയ്തിട്ടുമുണ്ട്.

*(പു.നി.മത്തായി 13:23 നല്ല നിലത്തു വിതെക്കപ്പെട്ടതോ ഒരുത്തൻ വചനം കേട്ടു ഗ്രഹിക്കുന്നതു ആകുന്നു അതു വിളഞ്ഞു നൂറും അറുപതും മുപ്പതും മേനി നല്കുന്നു." ,*
*പു.നി.ലൂക്കോസ് 6:40 അഭ്യാസം തികഞ്ഞവൻ എല്ലാം ഗുരുവിനെപ്പോലെ ആകും. )*

യഹോവയുടെ പുസ്തകത്തിൽ  അന്വേഷിച്ചു വായിച്ചുനോക്കിയാൽ യേശുവിലൂടെ പാപപരിഹാരം നേടിയ മനുഷ്യർ ക്രിസ്തുവിൽ
പരിപൂർണ്ണരാണെന്നു എഴുതിയിരിക്കുന്നതായി കാണാം.

*(പ.നി.യെശയ്യാവ് 34:16 യഹോവയുടെ പുസ്തകത്തിൽ അന്വേഷിച്ചു വായിച്ചു നോക്കുവിൻ; അവയിൽ ഒന്നും കാണാതിരിക്കയില്ല; ഒന്നിന്നും ഇണ ഇല്ലാതിരിക്കയുമില്ല; അവന്റെ വായല്ലോ കല്പിച്ചതു; അവന്റെ ആത്മാവത്രേ അവയെ കൂട്ടിവരുത്തിയതു. )*

*(പു.നി.കൊലൊസ്സ്യർ 2:10,11 എല്ലാവാഴ്ചെക്കും അധികാരത്തിന്നും തലയായ അവനിൽ നിങ്ങൾ പരിപൂർണ്ണരായിരിക്കുന്നു. 11 അവനിൽ നിങ്ങൾക്കു ക്രിസ്തുവിന്റെ പരിച്ഛേദനയാൽ ജഡശരീരം ഉരിഞ്ഞുകളഞ്ഞതിനാൽ തന്നേ കൈകൊണ്ടല്ലാത്ത പരിച്ഛേദനയും ലഭിച്ചു. )*

മനുഷ്യൻ ഇനിമേലിൽ പാപത്തിനു അടിമയാകാതിരിക്കുവാനാണ് പാപത്തിനു പ്രേരണ നല്കുന്ന മനുഷ്യശരീരവും,(പാപം)അതിൽ
വസിക്കുന്ന പഴയമനുഷ്യനും (ദേഹി) ക്രിസ്തുവിനോടൊപ്പം മരണം അനുഭവിക്കുന്നത്. പാപപ്രകൃതമുള്ള പാപശരീരം ചീത്തക്കള്ളനെപ്പോലെ മടങ്ങിവരവില്ലാത്ത വിധത്തിൽ നശിച്ചുപോകട്ടെ! മരണശിക്ഷ അനുഭവിച്ച ദേഹി നല്ലകള്ളനെപ്പോലെ ക്രിസ്തുവിനോടൊപ്പം ഉയിർത്തെഴുന്നേല്ക്കട്ടെ.
ക്രിസ്തുവിന്റെ കുരിശിലെ ഈ സാക്ഷ്യമാണ് "ക്രിസ്തുവിന്റെ സാക്ഷ്യം" എന്ന് പൗലൊസ് അപ്പൊസ്തലൻ വിശദീകരിക്കുന്നത്.
*(പു.നി.1കൊരിന്ത്യർ 1:5, ക്രിസ്തുവിന്റെ സാക്ഷ്യം നിങ്ങളിൽ ഉറപ്പായിരിക്കുന്നതുപോലെ*
*പു.നി.2തിമൊഥെയൊസ്1:8 അതുകൊണ്ടു നമ്മുടെ കർത്താവിന്റെ സാക്ഷ്യത്തെയും അവന്റെ ബദ്ധനായ എന്നെയും കുറിച്ചു ലജ്ജിക്കാതെ സുവിശേഷത്തിന്നായി ദൈവശക്തിക്കു ഒത്തവണ്ണം നീയും എന്നോടുകൂടെ കഷ്ടം സഹിക്ക. )*

പാപിയായ മനുഷ്യന്റെ പങ്കാളിത്തം സാക്ഷീകരിച്ചുകൊണ്ടാണ് അതിനെ ഒരു ഉപദേശരൂപമായി വിശ്വസിച്ചു അനുസരിക്കുവാൻ സുവിശേഷം നിർദ്ദേശിക്കുന്നത്.
*(പു.നി.റോമർ 6:17,1817 എന്നാൽ നിങ്ങൾ പാപത്തിന്റെ ദാസന്മാർ ആയിരുന്നുവെങ്കിലും നിങ്ങളെ പഠിപ്പിച്ച ഉപദേശരൂപത്തെ ഹൃദയപൂർവ്വം അനുസരിച്ചു 18 പാപത്തിൽനിന്നു സ്വാതന്ത്ര്യം ലഭിച്ചു നീതിക്കു ദാസന്മാരായിത്തീർന്നതുകൊണ്ടു ദൈവത്തിന്നു സ്തോത്രം.)*

ഇങ്ങനെയുള്ളതായ കണ്ടിട്ടില്ലാത്തതായ കാര്യങ്ങൾ അതായതു, ക്രിസ്തുവിന്റെ മരണവും ക്രിസ്തുവിനോടുകൂടെയുള്ള മനുഷ്യന്റെ (പാപിയുടെ) മരണവും ഒരു മനുഷ്യൻ തന്റെ വിശ്വാസത്തിലൂടെ അംഗീകരിക്കുമ്പോൾ അത് അവനിലുള്ള പാപത്തിന്റെ പുറംതള്ളപ്പെടലിനും,വീണ്ടുംജനനത്തിനും പരിശുദ്ധാത്മാവ് കടന്നുവരുന്നതിനും ഇടയായിത്തീരുന്നു.
*' ഇതാ, ലോകത്തിന്റെ പാപം ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്'. (പു.നി.യോഹന്നാൻ 1:29)* എന്നാണല്ലോ യേശുവിനെക്കുറിച്ച് സ്നാപകയോഹന്നാൻ വെളിപ്പെടുത്തിയത്.

പഴയനിയമത്തിൽ പുറപ്പാടുപുസ്തകം പന്ത്രണ്ടാം അദ്ധ്യായം നല്കുന്ന പെസഹായുടെ സൂചനയിൽ കുഞ്ഞാടിനെ ചട്ടപ്രകാരം അറുത്തു പാകപ്പെടുത്തി ഭക്ഷിക്കുന്നതിനോടൊപ്പംതന്നെ ആ ദിവസത്തിന്റെ സന്ധ്യാ സമയത്തുതന്നെ പുളിപ്പില്ലാത്ത അപ്പവും യിസ്രായേൽജനം
ഭക്ഷിക്കണമായിരുന്നു. പാപജീവിതം നശിപ്പിക്കപ്പെടുകയും പുതിയജീവിതം സ്വീകരിക്കുകയും ചെയ്യുന്നതിന്റെ നിഴൽരൂപമാണ്

കുഞ്ഞാടിന്റെ മാംസം തിന്നുമ്പോഴും പുളിപ്പില്ലാത്ത അപ്പം തിന്നുമ്പോഴും കാണാൻ കഴിയുന്നത്. പുളിപ്പില്ലാത്ത അപ്പം സ്വീകരിക്കുന്ന യിസ്രായേല്യൻ (വീണ്ടെടുക്കപ്പെട്ടവൻ) സ്വച്ഛതയും സത്യവുമായ ജീവിതത്തെ സ്വീകരിക്കുന്നതിനെയാണ് അത് പ്രതിനിധാനം ചെയ്യുന്നത്. നമ്മുടെ പെസഹാകുഞ്ഞാട് അറുക്കപ്പെട്ടതുകൊണ്ട് പാപപ്രകൃതമുള്ള പഴയജഢം കൊണ്ടല്ല, വിശ്വാസം സൂക്ഷിച്ചിട്ടുള്ള ഹൃദയത്തിൽനിന്നുതന്നെ ഉത്സവം (സന്തുഷ്ടജീവിതം) ആചരിക്കുവാൻ പൗലൊസ് ലേഖനത്തിലൂടെ വിശ്വാസികളെ ഓർമ്മിപ്പിക്കുന്നു.

*(പു.നി.1കൊരിന്ത്യർ 5:7, ആകയാൽ നാം പഴയ പുളിമാവുകൊണ്ടല്ല, തിന്മയും ദുഷ്ടതയും ആയ പുളിമാവുകൊണ്ടുമല്ല, സ്വച്ഛതയും സത്യവുമായ പുളിപ്പില്ലായ്മകൊണ്ടുതന്നേ ഉത്സവം ആചരിക്ക. പ.നി.സദൃശവാക്യങ്ങൾ 15:15 സന്തുഷ്ടഹൃദയന്നോ നിത്യം ഉത്സവം.)*

*(പു.നി.മത്തായി 5:13) 'നിങ്ങൾ ഭൂമിയുടെ ഉപ്പ് ആകുന്നു. ഉപ്പ് കാരമില്ലാതെ പോയാൽ അതിനെ എന്തൊന്നു കൊണ്ടു രസം വരുത്താം' ?*

ഉപ്പിലിട്ടു സൂക്ഷിക്കുന്ന ഭക്ഷ്യവസ്തുവിന്റെ ഉള്ളിലും പുറത്തും ഉപ്പു കിടക്കുന്നതുകൊണ്ട് അതിനു നാശം സംഭവിക്കുകയില്ല. മാത്രവുമല്ല, ആ വസ്തുവിന്റേതായ തനിമ നഷ്ടപ്പെട്ടു അത് ഉപ്പിന്റേതായ തനിമ സ്വീകരിക്കുന്നു. സമാനമായി,വിശ്വാസത്താൽ നിറയപ്പെട്ട് വിശ്വാസത്തിൽ ജീവിക്കുന്ന മനുഷ്യൻ ക്രിസ്തുവിൽ സുരക്ഷിതനാണ്. അബ്രാഹാമിന്റെ സന്തതിയെ വിശ്വാസത്തിൽ സംരക്ഷണ ചെയ്യുവാനാണ് അവിടുന്ന് വന്നത്.

*(പു.നി.എബ്രായർ 2 :16 ദൂതന്മാരെ സംരക്ഷണചെയ്‌വാനല്ല അബ്രാഹാമിന്റെ സന്തതിയെ സംരക്ഷണ ചെയ്‌വാനത്രേ അവൻ വന്നതു. , പു.നി. 1പത്രൊസ് 1:4,5 അന്ത്യകാലത്തിൽ വെളിപ്പെടുവാൻ ഒരുങ്ങിയിരിക്കുന്ന രക്ഷെക്കു വിശ്വാസത്താൽ ദൈവശക്തിയിൽ കാക്കപ്പെടുന്ന നിങ്ങൾക്കു വേണ്ടി സ്വർഗ്ഗത്തിൽ സൂക്ഷിച്ചിരിക്കുന്നതും 5 ക്ഷയം, മാലിന്യം, വാട്ടം, എന്നിവ ഇല്ലാത്തതുമായ അവകാശത്തിന്നായി തന്നേ വീണ്ടും ജനിപ്പിച്ചിരിക്കുന്നു. )*

യിസ്രായേലിന്റെ ദൈവമായ യഹോവയോ ക്രിസ്തുവോ പരിശുദ്ധാത്മാവോ ഇന്ന് വ്യക്തിരൂപങ്ങളല്ല.

*(പു.നി.യോഹന്നാൻ 4:24) 'ദൈവം (യഹോവ) ആത്മാവാകുന്നു'.*
*(പു.നി. 2കൊരിന്ത്യർ 3:17) 'കർത്താവ് (ക്രിസ്തു) ആത്മാവാകുന്നു'*

പരിശുദ്ധാത്മാവ് എന്നുള്ളതോ ദൈവത്തിന്റെയും ക്രിസ്തുവിന്റെയും ആത്മാവാണ്. ഈ ദൈവാത്മാവാകട്ടെ വിശ്വസിക്കുന്ന മനുഷ്യരിൽ പൂർണ്ണമനുഷ്യവ്യക്തിത്വമായും, സൃഷ്ടിപ്പിലും, സൌഖ്യത്തിലും ശക്തിയായും, കൃപാവരത്തിന്റെ ആത്മാവായും പ്രവൃത്തി ചെയ്യുന്നു. ഈ മൂന്നു നാമത്തിന്റെ ഏകതയുള്ള പ്രവർത്തനമാണ് ദൈവത്തിന്റെ എല്ലാ പ്രവൃത്തികളിലും മനുഷ്യന്റെ പാപമോചനത്തിലും കാണാൻ കഴിയുന്നത്.

*(പു.നി.1തെസ്സലൊനിക്യർ 5:23) 'സമാധാനത്തിന്റെ"ദൈവം" തന്നെ നിങ്ങളെ മുഴുവനും ശുദ്ധീകരിക്കുമാറാകട്ടെ'.*
*( പു.നി.1യോഹന്നാൻ 1:7) 'അവന്റെ "പുത്രനായ" യേശുവിന്റെ രക്തം സകല പാപവും പോക്കി നമ്മെ ശുദ്ധീകരിക്കുന്നു'.*
*(പു.നി.അപ്പൊസ്തലന്മാർ 15:9) 'വിശ്വാസത്താൽ ''പരിശുദ്ധാത്മാവ്'' മനുഷ്യഹൃദയങ്ങളെ ശുദ്ധീകരിക്കുന്നു'.*

(ദൈവത്തിൽ മൂന്നു വ്യക്തികൾ ഉണ്ടെന്നു ചിലർ പഠിപ്പിക്കുന്നതായി കാണുന്നു.പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നീ നാമം ആണത്. (ത്രിത്വം )

ദൈവത്തിന്റെ സ്വന്തം രൂപത്തിലാണ് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. ബഹ്യമായി മനുഷ്യനിൽ ഒരു ആളും ആന്തരികമായി രണ്ടു ആളുകളെയും കാണുന്നു. അതിൽ ഒന്ന് ദേഹിയും മറ്റൊന്ന് പാപം (ദേഹം) അല്ലെങ്കിൽ പിശാചും ആകുന്നു. എന്നാൽ ഈ രണ്ടു ആളുകളും നയിക്കപ്പെടുന്നത് ഒരു മാനുഷആത്മാവിൽ ആണെന്ന് കാണാം. ദേഹിയും ദേഹവും (പിശാചു) ഒരുമിച്ചുചേർന്നു വസിക്കുന്നതിന്റെ പ്രത്യക്ഷരൂപമാണ് ഭാര്യയും ഭർത്താവും എന്നുള്ളത്. അവർ ഏകശരീരമായിരിക്കത്തക്കവണ്ണം ഭർത്ത്യനിയമത്താൽ കൂട്ടിച്ചേർക്കപ്പെട്ടിരിക്കുന്നു. അതുപോലെ ദേഹിയും ദേഹവും പാപത്തിന്റെ നിയമത്താൽ കൂട്ടിച്ചേർക്കപ്പെട്ടിരിക്കുന്നു. അതുപോലെ മനുഷ്യരൂപത്തിൽ കാണപ്പെട്ട യേശുവിൽ യേശു എന്ന പൂർണ്ണമനുഷ്യനും പിതാവായ ദൈവവും വസിച്ചിരു ന്നു. അവരുടെ ആത്മാവാണ് പരിശുദ്ധാത്മാവ് എന്നുള്ളത്.

ദേഹിയും ദേഹവും പാപത്തിന്റെ നിയമത്താൽ കൂട്ടിച്ചേർക്കപ്പെട്ടിരിക്കുന്നു.ഭാര്യയും ഭർത്താവും ഭർത്ത്യനിയമത്താൽ കൂട്ടിച്ചേർക്കപ്പെട്ടിരിക്കുന്നു. അതുപോലെ പിതാവും പുത്രനും സ്നേഹം എന്ന നിയമത്താൽ കൂട്ടിച്ചേർക്കപ്പെട്ടിരിക്കുന്നു. ക്രിസ്തുവിൽ കാണപ്പെട്ട മനുഷ്യപ്യകൃതം എന്നുള്ളത് ദൈവപദ്ധതിയിലെ മനുഷ്യന്റെ മാതൃകയാണ്. ദൈവം എന്നുള്ളത് രണ്ടുവ്യക്തികൾ കൂടിച്ചേർന്നുള്ള ഏകപരിശുദ്ധ ആത്മാവുള്ള ആത്മരൂപവും, മനുഷ്യൻ എന്നുള്ളത് രണ്ടു വ്യക്തികൾ കൂടിച്ചേർന്നുള്ള ഏകമനുഷ്യആത്മാവുള്ള ജഡരൂപവും ആകുന്നു)

ഈ വചനങ്ങളിലൂടെ പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്ന ഏകത്തിന്റെ പ്രവൃത്തികൾ നാം മനസ്സിലാക്കേണ്ടതാണ്. അവിടുത്തെ മാത്രം വ്യക്തിത്വത്തിൽ, രണ്ടായിരം വർഷങ്ങൾക്കു മുമ്പ്, സത്യത്തിനു സാക്ഷി നില്ക്കേണ്ടതിനു ഭൂമിയിലേക്ക് കടന്നുവന്ന് മനുഷ്യജഡത്തിന്റെ സാദൃശ്യത്തിൽ ജീവിച്ച യേശു അന്ന് ജീവിച്ചവരോ ഇന്ന് ജീവിക്കുന്നവരോ ആയ യാതൊരു മനുഷ്യന്റെയും വ്യക്തിത്വമുള്ളവനായിരുന്നില്ല. പഴയ നിയമപ്പുസ്തകത്തിലുള്ളവരായ ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടവരുടെ വ്യക്തിത്വമോ, പ്രവാചകരുടെ

വ്യക്തിത്വമോ പ്രവാചകൻ മുഹമ്മദിന്റെ വ്യക്തിത്വമോ ഉള്ളവനല്ല യേശു.

മനുഷ്യസൃഷ്ടിപ്പ് നാം പരിശോധിച്ചാൽ ആദാം പാപം ചെയ്തതിനുശേഷമാണ് ഇന്നു നാം എവിടെ നോക്കിയാലും പാപകാരണമായിത്തീർന്നിട്ടുള്ള ലൈംഗികബന്ധം എന്ന ശാരീരികനിയമത്തിലൂടെ മനുഷ്യൻ വർദ്ധിക്കുവാൻ ഇടയായിത്തീർന്നിട്ടുള്ളത്. ഈ ബന്ധം ദൈവം മനുഷ്യർക്ക് അനുവദിച്ചിട്ടുള്ളതും എന്നാൽ അത് ദൈവികം അല്ലാത്തതുമാണ്. ഇങ്ങനെയുള്ള ശാരീരികനിയമത്തിനുകീഴിലുള്ള ആരിലും ദൈവം അവിടുത്തെ സർവ്വസമ്പൂർണ്ണതയോടുംകൂടി വസിക്കുന്നില്ല. ഇങ്ങനെ ജനിക്കുന്ന ആർക്കുംതന്നെയും ദൈവം ആകുവാനും കഴിയുന്നില്ല. എന്നാൽ പ്രവാചകരും, അപ്പൊസ്തലന്മാരും, സുവിശേഷകന്മാരും എല്ലാംതന്നെയും ആകുന്നതിനു ഇങ്ങനെയുള്ള മനുഷ്യർക്ക് കഴിയുന്നതുമാണ്. അതുകൊണ്ടുതന്നെ മറ്റു ശാരീരിക പ്രവർത്തനങ്ങളിൽനിന്ന് ഈ പ്രവർത്തനം മാത്രം വേർപെട്ടുനിൽക്കുകയും, അനുഗ്രഹാശിസ്സുകളോടെ നിയമപ്രകാരം കൂട്ടിച്ചേർക്കപ്പെട്ട ഭാര്യാഭർത്താക്കന്മാർ പോലും രഹസ്യത്തിലായിരിക്കുന്നതും കണ്ടുവരുന്നു. മറിച്ചായാൽ ന്യായാധിപന്മാർ ശിക്ഷിക്കേണ്ടുന്ന ഒരു കുറ്റമായി നമ്മുടെ സമൂഹവും എല്ലാ മതങ്ങളും വിലയിരുത്തുന്നു. അതിനാൽത്തന്നെ മനുഷ്യർ പാപികളായി ജനിച്ചു, ക്രിസ്തുവിൽ പാപശുദ്ധീകരണം പ്രാപിച്ചു ദൈവാത്മാവിനാൽ "വീണ്ടും ജനിക്കുക" എന്നുള്ള ദൈവഇഷ്ടം നിറവേറുവാനാവശ്യമാകുന്നു. നന്മതിന്മയുടെ അറിവുകൾ വിട്ടൊഴിഞ്ഞു മനുഷ്യൻ ഒരു 'പുതിയസൃഷ്ടി' ആയിത്തീരുക എന്നുള്ളതാണു ദൈവം മനുഷ്യനിൽ ഇഷ്ടപ്പെടുന്നത്.
'എല്ലാവിധ പഴയതും മരിച്ചു, ഒരുത്തൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടി ആകുന്നു'.
*(പു.നി. 2കൊരിന്ത്യർ 5:17 ഒരുത്തൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടി ആകുന്നു; പഴയതു കഴിഞ്ഞു പോയി, ഇതാ, അതു പുതുതായി തീർന്നിരിക്കുന്നു. )* എന്ന് പറഞ്ഞുകൊണ്ട് പുതിയ സൃഷ്ടിയുടെ ഫലം പുറപ്പെടുവിക്കുവാൻ ദൈവം മനുഷ്യരോട് ആവശ്യപ്പെടുന്നു.

ആദാമിന്റെ ആദ്യസന്തതിയായ കയീൻ ദുഷ്ടനിൽ (പിശാചിൽ) നിന്നുണ്ടായവനാണെന്ന് പുതിയനിയമ എഴുത്തുകാരൻ രേഖപ്പെടുത്തിയിക്കുന്നു.
*(പു.നി.1യോഹന്നാൻ 3:12 കയീൻ ദുഷ്ടനിൽനിന്നുള്ളവനായി സഹോദരനെ കൊന്നതുപോലെ അല്ല; അവനെ കൊല്ലുവാൻ സംഗതി എന്തു? തന്റെ പ്രവൃത്തി ദോഷവും സഹോദരന്റേതു നീതിയുമുള്ളതാകകൊണ്ടത്രേ. )*

യേശുവിന്റെ വാക്കുകളിലൂടെ നാം നോക്കുമ്പോൾ

മനുഷ്യരെല്ലാവരും ആദാമെന്ന പിതാവിന്റെ (പിശാചിന്റെ) മക്കളാണെന്നും ആ പിതാവിന്റെ മോഹം നിവേറ്റാനാണ് മനുഷ്യൻ ശ്രമിക്കുന്നതെന്നും കാണാൻ കഴിയും.
*(പു.നി.യോഹന്നാൻ 8:44 നിങ്ങൾ പിശാചെന്ന പിതാവിന്റെ മക്കൾ; നിങ്ങളുടെ പിതാവിന്റെ മോഹങ്ങളെ ചെയ്‌വാനും ഇച്ഛിക്കുന്നു. അവൻ ആദി മുതൽ കുലപാതകൻ ആയിരുന്നു; അവനിൽ സത്യം ഇല്ലായ്കകൊണ്ടു സത്യത്തിൽ നില്ക്കുന്നതുമില്ല. അവൻ ഭോഷ്കു പറയുമ്പോൾ സ്വന്തത്തിൽ നിന്നു എടുത്തു പറയുന്നു; അവൻ ഭോഷ്കു പറയുന്നവനും അതിന്റെ അപ്പനും ആകുന്നു.)*

തന്റെ അടുക്കലേക്കു മാനസാന്തരസ്നാനം ഏല്ക്കുവാൻ വന്നവരെ സ്നാപകയോഹന്നാൻ അഭിസംബോധനയിലൂടെ സർപ്പസന്തതികളെ (പാമ്പിന്റെ മക്കളെ) എന്ന് വിളിച്ചിരിക്കുന്നു.
*( പു.നി.മത്തായി 3:7 തന്റെ സ്നാനത്തിന്നായി പരീശരിലും സദൂക്യരിലും പലർ വരുന്നതു കണ്ടാറെ അവൻ അവരോടു പറഞ്ഞതു: സർപ്പസന്തതികളെ, വരുവാനുള്ള കോപത്തെ ഒഴിഞ്ഞു ഓടിപ്പോകുവാൻ നിങ്ങൾക്കു ഉപദേശിച്ചുതന്നതു ആർ? )* ഇത് എത്രയോ യാഥാർത്ഥ്യമാണെന്നു ഇന്നത്തെ മനുഷ്യജീവിതം തെളിയിക്കുന്നില്ലേ? ഉന്നതരെന്നു സമൂഹം കരുതുന്ന മനുഷ്യൻപോലും തന്റെ തെറ്റിന് പിടിക്കപ്പെടുകയോ, വേദപ്രകടനം നടത്തുകയോ ചെയ്യുമ്പോൾ അവനെ കീഴടക്കിയ ഒരുശക്തി അവനിലുണ്ടെന്നു അവൻതന്നെ തെളിയിക്കുകയാണു ചെയ്യുന്നത്.

ദൈവം സമ്പൂർണ്ണതയുടെ ദൈവമാണ്. കരുണാസമ്പന്നനും, ന്യായപ്രിയനും,കൃപാസാഗരവുമാണ്. നല്ലവരോട് കൂടെയിരിക്കുന്ന, നല്ലവർക്കും ആകാത്തവർക്കും യാതൊരു നന്മയും മുടക്കാത്ത ദൈവമാണവിടുന്ന്. അവിടുന്നു ആർക്കും വ്യക്തിരൂപത്തിൽ ദർശനം നല്കുന്നില്ല. വിശ്വസിക്കുന്ന മനുഷ്യരിൽ പരിശുദ്ധാത്മാവ് പൂർണ്ണമനുഷ്യവ്യക്തിത്വമായി വസിക്കുകയാണ് ചെയ്യുന്നത്.

രണ്ടായിരം വർഷങ്ങൾക്കു മുൻപ് യേശു മുപ്പത്തി മൂന്നരവർഷക്കാലം ഭൂമിയിൽ ജീവിച്ചിരുന്നു. ആദാമിന്റെ സന്തതികളും അന്ന് ഭൂമിയിൽ ജീവിച്ചിരുന്നു. എന്നാൽ ക്രിസ്തുവിന്റെ ദേഹരൂപത്തിൽ ദൈവത്തിന്റെ സർവ്വസമ്പൂർണ്ണതയാണ് വസിച്ചിരുന്നതെങ്കിൽ ശിഷ്യരുൾപ്പെടെയുള്ളവരുടെ മനുഷ്യദേഹരൂപത്തിൽ പിശാചു വസിച്ചിരുന്നതായി അവർ തള്ളിപ്പറയുന്നതിലൂടെ, ഒറ്റിക്കൊടുക്കുന്നതിലൂടെ, ഗുരുവിനെ വിട്ടു ഓടിപ്പോകുന്നതിലൂടെ, കുലചെയ്യുന്നതിലൂടെ തെളിയിക്കുകയായിരുന്നുദൈവം അവരിലൂടെ ചെയ്തത്. അതുകൊണ്ടുതന്നെ പാപികളായ മനുഷ്യവർഗ്ഗത്തിനു അവകാശമായി കിട്ടിയിട്ടുള്ള ജീവിതസ്വഭാവങ്ങളോ നോട്ടമോ ചിന്തയോ പ്രവർത്തനങ്ങളോ അവിടുത്തേക്ക് ലഭിക്കാത്തതും ലഭിക്കാൻ

ഇടയില്ലാത്തതും ആകുന്നു. അവിടുന്ന് ഭൂമിയിൽ ജനിച്ചതുമുതൽ പരിശുദ്ധ ശരീരത്തിൽ ന്യായപ്രമാണത്തിൻ കീഴിൽ പൂർണ്ണമനുഷ്യവ്യക്തിത്വത്തിൽ ജീവിച്ചുവന്നവനാണ്. 'അത് (ന്യായപ്രമാണം) ചെയ്യുന്ന മനുഷ്യൻ അതിനാൽ ജീവിക്കും' എന്ന് തിരുവെഴുത്തിൽ പറയുന്നത് പഴയനിയമത്തിൽ യേശുവിനെക്കുറിച്ച് മാത്രവും പുതിയനിയമത്തിൽ വിശ്വാസത്തിൽനിന്നു ജീവിതം പുറപ്പെടുവിക്കുന്നവരെക്കുറിച്ചുമാണ്.

*(പ.നി.ലേവ്യ18:5 ആകയാൽ എന്റെ ചട്ടങ്ങളും ന്യായങ്ങളും നിങ്ങൾ പ്രമാണിക്കേണം; അവയെ ചെയ്യുന്ന മനുഷ്യൻ അവയാൽ ജീവിക്കും; ഞാൻ യഹോവ ആകുന്നു. ,*
*പു.നി.റോമർ 10:5 ന്യായപ്രമാണത്താലുള്ള നീതി സംബന്ധിച്ചു: "അതു ചെയ്ത മനുഷ്യൻ അതിനാൽ ജീവിക്കും" എന്നു മോശെ എഴുതിയിരിക്കുന്നുവല്ലോ. )*

'നീ വിശ്വസിക്കുന്നത് നിനക്ക് ഭവിക്കുമ്പോൾ' *(പു.നി.മത്തായി 8:13 നീ വിശ്വസിച്ചതു പോലെ നിനക്കു ഭവിക്കട്ടെ" എന്നു പറഞ്ഞു. )* നിന്റെ വിശ്വാസം നിന്നെ രക്ഷിക്കുമ്പോൾ' *(പു.നി.മർക്കൊസ് 5:34 "മകളേ, നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു; )* നിന്റെ ജീവിതവും പൂർണ്ണതയുള്ള ഒന്നായിരിക്കും എന്നാണ് യേശു പഠിപ്പിക്കുവാൻ ഇടയായിട്ടുള്ളത്.

'പഴയനിയമത്തിലെ' ന്യായപ്രമാണം മനുഷ്യരിൽനിന്നു ആവശ്യപ്പെട്ടിരുന്ന നീതി പുറപ്പെടുവിക്കുവാൻ മനുഷ്യനെ സഹായിക്കുന്നത് യേശുവിന്റെ കുരിശുമരണത്തിലുള്ള വിശ്വാസമാണ്..
*(പു.നി.മത്തായി 5:17 ഞാൻ ന്യായപ്രമാണത്തെയൊ പ്രവാചകന്മാരെയോ നീക്കേണ്ടതിന്നു വന്നു എന്നു നിരൂപിക്കരുതു; നീക്കുവാനല്ല നിവർത്തിപ്പാനത്രെ ഞാൻ വന്നതു.)*

യഹോവ തന്നെത്താൻ (മനുഷ്യരൂപത്തിൽ) വെളിപ്പെട്ടു പാപത്തിന്റെ ശിക്ഷ യേശുവിന്റെ (സ്വന്തം) ശരീരത്തിൽ ഏറ്റപ്പോൾ-
*(പ.നി.സങ്കീർത്തനങ്ങൾ 9:16 യഹോവ തന്നെത്താൻ വെളിപ്പെടുത്തി ന്യായവിധി നടത്തിയിരിക്കുന്നു; ദുഷ്ടൻ സ്വന്തകൈകളുടെ പ്രവൃത്തിയിൽ കുടുങ്ങിയിരിക്കുന്നു. തന്ത്രിനാദം. സേലാ.)*
-ആ ശിക്ഷ ദൈവകൽപ്പന അനുസരിക്കാൻ കഴിയാത്ത മനുഷ്യ ജഡത്തിന്നുള്ള ശിക്ഷയുംകൂടി ആയിരുന്നു. ഈ ശിക്ഷ ഓരോ മനുഷ്യനും വിശ്വാസത്താൽ ഏറ്റെടുക്കുമ്പോളാണ് മനുഷ്യൻ തന്റെ പാപജഡത്തിൽനിന്നും ആ ജഡത്തിനു നല്കിയിട്ടുള്ള നിയമവ്യവസ്ഥയിൽനിന്നും ഒഴിവുള്ളവനാകുന്നത്.
*(പു.നി.റോമർ 7:6 ഇപ്പോഴോ, നമ്മെ പിടിച്ചടക്കിയിരുന്ന ന്യായപ്രമാണം സംബന്ധിച്ചു മരിച്ചിരിക്കകൊണ്ടു അക്ഷരത്തിന്റെ പഴക്കത്തിലല്ല ആത്മാവിന്റെ പുതുക്കത്തിൽ തന്നേ സേവിക്കേണ്ടതിന്നു നാം ന്യായപ്രമാണത്തിൽ നിന്നു ഒഴിവുള്ളവരായിരിക്കുന്നു.,*
*പു.നി. ഗലാത്യർ 5:18 ആത്മാവിനെ അനുസരിച്ചുനടക്കുന്നു എങ്കിൽ*

*നിങ്ങൾ ന്യായപ്രമാണത്തിൻ കീഴുള്ളവരല്ല.)*

മരണം എന്നുള്ളത് ഒന്നും പൂർണ്ണമായി ഇല്ലാതാക്കപ്പെടുന്ന ഒരു വ്യവസ്ഥയല്ല. അത് ഒരു അവസ്ഥാമാറ്റമാണ്. യേശുവിന്റെ മരണം രണ്ട് ഇടങ്ങളിലാണ് സംഭവിച്ചത്. അവിടുത്തെ ശരീരം ശിഷ്യർക്ക് നല്കിയപ്പോൾ ആദ്യത്തെ മരണം സംഭവിക്കുകയുണ്ടായി.
*(പു.നി.ലൂക്കോസ് 22:19 പിന്നെ അപ്പം എടുത്തു വാഴ്ത്തി നുറുക്കി അവർക്കു കൊടുത്തു: "ഇതു നിങ്ങൾക്കു വേണ്ടി നല്കുന്ന എന്റെ ശരീരം; എന്റെ ഓർമ്മെക്കായി ഇതു ചെയ്‌വിൻ "എന്നു പറഞ്ഞു. )*
(കുഞ്ഞാടിനെ അറുക്കാതെ ഭക്ഷിക്കാൻ കഴിയില്ലല്ലോ? അത് ഉപമിക്കുകയാണ്.) രണ്ടാമത്തെ മരണം അവിടുത്തെ ദേഹിയുടേതായിരുന്നു. 'ഒരിക്കൽ മരിക്കയും പിന്നെ ന്യായവിധിയും മനുഷ്യർക്ക് നിയമിച്ചിരിക്കുന്നതുപോലെ'
*(പു.നി. എബ്രായർ 9:27 ഒരിക്കൽ മരിക്കയും പിന്നെ ന്യായവിധിയും മനുഷ്യർക്കു നിയമിച്ചിരിക്കയാൽ )* ക്രിസ്തുവിനും അത് ബാധകമായിരുന്നു. അവിടുത്തെ ദേഹിയുടെ ന്യായവിധിയിൽ അവിടുന്ന് തന്റെ പ്രാണനെ (ദേഹി) പിതാവിന്റെ കരങ്ങളിൽ ഏൽപ്പിക്കുകയായിരുന്നു ചെയ്തത്.
*(പു.നി.ലൂക്കോസ് 23:46 യേശു അത്യുച്ചത്തിൽ "പിതാവേ, ഞാൻ എന്റെ ആത്മാവിനെ തൃക്കയ്യിൽ ഏല്പിക്കു ന്നു" എന്നു നിലവിളിച്ചു പറഞ്ഞു; ഇതു പറഞ്ഞിട്ടു പ്രാണനെ വിട്ടു.,*
*പു.നി.യോഹന്നാൻ 19:30 യേശു പുളിച്ചവീഞ്ഞു കുടിച്ചശേഷം: നിവൃത്തിയായി എന്നു പറഞ്ഞു തല ചായ്ച്ചു ആത്മാവിനെ ഏല്പിച്ചുകൊടുത്തു. )*

മനുഷ്യജഡം പാപം നിമിത്തം അതെടുത്ത മണ്ണിലേക്ക് തിരികെച്ചേരേണ്ടതാണ്. എന്നാൽ കർത്താവിന്റെ മാതൃക പ്രകാരം മനുഷ്യനും പ്രാണനെ തിരിച്ചേൽപ്പിക്കേണ്ടതാണ്. ഏതൊരു മതചിന്തപ്രകാരവും അശുദ്ധിയുള്ളതിനെ ദൈവം സ്വീകരിക്കുന്നില്ല. ക്രിസ്തു കുരിശിൽ കാണിച്ചുതന്നിട്ടുള്ള മാതൃകപ്രകാരം മനുഷ്യന്റെ പാപനാശവും പ്രാണന്റെ ശുദ്ധീകരണവും നിത്യരക്ഷയും നടക്കേണ്ടതാണ്. (യേശുക്രിസ്തുവിന്റെ പ്രാണനും ശരീരവും ചേർന്ന് ദൈവയിഷ്ടം നിറവേറ്റി. എന്നാൽ പാപമുള്ള മനുഷ്യദേഹം ദൈവയിഷ്ടം നിറവേറ്റുവാൻ യോഗ്യതയുള്ളതല്ല.)

അവിടുന്ന് പാപികളായ മനുഷ്യരുടെ മുമ്പിൽ വെച്ച മാതൃക എന്നുള്ളത് അവിടുന്നു ജീവിച്ചതുപോലെ പാപം വിട്ടൊഴിഞ്ഞു ജീവിക്കുക എന്നുള്ളതല്ല. മറിച്ചു പാപനാശത്തിനുള്ള മാതൃകയാണ്. എന്നാൽ യേശുവിന്റെ വിളിയനുസരിച്ചു കുരിശുമായി ചെന്ന് പാപനാശം നേടാതെ, മരിച്ചവനെ അടക്കം ചെയ്യാതെ പുസ്തകവായനയിലൂടെ മാത്രം മനുഷ്യൻ യേശുവിനെ അനുഗമിക്കാൻ ശ്രമിക്കുന്നത് എത്രയോ ആശ്ചര്യം!

ദൈവചിന്തപ്രകാരം പാപിയായ യാതൊരു മനുഷ്യനും പാപം വിട്ടൊഴിയാതെ ദൈവവഴിയിൽ (യേശു ജീവിച്ചതുപോലെ) നടക്കുക സാദ്ധ്യമല്ല. അതിനാലാണ് കുരിശുമായി ക്രിസ്തുവിനെ അനുഗമിച്ചു (ഉപമ) പാപിയെ കുരിശിൽ തറച്ചു എന്ന വിശ്വാസത്താൽ പരിശുദ്ധാത്മാവിനെ പ്രാപിച്ചു താൻ സ്വീകരിച്ച വിശ്വാസത്തിന്റെ ഫലം പുറപ്പെടുവിക്കുവാൻ ദൈവം മനുഷ്യനോട് ആവശ്യപ്പെടുന്നത്.

*(പു.നി.മത്തായി 7:21, 'എന്നോടു കർത്താവേ, കർത്താവേ, എന്ന് പറയുന്നവൻ ഏവനുമല്ല സ്വർഗ്ഗസ്ഥനായ എന്റെ പിതാവിന്റെ ഇഷ്ടം ചെയ്യുന്നവൻ അത്രേ സ്വർഗ്ഗരാജ്യത്തിൽ കടക്കുന്നത്'. പു.നി.ഗലാത്യർ 2:19,2019 ഞാൻ ദൈവത്തിന്നായി ജീവിക്കേണ്ടതിന്നു ന്യായപ്രമാണത്താൽ ന്യായപ്രമാണസംബന്ധമായി മരിച്ചു. 20 ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു; ഇനി ജീവിക്കുന്നതു ഞാനല്ല ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു; ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ചു എനിക്കു വേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രേ ജീവിക്കുന്ന തു.)*

ദൈവം ദാനമായിത്തന്ന ആദാമ്യജീവനെ, (ദേഹി) ആദാമ്യദേഹത്തെ (പാപം) കുരിശിൽ തറച്ചു കൊന്നു എന്ന് വിശ്വസിപ്പിക്കുന്ന ദൈവ ഇഷ്ടത്തിനു വിധേയപ്പെടുവാൻ മുഴുമനുഷ്യവർഗ്ഗത്തിനും സാധിക്കട്ടെ. നാം നമ്മുടെ പ്രാണനെ ക്രിസ്തുവിൽ വീണ്ടെടുക്കുന്നില്ല എങ്കിൽ നിത്യമരണമാകുന്ന നിലനില്ക്കുന്ന മറ്റൊരു അവസ്ഥയിലേക്ക് നാം കടന്നുപോകേണ്ടതായിവരും എന്ന് യേശു അവിടുത്തെ വാക്കുകളിലൂടെ അരുളിച്ചെയ്തിട്ടുണ്ട്.

*(പു.നി.ലൂക്കോസ് 13:4,54 അല്ല, ശീലോഹാമിലെ ഗോപുരം വീണു മരിച്ചു പോയ ആ പതിനെട്ടുപേർ യെരൂശലേമിൽ പാർക്കുന്ന സകല നുഷ്യരിലും കുറ്റക്കാർ ആയിരുന്നു എന്നു തോന്നുന്നുവോ? 5 അല്ലല്ല, മാനസാന്തരപ്പെടാഞ്ഞാൽ നിങ്ങൾ എല്ലാവരും അങ്ങനെ തന്നേ നശിച്ചുപോകും" എന്നു ഞാൻ നിങ്ങളോടു പറയുന്നു.)*

ക്രിസ്തുവിന്റെ മരണം ഒരു സാദൃശ്യപ്പെടുത്തലിനായിരുന്നു. അതുകൊണ്ടുതന്നെ ക്രിസ്തുവിനോടുകൂടെയുള്ള പാപിയുടെ മരണം അക്ഷരീയമല്ല. (അവിടുത്തെ മരണത്തോടു ഉപമിക്കുന്നു.) അത് വിശ്വാസം മാത്രമാണ്. ബുദ്ധിയും യുക്തിയുമുള്ള മനുഷ്യനോടു നടന്നിട്ടില്ലാത്ത കാര്യങ്ങൾ നടന്നു എന്ന് വിശ്വസിക്കുവാൻ പറയുന്ന ദൈവത്തിന്റെ ഭോഷത്വം മനുഷ്യരെക്കാൾ ജ്ഞാനമേറിയതും, സകലവും കഴിയുന്ന ദൈവം മനുഷ്യന്റെ പാപപരിഹാരത്തിനായി കുരിശിൽ മരിക്കുന്ന ബലഹീനത മനുഷ്യരെക്കാൾ ബലമേറിയതുമാകുന്നു.

*(പു.നി.1 കൊരിന്ത്യർ 1:25 ദൈവത്തിന്റെ ഭോഷത്വം മനുഷ്യരെക്കാൾ ജ്ഞാനമേറിയതും ദൈവത്തിന്റെ ബലഹീനത മനുഷ്യരെക്കാൾ ബലമേറിയതും ആകുന്നു. )*

മഹാഭാരതം കഥയിൽ പാഞ്ചാലി വസ്ത്രാക്ഷേപത്തിനു വിധേയപ്പെട്ടപ്പോൾ ആ സ്ത്രീരത്നം ദുര്യോധനപ്പടയെ വിശേഷിപ്പിച്ചത് “പാപികളെ” എന്ന് വിളിച്ചുകൊണ്ടായിരുന്നു. മുഹമ്മദിന്റെ ജീവിതത്തിലും മുമ്പുണ്ടായ പാപവും അപ്പോഴുണ്ടാകുന്ന പാപവും ക്ഷമിച്ചു കൊടുക്കുന്ന അള്ളാഹു പാപശുദ്ധീകരണം ലക്ഷ്യമിടുന്നതായി പ്രവാചകൻ പറയുന്നു.

*(ഖുറാൻ സൂറ 48 ഫത്ഹ് 2,3).*

എന്നാൽ മരിച്ചുയിർത്തെഴുന്നേറ്റ യേശു യാതൊരുവിധ പാപ വ്യക്തിത്വവുമുള്ള ആളായിരുന്നില്ല. യേശുവാകട്ടെ ഇന്നും അവിടുത്തെ ശരീരത്തിൽ പ്രത്യക്ഷപ്പെടാൻ കഴിവുള്ളവനുമാണ്. ഇന്നും ജീവിച്ചിരിക്കുന്ന അവിടുന്ന് തന്റെ പ്രിയപ്പെട്ടവർക്ക് പ്രത്യക്ഷപ്പെട്ടത് അപ്രകാരമുള്ള ഒരു ശരീരത്തിലായിരുന്നു. (ആ മുറിവുകൾ ഏറ്റ ശരീരത്തിൽത്തന്നെയാണ് അവിടുന്ന് ഉത്ഥിതനായതും.) ഇങ്ങനെയുള്ള ഒരു ആത്മശരീരമാണ് പുനരുത്ഥാനത്തിൽ പങ്കുകാരനാകുന്ന മനുഷ്യനും ലഭിക്കുന്നതെന്ന് പൗലൊസ് അപ്പൊസ്തലൻ എഴുതുന്നു.

*(പു.നി.1കൊരിന്ത്യർ 15:44,49 44 പ്രാകൃതശരീരം വിതെക്കപ്പെടുന്നു, ആത്മികശരീരം ഉയിർക്കുന്നു; പ്രാകൃത ശരീരം ഉണ്ടെങ്കിൽ ആത്മിക ശരീരവും ഉണ്ടു. 45 ഒന്നാം മനുഷ്യനായ ആദാം ജീവനുള്ള ദേഹിയായിത്തീർന്നു എന്നു എഴുതിയുമിരിക്കുന്നുവല്ലോ, ഒടുക്കത്തെ ആദാം ജീവിപ്പിക്കുന്ന ആത്മാവായി. 46 എന്നാൽ ആത്മികമല്ല പ്രാകൃതമത്രേ ഒന്നാമത്തേതു; ആത്മികം പിന്നത്തേതിൽ വരുന്നു. 47 ഒന്നാം മനുഷ്യൻ ഭൂമിയിൽനിന്നു മണ്ണു കൊണ്ടുള്ളവൻ; രണ്ടാം മനുഷ്യൻ സ്വർഗ്ഗത്തിൽനിന്നുള്ളവൻ. 48 മണ്ണുകൊണ്ടുള്ളവനെപ്പോലെ മണ്ണുകൊണ്ടുള്ളവരും സ്വർഗ്ഗീയനെപ്പോലെ സ്വർഗ്ഗീയന്മാരും ആകുന്നു; 49 നാം മണ്ണുകൊണ്ടുള്ളവന്റെ പ്രതിമ ധരിച്ചതുപോലെ സ്വർഗ്ഗീയന്റെ പ്രതിമയും ധരിക്കും. )*

മനുഷ്യനു പ്രാകൃതസ്വഭാവം (പാപപ്രകൃതം) വന്നതിനുശേഷം ആത്മികസ്വഭാവം വരുന്നതുപോലെ പ്രാകൃതശരീരം (പാപശരീരം) ധരിച്ചവർക്കു ആത്മികശരീരം ലഭിക്കുന്നതായും കാണാം. ക്രിസ്തുവിനു അബോധമനസ്സുള്ള പ്രാകൃതശരീരം ഉണ്ടായിരുന്നില്ലല്ലോ. അവിടുന്ന് ആ ദിവ്യശരീര (ദേഹിയുടെ ശരീരം) ത്തിൽത്തന്നെയാണ് ജനിച്ചതും ജീവിച്ചതും മരിച്ചതും ഉത്ഥാനം ചെയ്തതും. )

പിതാവ്, പുത്രൻ, പരിശുദ്ധാത്മാവ് എന്നീ നാമരൂപം പുതിയനിയമപ്പുസ്തകത്തിലുടനീളം കാണാവുന്നതാണ്. പിതാവായ ദൈവം പൂർണ്ണദൈവമനുഷ്യവ്യക്തിത്വമെടുത്തപ്പോൾ അത് യേശു എന്ന ശരീരഭാവത്തിലായിരുന്നു വെളിപ്പെട്ടത്.

“അവനിലല്ലോ ദൈവത്തിന്റെ സർവ്വസമ്പൂർണ്ണതയും ദേഹരൂപമായി വസിക്കുന്നത്”-

*(പു.നി.കൊലൊസ്സ്യർ 2;9 അവനിലല്ലോ ദൈവത്തിന്റെ സർവ്വ സമ്പൂർണ്ണതയും ദേഹരൂപമായി വസിക്കുന്നതു.)* -എന്ന് എഴുത്തുകാരൻ രേഖപ്പെടുത്തിയിരിക്കുന്നതായി കാണാം. യേശുവിന്റെ ആത്മാവ് ദൈവാത്മാവായ പരിശുദ്ധാത്മാവാണു. പിതാവായ ദൈവത്തിന്റെ ഇഷ്ടപ്രകാരം യേശു തന്നെത്താൻ ഏൽപ്പിച്ചു കുരിശിൽ മരിച്ചതിലൂടെ അവിടുന്ന് ചിന്തിയ രക്തം മനുഷ്യരുടെ പാപം കഴുകുന്ന രക്തമായി അതുമാറി. കാരണം പാപശുദ്ധീകരണം രക്തത്താൽ മാത്രമാണെന്ന് പഴയനിയമപ്പുസ്തകത്തിലും ചേർത്തിട്ടുണ്ട്.
*(പു.നി.എബ്രായർ 9:22 ന്യായപ്രമാണപ്രകാരം ഏകദേശം സകലവും രക്തത്താൽ ശുദ്ധീകരിക്കപ്പെടുന്നു; രക്തം ചൊരിഞ്ഞിട്ടല്ലാതെ വിമോചനമില്ല.)*

പിതാവും, പുത്രനും, പരിശുദ്ധാത്മാവും ചേർന്നുള്ള പാപശുദ്ധീകരണം ദൈവഇടപെടലിലെ പൂർണ്ണതയാണ് കാണിക്കുന്നത്. യേശുവിൽ പൂർണ്ണ മനുഷ്യവ്യക്തിത്വം വെളിപ്പെട്ടതിന്റെ മറ്റൊരു ഉദ്ദേശ്യം അവിടുന്നിൽ വിശ്വസിക്കുന്നവർക്ക് ആവ്യക്തിത്വം വാഗ്ദാനം ചെയ്തിരിക്കുന്നു എന്ന് കാണുന്നതിനുവേണ്ടിയാണ്. ആ വ്യക്തിത്വം ലഭിക്കുന്നതാകട്ടെ ആദാമ്യമനുഷ്യന്റെ പാപപ്രകൃതം യേശുക്രിസ്തുവിനോടുകൂടെ കുരിശിൽ അവസാനിപ്പിച്ചു എന്ന് വിശ്വസിക്കുന്നവർക്ക് മാത്രം!

യേശു എന്ന മദ്ധ്യസ്ഥൻ ദൈവിക ഇടപെടലിലൂടെ പരിശുദ്ധാത്മാവിനാൽ ഒരു കന്യകയിലാണ് ഭൂമിയിൽ ജന്മമെടുത്തത്. അവിടുത്തെ ശരീരമാകട്ടെ പാപവും അതിന്റെ മോഹവും വസിക്കുന്ന ഒരു ശരീരമായിരുന്നില്ല. അവിടുന്ന് പരിശുദ്ധനാകുന്നു. പാപവും അതിന്റെ മോഹവും വസിക്കുന്ന ശരീരത്തിലുള്ളവർ ആരുംതന്നെയും പരിശുദ്ധർ എന്ന പദവിക്കു യോഗ്യരല്ല. എന്നാൽ മനുഷ്യരുടെ ശരീരം പരിശുദ്ധമല്ല എങ്കിലും വീണ്ടെടുക്കപ്പെട്ടവരുടെ ദേഹി പരിശുദ്ധമാണെന്ന് പറയാൻ കഴിയും. (ഉപമിച്ചാൽ ശരീരവും പരിശുദ്ധമാണ്. ഒന്നിനോടൊന്ന് സാദൃശ്യം പറയുന്നതാണല്ലോ ഉപമ. ശരീരം അങ്ങനെ അല്ലെങ്കിൽത്തന്നെയും ദേഹി അങ്ങനെയാണ്.)

ദൈവനിയമവ്യവസ്ഥയായ ന്യായപ്രമാണത്തിൻകീഴിൽ സ്ത്രീയിൽ നിന്നു മാത്രം ജനിച്ച ഏകവ്യക്തിയും ദൈവനിയമത്തിന്റെ എല്ലാ നീതിയും പുറപ്പെടുവിച്ച ആളുമായിരുന്നു യേശു എന്ന പൂർണ്ണമനുഷ്യൻ. അവിടുന്ന് അതിൽത്തന്നെ അങ്ങനെ ആയിരുന്നു. ഖുറാനിൽ നബി എഴുതിയതുപോലെ നാഥൻ അനുഗ്രഹിച്ച ശരീരമായിരുന്നു അത്. (അവിടുത്തേക്ക് ഭൂമിയിൽ ജീവിക്കുവാൻ ജീവിതനിയമം ആവശ്യമില്ല.)
*(പു.നി.യോഹന്നാൻ 8:55 എങ്കിലും നിങ്ങൾ അവനെ അറിയുന്നില്ല; ഞാനോ അവനെ അറിയുന്നു; അവനെ അറിയുന്നില്ല എന്നു ഞാൻ പറഞ്ഞാൽ നിങ്ങളെപ്പോലെ ഭോഷ്കു പറയുന്നവൻ ആകും; എന്നാൽ ഞാൻ അവനെ അറിയുന്നു; അവന്റെ വചനം പ്രമാണിക്കയും ചെയ്യുന്നു. )*

അതിനാൽത്തന്നെ ശാരീരികബന്ധത്തിലൂടെയുള്ള ജനനത്താലുളവാകുന്ന കാമക്രോധലോഭമോഹാദികൾ യേശുവിനെ ബന്ധിച്ചിരുന്നില്ല. അവിടുന്ന് സർവ്വത്തിനും മീതെ ദൈവമായി എന്നെന്നേക്കും വാഴ്ത്തപ്പെട്ടവൻ. ആമേൻ.....!

*(പു.നി.റോമർ 9:5പിതാക്കന്മാരും അവർക്കുള്ളവർ തന്നേ; ജഡപ്രകാരം ക്രിസ്തുവും അവരിൽ നിന്നല്ലോ ഉത്ഭവിച്ചതു; അവൻ സർവ്വത്തിന്നും മീതെ ദൈവമായി എന്നെന്നേക്കും വാഴ്ത്തപ്പെട്ടവൻ.)*

പിതാവായ ദൈവം അവിടുത്തെ പുത്രനെ പാപപരിഹാരത്തിനായി ഭൂമിയിലേക്ക് അയച്ചു എന്നും യേശു എന്റെ പാപങ്ങൾക്കുവേണ്ടി മരിച്ചു എന്നും അവിടുത്തോടുകൂടെ ഞാനും പാപം സംബന്ധിച്ചു മരിച്ചു ഉയിർത്തെഴുന്നേറ്റു പാപമോചിതനായി എന്നും എന്നേക്കും വിശ്വസിക്കുന്ന മനുഷ്യൻ എന്നേക്കുമായി പാപമോചിതനാക്കപ്പെടുന്നു.

വിശ്വാസം ഏറ്റുപറയുന്ന മനുഷ്യനിൽ ആത്മാവ് വന്നുവസിച്ചു എന്നതുകൊണ്ട് പാപരഹിതജീവിതം നയിച്ചുകൊള്ളണം എന്നില്ല. കാരണം, പാപം ജഡവുമായി ബന്ധപ്പെട്ടിരിക്കുന്നു. സത്യജീവിതത്തിന്റെ പരിപൂർണ്ണത ഉണ്ടാകുന്നത് ആത്മാവ് നിർദ്ദേശിക്കുന്ന വിശ്വാസം അതേപടി അനുസരിക്കുന്നതിലൂടെ ആണെന്ന് അപ്പൊസ്തലൻ എഴുതുന്നു.

*(പു.നി.റോമർ 1:6 അവന്റെ നാമത്തിന്നായി സകലജാതികളുടെയും ഇടയിൽ വിശ്വാസത്തിന്നു അനുസരണം വരുത്തേണ്ടതിന്നു കൃപയും അപ്പൊസ്തലത്വവും പ്രാപിച്ചതു.*
*16:24,25,26 പൂർവ്വകാലങ്ങളിൽ മറഞ്ഞിരുന്നിട്ടു ഇപ്പോൾ വെളിപ്പെട്ടുവന്നതും നിത്യദൈവത്തിന്റെ നിയോഗ പ്രകാരം സകലജാതികൾക്കും വിശ്വാസത്തിന്റെ അനുസരണത്തിന്നായി പ്രവാചകന്മാരുടെ എഴുത്തുകളാൽ 25 അറിയിച്ചിരിക്കുന്നതുമായ മർമ്മത്തിന്റെ വെളിപ്പാടിന്നു അനുസരണമായുള്ള എന്റെ സുവിശേഷത്തിന്നും യേശു ക്രിസ്തുവിനെക്കുറിച്ചുള്ള പ്രസംഗത്തിന്നും ഒത്തവണ്ണം നിങ്ങളെ സ്ഥിരപ്പെടുത്തുവാൻ കഴിയുന്ന 26 ഏകജ്ഞാനിയായ ദൈവത്തിന്നു യേശു ക്രിസ്തുമുഖാന്തരം എന്നെന്നേക്കും മഹത്വം ഉണ്ടാകുമാറാകട്ടെ. ആമേൻ. )*

പാപം (ജഡം) നീക്കപ്പെട്ട ആ നിയമം ഒരു മനുഷ്യൻ വിശ്വസിച്ചു അനുസരിക്കുമ്പോൾ ആ മനുഷ്യന്റെ ജീവിതത്തിൽ പാപം കർത്തൃത്വം നടത്തുകയില്ല.

*(പു.നി.റോമർ 6:14 നിങ്ങൾ ന്യായപ്രമാണത്തിന്നല്ല, കൃപെക്കത്രെ അധീനരാകയാൽ പാപം നിങ്ങളിൽ കർത്തൃത്വം നടത്തുകയില്ലല്ലോ.*

ദൈവം (യഹോവ) പാപത്തിൻകീഴിൽ അടച്ചുകളഞ്ഞ മനുഷ്യന്റെ അതിൽനിന്നുള്ള വീണ്ടെടുപ്പിന്റെനിയമം ഒരു ചട്ടമായും (ഒരിക്കൽ ചെയ്യേണ്ടത്) ഒരു നിത്യനിയമമായും (എന്നും ഓർക്കേണ്ടത്) കൽപ്പിച്ചിരിക്കുന്നു. യഹോവയുടെ പാപപരിഹാര അധികാരം

വേർപെട്ടുനിൽക്കുന്നതും ഭയങ്കരവുമാണ്.
*(പ.നി.സങ്കീർത്തനങ്ങൾ 105:10 അതിനെ അവൻ യാക്കോബിന്നു ഒരു ചട്ടമായും യിസ്രായേലിന്നു ഒരു നിത്യനിയമമായും നിയമിച്ചു. പ.നി.സങ്കീർത്തനങ്ങൾ 111:10,11 അവൻ തന്റെ ജനത്തിന്നു വീണ്ടെടുപ്പു അയച്ചു, തന്റെ നിയമത്തെ എന്നേക്കുമായി കല്പിച്ചിരിക്കുന്നു; അവന്റെ നാമം വിശുദ്ധവും ഭയങ്കരവും ആകുന്നു. 11 യഹോവാഭക്തി ജ്ഞാനത്തിന്റെ ആരംഭമാകുന്നു. അവയെ ആചരിക്കുന്ന എല്ലാവർക്കും നല്ല ബുദ്ധി ഉണ്ടു; അവന്റെ സ്തുതി എന്നേക്കും നിലനില്ക്കുന്നു.)*

യഹോവ നല്കിയിരിക്കുന്ന പാപമോചനം പൂർണ്ണമാണെന്നു വീണ്ടെടുക്കപ്പെട്ടവർ വിശ്വസിക്കേണ്ടതാണ്. ഇപ്രകാരമുള്ള ഉൾക്കാമ്പുള്ള വിശ്വാസത്തിൽനിന്നു മാത്രമേ ദൈവം ഇച്ഛിക്കുന്ന ഫലം പുറപ്പെടുവിക്കുവാൻ മനുഷ്യനു കഴിയുകയുള്ളു.

ദൈവത്തിന്റെ ആലോചന അതിശയകരമാണെന്നും പ്രവൃത്തികളിൽ ഉല്കൃഷ്ടതയോടെ, ശക്തിയോടെ ഇടപെടുന്നു എന്നും നന്മതിന്മകളെക്കുറിച്ചു അറിവുള്ള മനുഷ്യരും ദൂതഗണവും മനസ്സിലാക്കേണ്ടതാണ്.

മണ്ണ്, വെള്ളം, അഗ്നി, വായു, പ്രകാശം എന്നീ പഞ്ചഭൂതങ്ങളാൽ സൃഷ്ടിക്കപ്പെട്ട ആദാം നിഷ്കളങ്ക ശരീരമുള്ള ഒരു ദേഹി ആയിരുന്നു. (തന്നിൽത്തന്നെ പ്രലോഭനങ്ങൾ ഉണ്ടാകാത്ത ഒരു ദേഹമാണത്. എന്നാൽ പ്രേരണമൂലം പ്രലോഭനങ്ങൾ ഉണ്ടാകാവുന്ന പൂർണ്ണതയേ ആദാമിനു ഉണ്ടായിരുന്നുള്ളു. ചതിക്കപ്പെടുവാൻ അത് കാരണമായി.)

ദേഹി എന്നതുകൊണ്ട് ദൈവത്തിനു പ്രിയനായവൻ എന്നും മനസ്സിലാക്കാവുന്നതാണ്. പാപത്തിൽ നിന്നു ക്രിസ്തു മുഖാന്തരം രക്ഷിക്കപ്പെട്ടവരെ ദേഹികൾ എന്നും പറയാവുന്നതാണ്. മുമ്പ് മറ്റു അർത്ഥങ്ങളും ദേഹിക്കു നല്കിയിരുന്നു എങ്കിലും പൊതുവേ, ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടവരെയും ദേഹികൾ എന്ന് പറയുന്നു.
*(പ.നി.പുറപ്പാടു 1:5 യാക്കോബിന്റെ കടിപ്രദേശത്തുനിന്നു ഉത്ഭവിച്ച ദേഹികൾ എല്ലാം കൂടെ എഴുപതു പേർ ആയിരുന്നു; യോസേഫോ മുമ്പെ തന്നേ മിസ്രയീമിൽ ആയിരുന്നു. )*

അപ്രകാരം നാം നോക്കുമ്പോൾ ആദിയിലെ ആദാം ജീവനുള്ള ദേഹിയായിരുന്നു. (യേശുവും സമാനമായ ശരീരത്തിൽ പൂർണ്ണതയുടെ ആത്മാവുള്ള മനുഷ്യൻതന്നെ ആയിരുന്നു. വരുവാനുള്ളവനായ ക്രിസ്തുവിന്റെ, ഒടുക്കത്തവന്റെ, പ്രതിരൂപം ആയിരുന്നു ആദാം എന്ന ഒന്നാം മനുഷ്യൻ. എന്നാൽ അവിടുന്ന് വഞ്ചിക്കപ്പെട്ടവനായ ആദാമിന്റെ പാപജഡത്തിന്റെ സാദൃശ്യമുള്ള മനുഷ്യൻ ആയിരുന്നു. മനുഷ്യനോടു ഉപമിച്ചു എന്നതുകൊണ്ട് അവിടുന്ന് തന്നിൽത്തന്നെ അങ്ങനെയല്ല.)

എന്നാൽ ദേഹി ആയി എന്നതുകൊണ്ട് ആദാം ദൈവഹിത പ്രകാരം ജീവിച്ചുകൊള്ളണം എന്നില്ല. മുനുഷ്യനെ ശരിയായ വഴിയിൽ നടത്തുവാൻ ദൈവആത്മാവു നല്കുന്ന വിശ്വാസത്തിനു മാത്രമേ

കഴിയുകയുള്ളു.

(ദൈവത്തെ കാണാത്തതുകൊണ്ടാണല്ലോ വിശ്വാസം ആവശ്യമായിരിക്കുന്നത്. കാണാൻ കഴിയുമെങ്കിൽ ആശ്രയിച്ചാൽ മതിയല്ലോ! വിശ്വാസത്തിൽ മാത്രം ആത്മാവ് സഹായിക്കുന്നു എന്നുള്ളതാണ് ദൈവതത്വം.) എന്നാൽ ആദിയിലെ ആദാമും അവസാനത്തെ ആദാമും (യേശു) വിശ്വാസത്താലല്ല ജീവിച്ചത്.

ചില മനുഷ്യരുടെ ജീവിതപ്രവർത്തനങ്ങൾ കാണുമ്പോൾ അവന്റെ ആത്മാവ് ശരിയല്ലെന്നു ലോകംപോലും പറയാറുണ്ടല്ലോ? ഇപ്രകാരമുള്ള ശരിയായ ഒരു ആത്മാവ് ഇല്ലാതിരുന്നതുനിമിത്തമാണ് പിശാചിന്റെ പ്രലോഭനങ്ങളെ ജയിക്കുവാൻ ആദാമിന് കഴിയാതെ വന്നത്. (ഇപ്പോൾ പിശാചിന്റെ ആലോചന നടപ്പിലാക്കുവാനുള്ള അൽപ്പസമയമാണ് ദൈവം ഭൂമിയിൽ അനുവദിച്ചിരിക്കുന്നത്.)

*(പു.നി.1യോഹന്നാൻ 5:19 നാം ദൈവത്തിൽനിന്നുള്ളവർ എന്നു നാം അറിയുന്നു. സർവ്വലോകവും ദുഷ്ടന്റെ അധീനതയിൽ കിടക്കുന്നു.)*

എന്നാൽ ജീവിപ്പിക്കുന്ന ആത്മാവായ ക്രിസ്തു ഒരു ദേഹിയെ വഴി നടത്തുമ്പോൾ പിശാചിന്റെ പ്രലോഭനങ്ങ ളിൽ ഉൾപ്പെടാത്ത ഒരു ജീവിതമായിരിക്കും ആ ദേഹി നയിക്കുന്നത്. ഇവിടെ, ക്രിസ്തുവിൽ, മനുഷ്യജീവി തം പൂർണ്ണമാക്കപ്പെടുന്നതിനുള്ള ദൈവ ആലോചന കാണാൻ കഴിയും.

നന്മതിന്മകളെക്കുറിച്ച് അറിവുള്ള മനുഷ്യൻ ജീവിക്കുന്നത് ദൈവത്തിന്റെ ആത്മാവിനാലല്ല. ആത്മാവിനെ മനുഷ്യർക്ക് ദൈവം കൊടുക്കുന്നത് ജന്മാവകാശമായല്ലാതെ ക്രിസ്തുവിലൂടെ വിശ്വാസത്താൽ (വിശ്വാസം അനുസരിക്കുന്നവർക്ക്) മാത്രമാണ്.

*(പു.നി.അപ്പൊ.പ്രവർത്തനങ്ങൾ 5:32 ഈ വസ്തുതെക്കു ഞങ്ങളും ദൈവം തന്നെ അനുസരിക്കുന്നവർക്കു നല്കിയ പരിശുദ്ധാത്മാവും സാക്ഷികൾ ആകുന്നു എന്നു ഉത്തരം പറഞ്ഞു. )*

*(പു.നി.ഗലാത്യർ 3:14 'അബ്രാഹാമിന്റെ അനുഗ്രഹം ക്രിസ്തുയേശുവിൽ ജാതികൾക്കു വരേണ്ടതിന്നു നാം ആത്മാവെന്ന വാഗ്ദത്തവിഷയം വിശ്വാസത്താൽ പ്രാപിപ്പാൻ തന്നേ'.*

അതിനാൽത്തന്നെ ദേഹിയുടെ സദൃശ്യമായ ഹവ്വാ വഞ്ചനയിലുൾപ്പെട്ടു പാപം ചെയ്തപ്പോൾ ദേഹത്തിന്റെ സദൃശ്യമായ ആദാമും പാപത്തിന്റെ ശിക്ഷയ്ക്ക് വിധിക്കപ്പെടുകയുണ്ടായി.

(ആദാം വൃക്ഷഫലം തിന്നില്ലെങ്കിൽ പോലും.)

ആദാം ഹവ്വാ എന്നിവർ രണ്ടു സ്വതന്ത്രവ്യക്തികളായിരുന്നു.എങ്കിലും ദൈവം അവർക്ക് ആദാം എന്നു പേരിട്ടതായി വചനത്തിൽ രേഖപ്പെടുത്തിയിരിക്കുന്നതായി നമുക്കു കാണാം.

*(പ.നി.ഉൽപ്പത്തി 5:2 സൃഷ്ടിച്ച നാളിൽ അവരെ അനുഗ്രഹിക്കയും അവർക്കു ആദാമെന്നു പേരിടുകയും ചെയ്തു.)*

ഇവിടെ മനുഷ്യനിലെ ദേഹവും ദേഹിയും ഒരുമിച്ചു വസിക്കുന്നു

എന്ന് കാണിക്കുകയാണ് ദൈവം ചെയ്യുന്നത്.

അപ്പൊസ്തലൻ പൗലൊസ് നല്കുന്ന സൂചനയിൽനിന്നും ദേഹി (ഭാര്യ) ദേഹത്തിന്റെ (ഭർത്താവ്) അടിമത്തത്തിലേയ്ക്ക് (തടവിൽ) ദേഹത്തിന്റെ (ഭർത്താവിന്റെ) നിയമത്താൽ കടന്നുപോയിരിക്കുന്നതായി കാണാം. *(പു.നി.റോമർ 7:2,3 ഭർത്താവുള്ള സ്ത്രീ ജീവിച്ചിരിക്കുന്ന ഭർത്താവിനോടു ന്യായപ്രമാണത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. ഭർത്താവു മരിച്ചാൽ അവൾ ഭർത്തൃന്യായപ്രമാണത്തിൽനിന്നു ഒഴിവുള്ളവളായി. 3 ഭർത്താവു ജീവിച്ചിരിക്കുമ്പോൾ അവൾ വേറെ പുരുഷന്നു ആയാൽ വ്യഭിചാരിണി എന്നു പേർവരും; ഭർത്താവു മരിച്ചു എങ്കിലോ അവൾ വേറെ പുരുഷന്നു ആയാൽ വ്യഭിചാരിണി എന്നു വരാതവണ്ണം ന്യായപ്രമാണത്തിൽനിന്നു സ്വതന്ത്രയാകുന്നു. )*

സ്ത്രീയും പുരുഷനും കൂടിച്ചേർന്ന ഒന്നാണ് ആദാം. അതായതു ദേഹിയും ദേഹവും കൂടിച്ചേർന്ന ഒരു മനുഷ്യനെപ്പോലെ. അതുപോലെ ഒരു സ്ത്രീക്ക് ഒരു പുരുഷൻ എന്ന തത്വമാണ് സത്യവേദം മനുഷ്യരിൽ ലക്ഷ്യമിടുന്നത്. ദൈവത്തിനായി യുദ്ധം ചെയ്തു ജീവിക്കുന്നതും ഒന്നിലധികം ഭാര്യമാരെ സ്വീകരിക്കുന്നതും 'പഴയനിയമത്തിൽ' കാണാം. എന്നാൽ യുദ്ധം ചെയ്യുന്നതോ ഒന്നിലധികം ഭാര്യമാരെ സ്വീകരിക്കുന്നതോ പുതിയനിയമത്തിൽ കാണാൻ കഴിയില്ല. ബഹുഭാര്യാത്വം യഹൂദമതത്തിൽ അന്നും ഇന്നും കാണാൻകഴിയും. ഇസ്ലാമും ഇന്നും ബഹുഭാര്യാത്വം അനുവദിക്കുന്നു. എന്നാൽ ബഹുമാതൃത്വമോ ബഹുപിതൃത്വമോ ബഹുസാഹോദര്യത്വമോ അവർ ഒരേഭവനത്തിൽ അനുവദിക്കുന്നുണ്ടോ? എന്നാൽ ബഹുമാതൃത്വത്തിന്റെ, സാഹോദര്യത്വത്തിന്റെ ഒരു മാതൃക കർത്താവ് അവിടുത്തെ ശിഷ്യരിൽ ഒരുവന് കാണിച്ചുകൊടുക്കുന്നുണ്ട്.

*(പു.നി.യോഹന്നാൻ 19: 27 പിന്നെ ശിഷ്യനോടു: ഇതാ നിന്റെ അമ്മ എന്നും പറഞ്ഞു.ആ നാഴികമുതൽ ആ ശിഷ്യൻ അവളെ തന്റെ വീട്ടിൽ കൈക്കൊണ്ടു. )*

*സ്ത്രീ പുരുഷന്റെ പ്രമോദമായതിനാലാണ് ഇങ്ങനെ ഒരു ബഹുഭാര്യാത്വം പുരുഷൻ* കണ്ടെത്തുവാൻ ഇടയായിട്ടുള്ളത്. *(പ.നി.സഭാപ്രസംഗി 2:8 ഞാൻ വെള്ളിയും പൊന്നും രാജാക്കന്മാർക്കും സംസ്ഥാനങ്ങൾക്കും ഉള്ള ഭണ്ഡാരവും സ്വരൂപിച്ചു; സംഗീതക്കാരെയും സംഗീതക്കാരത്തികളെയും മനുഷ്യരുടെ പ്രമോദമായ അനവധി സ്ത്രീജനത്തെയും സമ്പാദിച്ചു.)*

സ്വതന്ത്രമായി ജീവിക്കാൻ കഴിയാത്ത സ്ത്രീകൾ പുരുഷന്റെ ബലിഷ്ഠമായ ആ മനുഷ്യനിയമത്തിനു മുമ്പിൽ നിസ്സഹായരായിത്തീരുന്നു. അവർ സ്വമനസ്സാലെ ഇഷ്ടപ്പെടുന്നില്ല എങ്കിൽപോലും.

ദേഹി വസിക്കുന്നത് പാപദേഹത്തിലാണെന്നത് നാം കണ്ടുവല്ലോ. പരിപൂർണ്ണതയുടെ പരിസമാപ്തി അന്ത്യനാളുകളിൽ യേശുവിലൂടെ നടപ്പിൽ വരുത്തുമ്പോൾ ദൈവവഴിയായ ക്രിസ്തുവിലുള്ള

വിശ്വാസത്താൽ മനുഷ്യൻ പൂർണ്ണതയുടെ ആത്മാവിനെ പ്രാപിച്ചു പരിപൂർണ്ണനും സല്ഗുണപൂർണ്ണനും പാപമുക്തി നേടിയവനുമായിത്തീരുന്നു. ക്രിസ്തുവിന്റെ ക്രൂശുമരണം സാക്ഷീകരിച്ചു ഉപദേശിച്ചു പ്രസംഗിക്കുമ്പോൾ അതുകേട്ട് തന്നിലെ പാപത്തെക്കുറിച്ചു ബോധം വരുന്ന മനുഷ്യനിൽ പാപമോചനവും നിത്യമായ രക്ഷയും ഉണ്ടാകുന്നു എന്നുള്ളത് സത്യം. ഒരു രാജാവ് എഴുതിയതുപോലെ, സ്വന്തതെറ്റുകളെ വിവേചിച്ചു അറിയുവാൻ ആർക്കു കഴിയും? മറഞ്ഞിരിക്കുന്ന തെറ്റുകളെ പോക്കി എന്നെ മോചിക്കേണമേ. എന്നുള്ളതായ ആത്മാവിന്റെ നിലവിളി തിരിച്ചറിയുന്നവർക്ക് മാത്രം!
*(പ.നി.സങ്കീർത്തനങ്ങൾ 19:12,13 12 തന്റെ തെറ്റുകളെ ഗ്രഹിക്കുന്നവൻ ആർ? മറഞ്ഞിരിക്കുന്ന തെറ്റുകളെ പോക്കി എന്നെ മോചിക്കേണമേ. 13 സ്വമേധാപാപങ്ങളെ അകറ്റി അടിയനെ കാക്കേണമേ; അവ എന്റെമേൽ വാഴരുതേ; എന്നാൽ ഞാൻ നിഷ്കളങ്കനും മഹാപാതകരഹിതനും ആയിരിക്കും. )*

മനുഷ്യനു സങ്കൽപ്പിക്കാൻ കഴിയാത്ത ഒരു പ്രത്യേകവിധത്തിൽ അവനു പാപത്തിൽനിന്നു വിശ്വാസത്തിലൂടെ രക്ഷനല്കുന്ന ദൈവശക്തിയാണ് സുവിശേഷം. ദൈവത്തിന്റെ സ്വന്ത നിർണ്ണയത്തിനു തക്കവണ്ണം,“ ഇപ്പോൾ മരണം നീക്കുകയും സുവിശേഷം കൊണ്ടു ജീവനും അക്ഷയതയും ദൈവം മനുഷ്യർക്ക് വെളിപ്പെടുത്തിയിരിക്കുകയുമാണ്”
*(പു.നി.2തിമൊഥെയൊസ്1:10 ഇപ്പോൾ മരണംനീക്കുകയും സുവിശേഷം കൊണ്ടു ജീവനും അക്ഷയതയും വെളിപ്പെടുത്തുകയും ചെയ്ത നമ്മുടെ രക്ഷിതാവായ ക്രിസ്തുയേശുവിന്റെ പ്രത്യക്ഷതയാൽ വെളിപ്പെട്ടിരിക്കുന്നതുമായ തന്റെ സ്വന്ത നിർണ്ണയത്തിന്നും കൃപെക്കും ഒത്തവണ്ണമത്രേ. )*

സുവിശേഷം എന്നുള്ളത് യാതൊരുവിധ ധനസമ്പാദനത്തിനുമുള്ള മാർഗ്ഗമല്ല. മനുഷ്യവർഗ്ഗം അവരുടെ പ്രാണനെ തങ്ങളിൽത്തന്നെ ശുദ്ധീകരിച്ചുകൊണ്ട് ആ ശരീരത്തിൽത്തന്നെ പാപം കൂടാതെ ജീവിക്കുന്നതിനുള്ള ഒരു ഉപദേശരൂപമാണത്.
*(പു.നി.റോമർ 6:17,18 17 എന്നാൽ നിങ്ങൾ പാപത്തിന്റെ ദാസന്മാർ ആയിരുന്നുവെങ്കിലും നിങ്ങളെ പഠിപ്പിച്ച ഉപദേശരൂപത്തെ ഹൃദയപൂർവ്വം അനുസരിച്ചു 18 പാപത്തിൽനിന്നു സ്വാതന്ത്ര്യം ലഭിച്ചു നീതിക്കു ദാസന്മാരായിത്തീർന്നതുകൊണ്ടു ദൈവത്തിന്നു സ്തോത്രം.)*

ഇതിനെ ക്രിസ്തുവിന്റെ ഉപദേശമെന്നും, വിശുദ്ധകൽപ്പന എന്നും, സ്വാതന്ത്ര്യത്തിന്റെ ന്യായപ്രമാണം എന്നും, രാജകീയന്യായപ്രമാണം എന്നും, ജീവന്റെആത്മാവിന്റെപ്രമാണം എന്നും “പുതിയനിയമം” വിശേഷിപ്പിക്കുന്നു. നിന്റെ വിശ്വാസം പോലെ നിനക്ക് ഭവിക്കട്ടെ, നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു, വിശ്വസിച്ചാൽ നീ

ദൈവത്തിന്റെ മഹത്വം കാണും എന്ന് യേശു അരുളിച്ചെയ്യുന്നതിലൂടെ വിശ്വാസത്തിലൂടെ പാപമുക്തി നേടിയ പ്രാണനെയും, പാപത്തിൽനിന്നു പൂർണ്ണ രക്ഷ നേടിയ ജീവിതവും തുടർന്നുള്ള നിത്യജീവിതവുമാണ് യേശു മനുഷ്യരിൽ ലക്ഷ്യമിടുന്നത്.

*(പു.നി.മത്തായി 8: 13 നീ വിശ്വസിച്ചതു പോലെ നിനക്കു ഭവിക്കട്ടെ" എന്നു പറഞ്ഞു., 9:29 "നിങ്ങളുടെ വിശ്വാസം പോലെ നിങ്ങൾക്കു ഭവിക്കട്ടെ" എന്നു പറഞ്ഞു;*
*പു.നി.മർക്കൊസ് 5:34 അവൻ അവളോടു: "മകളേ, നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു;*
*, പു.നി. ലൂക്കോസ് 7:50 അവനോ സ്ത്രീയോടു: "നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചിരിക്കുന്നു; സമാധാനത്തോടെ പോക" എന്നു പറഞ്ഞു. ,*
*പു.നി.യോഹന്നാൻ 11;40 യേശു അവളോടു: വിശ്വസിച്ചാൽ നീ ദൈവത്തിന്റെ മഹത്വം കാണും എന്നു ഞാൻ നിന്നോടു പറഞ്ഞില്ലയോ എന്നു പറഞ്ഞു. )*
*(കാലം തികഞ്ഞു ദൈവരാജ്യം സമീപിച്ചിരിക്കുന്നു; മാനസാന്തരപ്പെട്ടു സുവിശേഷത്തിൽ വിശ്വസിക്കുക.പു.നി. മർക്കൊസ് 1:15)* എന്നുള്ളതായ ക്രൂശിന്റെ വചനം ഇന്നുള്ളവരും വരാനുള്ളവരുമായ സകല മനുഷ്യർക്കും തങ്ങളുടെ പ്രാണന്റെ നിത്യമായ ശിക്ഷയിൽനിന്നുള്ള രക്ഷപ്പെടലിനുള്ള മുന്നറിയിപ്പാണ്.

ജനനം മുതൽ മനുഷ്യദേഹവും, ദേഹിയും മരണശിക്ഷക്ക് വിധിക്കപ്പെട്ടിരിക്കുന്നതായി വചനത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു.
*(പ.നി.സങ്കീർത്തനങ്ങൾ102: 211 ബദ്ധന്മാരുടെ ഞരക്കം കേൾപ്പാനും മരണത്തിന്നു നിയമിക്കപ്പെട്ടവരെ വിടുവിപ്പാനും ,*
*പ.നി.സദൃശവാക്യങ്ങൾ 24: 11മരണത്തിന്നു കൊണ്ടുപോകുന്നവരെ വിടുവിക്ക; കുലെക്കായി വിറെച്ചു ചെല്ലുന്നവരെ രക്ഷിപ്പാൻ നോക്കുക.)*

എന്നാൽ ക്രിസ്തുവിന്റെ ക്രൂശിലെ സാക്ഷ്യത്തിലെ നല്ലകള്ളനെപ്പോലെ ചുരുക്കം ചിലർ എങ്കിലും "യേശുവിലുള്ള സത്യം" തിരിച്ചറിഞ്ഞു യേശുവിൽ വിശ്വസിക്കുന്നതായി കാണാം.

മനുഷ്യനിൽ ഒരു ദേഹവും (കാണുന്നരൂപം) ഒരു ദേഹിയും, ഒരു മനുഷ്യാത്മാവും (കാണാത്തത്) ആണുള്ളത്. ദൈവത്താൽ ലഭിക്കുന്ന സൂക്ഷ്മബുദ്ധിയാണ് ശരിയായ പ്രവർത്തനആത്മാവിന്റെ ഉറവിടമെന്നു വചനം പറയുന്നുണ്ട്. ദേഹം എന്നുള്ളത് എല്ലാത്തരം പാപങ്ങളുടെയും നിക്ഷേപസ്ഥാനമാകുന്നു. ദുശ്ചിന്ത, കുലപാതകം,വ്യഭിചാരം............അത് മനുഷ്യനെ അശുദ്ധമാക്കുന്നു.

*(പു.നി.മത്തായി12:35 നല്ല മനുഷ്യൻ തന്റെ നല്ല നിക്ഷേപത്തിൽനിന്നു നല്ലതു പുറപ്പെടുവിക്കുന്നു; ദുഷ്ടമനുഷ്യൻ ദുർന്നിക്ഷേപത്തിൽനിന്നു തീയതു പുറപ്പെടുവിക്കുന്നു. ,*
*15:19 എങ്ങനെയെന്നാൽ ദുശ്ചിന്ത, കുലപാതകം, വ്യഭിചാരം, പരസംഗം, മോഷണം, കള്ളസാക്ഷ്യം, ദൂഷണം എന്നിവ ഹൃദയത്തിൽ നിന്നു*

*പുറപ്പെട്ടുവരുന്നു. ,*
*പു.നി.മർക്കൊസ്7:21,22 അകത്തുനിന്നു, മനുഷ്യരുടെ ഹൃദയത്തിൽനിന്നു തന്നേ, ദുശ്ചിന്ത, വ്യഭിചാരം, പരസംഗം, 22 കുലപാതകം, മോഷണം, അത്യാഗ്രഹം, ദുഷ്ടത, ചതി, ദുഷ്കർമ്മം, വിടക്കുകണ്ണു, ദൂഷണം, അഹങ്കാരം, മൂഢത എന്നിവ പുറപ്പെടുന്നു. )*

ഈവിധ പാപസ്വഭാവങ്ങളാണ് വിവിധ ജീവിതസാഹചര്യങ്ങളിൽ പാപപ്രവർത്തികളായി മനുഷ്യനിൽനിന്നു പുറപ്പെട്ടുവരുന്നത്. ഇപ്രകാരമുള്ള മനുഷ്യഹൃദയം ദൈവത്താലാണ് ഉണ്ടാക്കപ്പെട്ടിട്ടുള്ളതെന്നു സങ്കീർത്തനക്കാരൻ പറയുന്നു.
*(പ.നി.സങ്കീർത്തനങ്ങൾ 33:15 അവൻ അവരുടെ ഹൃദയങ്ങളെ ഒരുപോലെ മനഞ്ഞിരിക്കുന്നു; അവരുടെ പ്രവൃത്തികളെ ഒക്കെയും അവൻ ഗ്രഹിക്കുന്നു. )*
യേശു അതിനെ ഉറപ്പിച്ചുകൊണ്ട് ഇങ്ങനെ അരുളിച്ചെയ്യുന്നുമുണ്ട്.
*(പു.നി.ലൂക്കോസ് 11:40,41) 'മൂഢന്മാരെ, നിങ്ങളുടെ പുറം ഉണ്ടാക്കിയവൻ അല്ലയോ നിങ്ങളുടെ അകവും ഉണ്ടാക്കിയത്; അകത്തുള്ളത് ഭിക്ഷയായി കൊടുപ്പിൻ; എന്നാൽ സകലവും നിങ്ങൾക്കു ശുദ്ധം ആകും' എന്ന് പറഞ്ഞു.)*

ഇന്ന് നാം കേൾക്കുന്ന രാഷ്ട്രീയ പ്രസംഗങ്ങളിൽ അധികവും, ഭൂരിപക്ഷം അംഗീകരിക്കുന്ന തിന്മയുടെ, പകപോക്കലിന്റെ, വിഴുപ്പലക്കലിന്റെ ആവർത്തനങ്ങളാണ്. ഒരു ന്യായാധിപൻ കൽപ്പിച്ച ശരിയായ വിധിയെ മറ്റൊരു ന്യായധിപൻ അസാധുവാക്കുമ്പോൾ അവിടെയും പാപത്തിന്റെ ചതി ഐക്യപ്പെടുന്നത് കാണാൻകഴിയും. "നിന്റെ ജനത്തിന്റെ അധിപതിയെ ദുഷിക്കരുത്" എന്ന് ന്യായപ്രമാണത്തിൽ എഴുതിയിട്ടുണ്ട്.
*(പ.നി.പുറപ്പാടു 22:28 നീ ദൈവത്തെ ദുഷിക്കരുതു; നിന്റെ ജനത്തിന്റെ അധിപതിയെ ശപിക്കയുമരുതു. , പു.നി.അപ്പൊസ്തലന്മാർ 23:5 "നിന്റെ ജനത്തിന്റെ അധിപതിയെ ദുഷിക്കരുതു എന്നു എഴുതിയിരിക്കുന്നുവല്ലോ എന്നു പറഞ്ഞു.)*

മനുഷ്യനിലെ പാപത്തെയാണ് ദുഷിക്കേണ്ടത്.
*'നീതി ജാതിയെ ഉയർ ത്തുന്നു; പാപമോ സകല വംശങ്ങൾക്കും അപമാനം'. (പ.നി.സദൃശവാക്യങ്ങൾ 14:34)* എന്ന് തിരുവെഴുത്തു പറയുന്നുണ്ടല്ലോ? ഇങ്ങനെയുള്ള മനുഷ്യനെയാണ് "പഴയമനുഷ്യൻ" എന്ന് ദൈവവചനം പറയുന്നത്. ഗർഭാവസ്ഥമുതൽ വാർദ്ധക്യംവരെ ഇങ്ങനെയുള്ള മനുഷ്യൻ മരിക്കുന്നതായി കാണാൻകഴിയും.

മറ്റൊരാളുടെ (പാപം) ഭരണത്തിൻകീഴിലായിരുന്ന മനുഷ്യശരീരം ക്രിസ്തുവിൽ നശിപ്പിക്കപ്പെട്ടു പ്രാണൻ വേറൊരാളുടെ (ക്രിസ്തുവിന്റെ) നിയന്ത്രണത്തിൻ കീഴിലാകുന്നതാണ്, മറ്റൊരു നിയമത്തിൻകീഴിലേക്ക് മാറ്റപ്പെടുന്നതാണ് വീണ്ടെടുപ്പിന്റെ രഹസ്യം.

*'മനുഷ്യന്റെ ആത്മാവ് യഹോവയുടെ ദീപമാണെന്ന്'*

സദൃശവാക്യക്കാരൻ 20-ന്റെ 27-ൽ രേഖപ്പെടുത്തിയപ്പോൾ *സങ്കീർത്തനക്കാരൻ 18 ന്റെ 28- ൽ പറയുന്നത് 'യഹോവ എന്റെ ദീപത്തെ കത്തിക്കും'* എന്നാണ്.

പഞ്ചഭൂതങ്ങളാൽ നിർമ്മിക്കപ്പെട്ട് പാപത്താൽ വെളിച്ചം (പ്രവൃത്തി) നഷ്ടപ്പെട്ട മനുഷ്യനെ പ്രകാശിപ്പിക്കുവാനാണ് യേശു ഭൂമിയിലേക്ക് വന്നത്.

*"(പു.നി.മത്തായി 5:14 "നിങ്ങൾ ലോകത്തിന്റെ വെളിച്ചമാകുന്നു")*
*(പു.നി.യോഹന്നാൻ 8:12)"ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു; എന്നെ അനുഗമിക്കുന്നവൻ ഇരുളിൽ നടക്കാതെ ജീവന്റെ വെളിച്ചമുള്ളവൻ ആകും" എന്ന് (യേശു) പറഞ്ഞു*

പാൽ കടഞ്ഞു വെണ്ണ ഉണ്ടാക്കുന്നതുപോലെ, മൂക്ക് ഞെക്കി ചോര വരുത്തുന്നതുപോലെ, കോപം ഇളക്കി വഴക്ക് ഉണ്ടാക്കുന്നതുപോലെ തിരുവചനത്തിന്റെ ദൈവഇഷ്ടപ്രകാരമുള്ള വായനയിലൂടെ ദേഹിയെ കണ്ടെത്തുവാനും, അതിനെ രക്ഷിക്കുവാനും ഏതൊരു മനുഷ്യനും ഈ ഭൂമിയിൽ കഴിയും.

ബുദ്ധി,ചിന്ത, ഇച്ഛാസ്വാതന്ത്ര്യം എന്നിവ ഉൾപ്പെടുന്ന മനുഷ്യആത്മാവിനെയും അശുദ്ധാത്മാവിനെയും ദേഹിയെയും "ആത്മാവ്" എന്നുതന്നെ വചനത്തിൽ സൂചിപ്പിക്കുന്നതായി കാണാൻകഴിയും.

ഒരു പുരുഷന് താടിരോമം മുളയ്ക്കുന്നതുപോലെയാണ് പുരുഷന്റെ അല്ലെങ്കിൽ സ്ത്രീയുടെ ഇച്ഛാസ്വാതന്ത്ര്യത്തിലേക്ക് ദൈവികവിഷയം കടന്നുവരുന്നത്. എന്തിനാണ് പുരുഷന് താടിരോമം മുളയ്ക്കുന്നത് എന്നുള്ളതായ ഒരു അന്വേഷണം ശാസ്ത്രം നടത്തുകയും അതിനുള്ള കാരണം കണ്ടെത്താൻ കഴിയാതെ തോറ്റുപോയിരിക്കുകയുമാണല്ലോ. ഇച്ഛാസ്വാതന്ത്ര്യത്തിൽ ദൈവത്തെ സ്വീകരിക്കുവാനും ദൈവം വേണ്ട എന്ന് വെക്കുന്നതിനുള്ള സ്വാതന്ത്ര്യവും ഉണ്ട്. നിരീശ്വരവാദികളുടെ രാജ്യത്തിലും ഈശ്വരവാദികൾ ജീവിച്ചുവരുന്നത് നമുക്ക് അറിയാമല്ലോ.

ഖുറാൻ സൂറ 30 റൂം മുപ്പതാം ആയത്ത് പറയുന്നതു അള്ളാഹു മനുഷ്യനെ സൃഷ്ടിച്ചിരിക്കുന്നത് ശുദ്ധപ്രകൃതിയോടുകൂടി ആണെന്നാണ്. ആ പ്രകൃതിയനുസരിച്ച് ജീവിക്കണമെന്നും അള്ളാഹുവിന്റെ സൃഷ്ടിക്കു മാറ്റം വരുത്തലില്ലതന്നെ എന്നും രേഖപ്പെടുത്തിയിരിക്കുന്നു. എന്നാൽ മനുഷ്യപ്രകൃതം എന്തിനാണ് എപ്പോളാണ് ശുദ്ധപ്രകൃതി വിട്ട് ഇങ്ങനെ ഒരു പാപപ്രകൃതമായി മാറ്റപ്പെടുന്നതെന്നു മനസ്സിലാക്കാൻ പ്രവാചകനു കഴിയുന്നില്ല. മാനസികമായി മനുഷ്യൻ ഒരു ശുദ്ധപ്രകൃതക്കാരനായി പിറക്കുന്നതിനാലാണ് "കുഞ്ഞുങ്ങളെപ്പോലെ മനം തിരിഞ്ഞു വരുവാൻ യേശു മനുഷ്യരോട് ആവശ്യപ്പെട്ടത്".

*(പു.നി.മത്തായി 18:3 "നിങ്ങൾ തിരിഞ്ഞു ശിശുക്കളെപ്പോലെ ആയ്‌വരുന്നില്ല എങ്കിൽ സ്വർഗ്ഗരാജ്യത്തിൽ കടക്കയില്ല എന്നു ഞാൻ*

*സത്യമായിട്ടു നിങ്ങളോടു പറയുന്നു.*
*പു.നി.മർക്കൊസ് 10:15 ദൈവരാജ്യത്തെ ശിശു എന്നപോലെ കൈക്കൊള്ളാത്തവൻ ആരും ഒരുനാളും അതിൽ കടക്കയില്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു എന്നു പറഞ്ഞു.)*

മനുഷ്യശിശുക്കൾ ആരുംതന്നെയും ജനിക്കുന്നതോ വളർന്നുവരുന്നതോ സ്വമേധയാ ഈശ്വര ചിന്തകളുള്ളവരായിട്ടല്ല. എന്നാൽ ഈ പ്രപഞ്ചവും മറ്റു ബാഹ്യഇടപെടലുകളും നിമിത്തം വളർന്ന ശിശു (മനുഷ്യൻ) ഈശ്വരനെ അന്വേഷിക്കുവാൻ ഇടയായിത്തീരുന്നു. പുരുഷന് ഒരു പ്രായത്തിൽ താടിരോമം വരുന്നതുപോലെയാണത്.

ഒരു ശുദ്ധശരീരത്തിന്റെ ഉടമയായി പിറക്കാത്തതിനാലാണ് സമൃദ്ധിയായി പാൽ ചുരത്തുന്ന അമ്മയുടെ മുലക്കാമ്പിൽ കടിക്കുന്നവനാ(ളാ)യും അമ്മയുടെ മുഖത്ത് അടിക്കുന്നവനാ(ളാ)യും ശിശു മാറുന്നത്. പാപം വസിക്കുന്നതിനാൽ പാപത്തിന്റെ പ്രമാണം നടപ്പിലാക്കുന്ന പ്രാണനായതിനാലാണ് അവയവങ്ങൾ (ജഡം) ആ നിലയിൽ പ്രവർത്തിക്കുവാൻ ഇടയാകുന്നത്.

റോമാലേഖനം ഏഴാം അദ്ധ്യായം ഇരുപത്തിമൂന്നാം വാക്യത്തിൽ മനുഷ്യബുദ്ധിയിലുള്ള ദൈവത്തിന്റെ പ്രമാണത്തോട് പോരാടുന്ന മറ്റൊരു പ്രമാണം മനുഷ്യഅവയവങ്ങളിൽ ഉണ്ടെന്നു അപ്പൊസ്തലൻ ചൂണ്ടിക്കാണിക്കുന്നുണ്ട്.

മനസ്സിന്റെ വികാസമോ ബുദ്ധിയുടെ വികാസമോ നിർദ്ദേശങ്ങളോ ജന്മനാ സ്വീകരിക്കാൻ കഴിയാത്ത മനുഷ്യശൈശവം പാപത്തിന്റെ അടിമത്തത്തിലായതുകൊണ്ട് ആ പ്രായം മുതൽക്കുതന്നെ ശിശുക്കൾക്കു ശിക്ഷണം ആവശ്യമാണെന്നു ആധുനികമനഃശാസ്ത്രവും പറഞ്ഞുതുടങ്ങിയിട്ടുണ്ട്.

മനുഷ്യാവയവങ്ങളിൽ പാപം വസിക്കുന്നുണ്ടെന്ന് ദൈവശാസ്ത്രത്തിലൂടെ തെളിയിക്കുകയായിരുന്നു യിസ്രായേലിനു കൽപ്പന നൽകിയതിലൂടെ ദൈവം ചെയ്തത്. അതിനാൽത്തന്നെ, യഹൂദനിയമങ്ങളിൽ പാണ്ഡിത്യം നേടിയിരുന്ന പൗലൊസ് പാപത്തിന്റെ പ്രമാണങ്ങൾ നടപ്പിലാക്കുന്ന ശരീരത്തിന്റെ എന്നേക്കുമുള്ള നാശമാണ് ക്രിസ്തുവിന്റെ ക്രൂശിനോടൊപ്പം മരിച്ച ചിത്തക്കള്ളനിൽ കാണുവാനിടയായത്. അതുകൊണ്ട് പാപത്തെ അതിഭീകരമായ അവസ്ഥയിലാണ് പൗലൊസ് നോക്കിക്കാണുന്നത്. ഇപ്രകാരം പാപദേഹത്താൽ ബന്ധിക്കപ്പെട്ടു അടിമത്തത്തിലായിരിക്കുന്ന ദേഹിക്കു മോചനം നല്കിത്തന്ന യേശുക്രിസ്തു മുഖാന്തരം ദൈവത്തിനു സ്തോത്രം ചെയ്യുകയാണ് പൗലൊസ് ചെയ്യുന്നത്.

*(പു.നി.റോമർ 7:24, 2524 അയ്യോ, ഞാൻ അരിഷ്ടമനുഷ്യൻ! ഈ മരണത്തിന്നു അധീനമായ ശരീരത്തിൽനിന്നു എന്നെ ആർ വിടുവിക്കും? 25 നമ്മുടെ കർത്താവായ യേശുക്രിസ്തുമുഖാന്തരം ഞാൻ ദൈവത്തിന്നു സ്തോത്രം ചെയ്യുന്നു. ) .*

ശിശുക്കൾ പാപത്തിന്റെ അടിമകളാകുന്ന കാഴ്ച അമ്മമാരോട് ചോദിച്ചറിയേണ്ടതാണ്. പലപ്പോഴും പല അന്വേഷണങ്ങളിലും പലരും സ്ത്രീയുടെ പങ്കാളിത്തം നിഷേധിച്ചിരിക്കുകയാണല്ലോ. ഇത്തരം കാര്യങ്ങളുടെയും അടിസ്ഥാനം പാപത്തിന്മേലാണ് പണിയപ്പെട്ടിട്ടുള്ളതെന്നും കാണാൻകഴിയും. യേശുവിന്റെ വാക്കുകളിൽ ഇതിനെ എഴുതട്ടെ.
*(പു.നി.യോഹന്നാൻ 8:34) "പാപം ചെയ്യുന്നവൻ എല്ലാം പാപത്തിന്റെ ദാസൻ ആകുന്നു."* ശിശുക്കൾ ആണെങ്കിൽപോലും!

ക്രിസ്തുവിന്റെ കുരിശുമരണത്തിൽ വിശ്വസിക്കുന്നതിലൂടെ ഒരു 'പുതിയനിയമം' അനുസരിക്കുവാൻ മനുഷ്യനെ പഠിപ്പിക്കുകയാണു പരിശുദ്ധാത്മാവ് ചെയ്യുന്നത്.പരിശുദ്ധാത്മാവ് എനിക്കുള്ളതിൽനിന്നു എടുത്തു നിങ്ങൾക്ക് അറിയിച്ചു തരുന്നതുകൊണ്ട് എന്നെ മഹത്വപ്പെടുത്തും എന്ന് യേശു അരുളിച്ചെയ്തതായി എഴുതിയിരിക്കുന്നു.
*(പു.നി.യോഹന്നാൻ 16:14 അവൻ എനിക്കുള്ളതിൽനിന്നു എടുത്തു നിങ്ങൾക്കു അറിയിച്ചുതരുന്നതുകൊണ്ടു എന്നെ മഹത്വപ്പെടുത്തും.)*
*(പു.നി.ഗലാത്യർ 5 :16,18) 'ആത്മാവിനെ അനുസരിച്ച് നടപ്പിൻ; എന്നാൽ നിങ്ങൾ ജഡത്തിന്റെ മോഹം നിവർത്തിക്കയില്ല' എന്ന് ഞാൻ പറയുന്നു.*

വിശ്വാസത്താൽ മനുഷ്യരിൽ വരുന്ന പരിശുദ്ധാത്മാവ് ഏതു കാര്യം അനുസരിക്കുവനാണ് മനുഷ്യരോട് പറയുന്നത്? ഇവിടെ ക്രിസ്തു സാക്ഷ്യമായി നല്കിയ ക്രൂശുമരണം വിശ്വാസമായി അനുസരിക്കുവാൻ മനുഷ്യരെ പഠിപ്പിക്കുന്നു. 'സകല ജാതികളുടെയും ഇടയിൽ വിശ്വാസത്തിനു അനുസരണം വരുത്തേണ്ടതിനാണ് ശൌൽ എന്ന പൗലൊസ് അപ്പൊസ്തലത്വം നേടിയത്'.
*(പു.നി.റോമർ 1:6 അവന്റെ നാമത്തിന്നായി സകലജാതികളുടെയും ഇടയിൽ വിശ്വാസത്തിന്നു അനുസരണം വരുത്തേണ്ടതിന്നു കൃപയും അപ്പൊസ്തലത്വവും പ്രാപിച്ചതു. ,*
*പു.നി.ഗലാത്യർ 2:20 ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു; ഇനി ജീവിക്കുന്നതു ഞാനല്ല ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു; ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ചു എനിക്കു വേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രേ ജീവിക്കുന്നതു )*

പഴയനിയമകാലങ്ങളിലും വിശ്വാസമുള്ള മനുഷ്യരിൽ പരിശുദ്ധാത്മാവ് വസിച്ചിരുന്നു എങ്കിലും ഇപ്രകാരമുള്ള പ്രത്യേക ചട്ടമുള്ള വിശ്വാസം അനുസരിക്കുവാൻ മനുഷ്യരോട് ദൈവം ആവശ്യപ്പെട്ടിരുന്നില്ല. ആക്കാലങ്ങളിൽ ദൈവആത്മാവ് മനുഷ്യരിൽ ഇടപെട്ടു പല കാര്യങ്ങളിലും യിസ്രായേലിനു പൂർണ്ണജയം നല്കിയിരുന്നു എന്നുള്ളത് ക്രിസ്തുവിലുള്ള വിശ്വാസത്തിലൂടെ പരിശുദ്ധാത്മാവിനാൽ

പാപത്തിന്റെ മുകളിൽ പൂർണ്ണജയം പ്രാപിക്കാൻ കഴിയും എന്നുള്ളതിന്റെ നിഴൽരൂപമാ യിരുന്നു.

ഇവിടെ ദൈവം പാപപരിഹാരത്തിനായി (പാപരഹിത ജീവിതത്തിനായി) വിശ്വാസം എന്ന ഒരു ദൈവവ്യവസ്ഥ ആവിഷ്ക്കരിച്ചിരിക്കുന്നതായി കാണാം.

*_(പു.നി.1തിമൊഥെയൊസ് 1:3 അന്യഥാ ഉപദേശിക്കരുതെന്നും വിശ്വാസം എന്ന ദൈവവ്യവസ്ഥക്കല്ല തർക്കങ്ങൾക്കു മാത്രം ഉതകുന്ന കെട്ടുകഥകളെയും അന്തമില്ലാത്ത വംശാവലികളെയും ശ്രദ്ധികരുതെന്നും ചിലരോടു ആജ്ഞാപിക്കേണ്ടതിന്നു )* --

തനിക്കുണ്ടായ ക്രിസ്തുദർശനത്തിനുശേഷം പൗലൊസ് മൂന്നു വർഷക്കാലം അറബിയിൽ താമസിച്ചിരുന്നതായി ഗലാത്യർക്കു പൗലൊസ് എഴുതിയ ലേഖനം ഒന്നാം അദ്ധ്യായത്തിന്റെ പതിനേഴാം വാക്യത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. അവിടെ ഒരു പ്രത്യേക വിധത്തിലുള്ള ശിക്ഷാവിധി പൗലൊസ് നേരിൽ കാണുവാൻ ഇടയായിത്തീർന്നിട്ടുണ്ട്. കുലപാതകികളായ മനുഷ്യരെ അവർ കുലചെയ്ത മനുഷ്യമൃതദേഹത്തോടൊപ്പം വെച്ചുകെട്ടുകയും അവർ മരുഭൂമിയിൽ മരണശിക്ഷ അനുഭവിക്കുന്നതിനു അവർക്ക് സ്വയമായി രക്ഷപ്പെടാൻ കഴിയാത്തവിധത്തിൽ മരുഭൂമിയുടെ ഉൾപ്രദേശങ്ങളിൽ തള്ളിക്കളയുകയും ചെയ്യുമായിരുന്നു. ഭീതികരമായ ഒരു മരണശിക്ഷ ആയിരുന്നു അവിടെ നടപ്പിലാക്കിയിരുന്നത്. ആദിയിലെ ദേഹി (ഹവ്വാ) ചെയ്ത പാപം നിമിത്തം (പാപവുമായി) ദേഹവുമായി ദേഹി ഇതുപോലെ ബന്ധിക്കപ്പെട്ടിരിക്കുകയാണെന്നും ദൈവം പൗലൊസിനു വെളിപ്പെടുത്തിക്കൊടുക്കുകയാണ് ചെയ്യുന്നത്. ഇങ്ങനെ മുൻ ദൃഷ്ടാന്തമനുസരിച്ച് ആ മനുഷ്യന് സ്വയം രക്ഷപ്പെടാൻ കഴിയാത്തതുപോലെ ആയിത്തീർന്ന മനുഷ്യദേഹിയെ ക്രിസ്തു വന്നു രക്ഷിക്കുന്നതായും, സ്വന്തമാക്കുന്നതായും പൗലൊസ് മനസ്സിലാക്കുന്നുണ്ട്.

*(പു.നി.റോമർ 7:4 അതുകൊണ്ടു സഹോദരന്മാരേ, നാം ദൈവത്തിന്നു ഫലം കായ്ക്കുമാറു മരിച്ചിട്ടു ഉയിർത്തെഴുന്നേറ്റവനായ വേറോരുവന്നു ആകേണ്ടതിന്നു നിങ്ങളും ക്രിസ്തുവിന്റെ ശരീരം മുഖാന്തരം ന്യായപ്രമാണസംബന്ധമായി മരിച്ചിരിക്കുന്നു. )*

പാപപരിഹാരത്തിനുശേഷം ആദിയിൽ സൃഷ്ടിക്കപ്പെട്ട ആദാമിന്റെ ദേഹിപോലെ മനുഷ്യൻ വിശ്വാസത്താൽ ആയിത്തീരുന്നു. (വിശ്വാസം എന്നുള്ളത് മനുഷ്യബുദ്ധിയും യുക്തിയും ശാസ്ത്രവും അംഗീരിക്കാത്ത ഭോഷത്വമാണല്ലോ.) ഈ പുത്തൻ ദേഹിയെ ജീവിപ്പിക്കുന്നത് (വഴി
നടത്തുന്നത്) ആദിയിലെ ആദാമിന് ഇല്ലാതിരുന്നതും എന്നാൽ ഇപ്പോൾ വിശ്വാസത്താൽ ലഭിച്ചതുമായ ആത്മാവായ ക്രിസ്തുവാണ്.

*(പു.നി.1 കൊരിന്ത്യർ 15:45) 'ഒന്നാം മനുഷ്യനായ ആദാം ജീവനുള്ള ദേഹിയായിത്തീർന്നു എന്ന് എഴുതിയുമിരിക്കുന്നുവല്ലോ, ഒടുക്കത്തെ*

*ആദാം ജീവിപ്പിക്കുന്ന ആത്മാവായി'.*

മനുഷ്യവർഗ്ഗത്തിന് പൂർണ്ണതയുടെ ആത്മാവിനെ നല്കുന്ന ശുശ്രൂഷ കുരിശിൽ നിർവ്വഹിച്ചുകൊണ്ട് യേശു ഇപ്രകാരം അരുളിച്ചെയ്യുന്നു."നിവൃത്തിയായി"

*.(പു.നി.യോഹന്നാൻ 19:30 യേശു പുളിച്ചവീഞ്ഞു കുടിച്ചശേഷം: നിവൃത്തിയായി എന്നു പറഞ്ഞു തല ചായ്ച്ചു ആത്മാവിനെ ഏല്പിച്ചുകൊടുത്തു. )*

ഈ സാക്ഷ്യം വിശ്വാസമായി സൂക്ഷിക്കുന്നവർ, അതിന്റെ ഫലം പ്രവൃത്തികളിലൂടെ വെളിപ്പെടുത്തുന്നവർ നിത്യജീവന്റെ ഉടമകളാണ്. (ക്രിസ്തുവിനെ അനുഗമിക്കുവാൻ) 'വിളിക്കപ്പെട്ടവർ അനേകർ; എന്നാൽ (ദൈവരാജ്യത്തിനായി) തിരഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കം'.

*(പു.നി. മത്തായി 22:14 വിളിക്കപ്പെട്ടവർ അനേകർ; തിരഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കം." )*

രണ്ടു അധർമ്മികളെയാണ് ക്രിസ്തുവിനോടുകൂടെ കുരിശിൽ തറച്ചതെന്നു ഈ ഭാഗത്തു വീണ്ടും വ്യക്തമാക്കട്ടെ. മരണശിക്ഷയ്ക്ക് വിധിക്കപ്പെട്ടവർ ആയിരുന്നു അവർ രണ്ടുപേരും.ഈ സാക്ഷ്യം പഴയനിയമത്തിൽ ഒരു നിഴലായി രേഖപ്പെടുത്തിയിട്ടുണ്ട്. യേശുവിനെപ്പോലെത്തന്നെ കുറ്റം ഒന്നുംതന്നെയും ചെയ്യാതിരുന്നിട്ടും കാരാഗൃഹത്തിൽ അടയ്ക്കപ്പെട്ട ജോസെഫിനോടൊപ്പം മറ്റു രണ്ടു കുറ്റവാളികൾകൂടി അവിടെ കാരാഗൃഹത്തിൽ കിടന്നതായി ഉൽപ്പത്തിപ്പുസ്തകം നാൽപ്പതാം അദ്ധ്യായത്തിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ജോസെഫിന്റെ തീർപ്പ് അനുസരിച്ചുള്ള ഒരു ന്യായവിധിയായിരുന്നു അപ്പക്കാരനും പാനപാത്രവാഹകനും അവിടെ ലഭിച്ച ത്. അപ്പക്കാരൻ എന്നുള്ളത് ക്രിസ്തുവിൽ നശിപ്പിക്കപ്പെടാനുള്ള മനുഷ്യനിലെ പാപദേഹത്തിന്റെ പ്രതീകമാണ്. പാനപാത്രവാഹകൻ എന്നവനാകട്ടെ ക്രിസ്തുവിനാൽ രക്ഷിക്കപ്പെടുന്ന മനുഷ്യനിലെ ദേഹിയുടെ പ്രതീകവും. *(പു.നി.ലൂക്കോസ് 22: 44). ' മോശെയുടെ ന്യായപ്രമാണത്തിലും പ്രവാചക പുസ്തകങ്ങളിലും സങ്കീർത്തനങ്ങളിലും എഴുതിയിരിക്കുന്ന യേശുവിനെ'* നാം അറിയേണ്ടതാണ്. പാപിയായ മനുഷ്യൻ വിശ്വാസത്താൽ നീതീകരണം പ്രാപിച്ചു നീതിമാനായിത്തീർന്നിരിക്കുന്നു എന്നും ആ നീതിമാൻ വിശ്വാസത്താലാണ് ജീവിക്കേണ്ടതെന്നും തിരുവചനം ഓർമ്മിപ്പിക്കുന്നു.

*(പു.നി.റോമർ 5:1 വിശ്വാസത്താൽ നീതീകരിക്കപ്പെട്ടിട്ടു നമ്മുടെ കർത്താവായ യേശുക്രിസ്തുമൂലം നമുക്കു ദൈവത്തോടു സമാധാനം ഉണ്ടു. ,*

*പു.നി.എബ്രായർ 10:38 എന്നാൽ "എന്റെ നീതിമാൻ വിശ്വാസത്താൽ ജീവിക്കും; പിൻമാറുന്നു എങ്കിൽ എന്റെ ഉള്ളത്തിന്നു അവനിൽ പ്രസാദമില്ല". )*

മനുഷ്യർ പാപപ്രവണതകളുള്ള ജഡത്തിൽ ജനിച്ചുവളർന്നിട്ടു

അതിൽ ജീവിതം തുടരവേ ആ ജീവിതത്തിലെ മാറ്റം ദൈവഹിതപ്രകാരം ആക്കേണ്ടതിനാണ് താൻ സ്വീകരിച്ചിരിക്കുന്ന വിശ്വാസത്തിൽനിന്ന് ജീവിതം പുറപ്പെടുവിക്കുവാൻ ദൈവം മനുഷ്യരോട് ആവശ്യപ്പെടുന്നത്. ജഡം ജഡത്തിന്റേതായ ഫലം പുറപ്പെടുവിക്കുന്നതുപോലെ ദൈവത്തിലുള്ള ചട്ടപ്രകാരമുള്ള വിശ്വാസത്തിനു അതിന്റേതായ ഫലം പുറപ്പെടുവിക്കുവാൻ കഴിയുമെന്ന് പരിശുദ്ധാത്മാത്മാവ് അരുളിച്ചെയ്യുന്നു. എന്നാൽ ഇങ്ങനെയുള്ള വിശ്വാസത്തിൽനിന്ന് പൂർണ്ണതയുടെ ഫലം പുറപ്പെടുവിക്കാം എന്ന കാര്യത്തിൽ ക്രിസ്ത്യാനികൾ അനേകരും തിരിച്ചറിവുള്ളവരല്ല. പാപങ്ങളുടെ മുകളിൽ മനുഷ്യന് ജയംനേടി ജീവിക്കത്തക്കവിധത്തിൽ മൂർച്ചയുള്ള ആയുധമായി ദൈവം വിശ്വാസം നല്കിയിരിക്കുകയാണ്. എന്നാൽ ഇക്കാലങ്ങളിലുള്ള ക്രിസ്തീയസഭകൾ 'വിശ്വാസത്താൽ ഫലം പുറപ്പെടുവിക്കുക' എന്ന ദൈവവ്യവസ്ഥയെക്കുറിച്ചു പഠിപ്പിക്കാതെ ജഡത്തിൽനിന്നു ഒരു സദാചാരജീവിതം പുറപ്പെടുവിക്കുവാൻ വചനം ഉപയോഗിച്ചുവരുന്നു.

വചനം വായിക്കുന്ന ഏതൊരാൾക്കും സദാചാരനിയമങ്ങൾ അതിൽ കാണാൻ കഴിയും. എന്നാൽ ക്രിസ്തു പഠിപ്പിച്ച ഉപദേശരൂപത്തിലൂടെ പാപപരിഹാരത്തോടെയുള്ള നീതീകരണത്തിൽനിന്നു,
നീതിമാനായിത്തീർന്നിരിക്കുന്നു എന്ന വിശ്വാസത്തിൽനിന്നു പുറപ്പെടുന്ന നല്ലതും പൂർണ്ണവുമായ ജീവിതത്തെക്കുറിച്ച് അനേകരും കേട്ടിട്ടുള്ളവരല്ല. അതുകൊണ്ട് പാപപരിഹാരം നേടിയവർ എന്തിനു വീണ്ടും പാപം ചെയ്യുന്നു എന്നുള്ളത് ഓരോ വിശ്വാസിയും വ്യക്തിപരമായി അന്വേഷിച്ചു ഉത്തരം കണ്ടെത്തേണ്ടതാണ്. ക്രിസ്തീയജീവിതം എന്നുള്ളത് നിർമ്മലവും പൂർണ്ണവും സ്ഥിരവുമായ വിശ്വാസത്തിൽനിന്നു പുറപ്പെടേണ്ടതായ ദൈവികസ്വഭാവം മാത്രമുള്ള ഒരു ജീവിതമാണ്. ദൈവത്തിൽനിന്നുള്ളജനനം (വീണ്ടും ജനനം) എന്നുള്ളത് വിശ്വാസത്താലാണെന്ന് ഉറച്ച നിശ്ചയം ഉള്ളവർക്ക് മാത്രമേ അങ്ങനെയുള്ള ജീവിതം പുറപ്പെടുവിക്കുവാൻ കഴിയുകയുള്ളൂ. വിശ്വാസത്തിൽ 'അഭ്യസനം തികഞ്ഞവനൊക്കെയും ഗുരുവിനെപ്പോലെ ആകും' ന്ന് ആ ഗുരു തന്നെ പറഞ്ഞിട്ടുമുണ്ട്.

*(പു.നി.മത്തായി 10: 24,25 ശിഷ്യൻ ഗുരുവിന്മീതെയല്ല; ദാസൻ യജമാനന്നു മീതെയുമല്ല; 25 ഗുരുവിനെപ്പോലെയാകുന്നതു ശിഷ്യന്നു മതി; യജമാനനെപ്പോലെയാകുന്നതു ദാസന്നും മതി. ,*
*പു.നി.ലൂക്കോസ് 6:40 അഭ്യാസം തികഞ്ഞവൻ എല്ലാം ഗുരുവിനെപ്പോലെ ആകും. )*

ക്രൂശിക്കപ്പെട്ടവനിലുള്ള 'വിശ്വാസത്താലാണ് ഞാൻ ജീവിക്കുന്നതെന്നും വിശ്വാസത്താലാണ് ഞാൻ നടക്കുന്നതെന്നും' പൗലൊസ് രേഖപ്പെടുത്തിയിരിക്കുന്നു.

*(പു.നി.ഗലാത്യർ 2:20 ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു; ഇനി ജീവിക്കുന്നതു ഞാനല്ല ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു; ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ചു എനിക്കുവേണ്ടി തന്നെത്താൻ ഏല്പിച്ചുകൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രേ ജീവിക്കുന്നതു , പു.നി.2കൊരിന്ത്യർ 5:7 കാഴ്ചയാൽ അല്ല വിശ്വാസത്താലത്രേ ഞങ്ങൾ നടക്കുന്നതു.)*

സംഭവിച്ചതും, സംഭവിച്ചിട്ടില്ലാത്തതും എന്നാൽ മനുഷ്യർ കണ്ടിട്ടില്ലാത്തതും ആയ കാര്യങ്ങൾ സംഭവിച്ചതായി അംഗീകരിക്കുവാൻ ദൈവം മനുഷ്യനോട് പറയുന്നതുകൊണ്ട് അത് വിശ്വസിക്കുന്നത് ഭോഷത്വമാണ് എങ്കിലും അദൃശ്യനായ ദൈവം പറയുന്നത് വിശ്വസിക്കുന്ന മനുഷ്യപങ്കാളിത്തത്തെ ദൈവം വിലമതിക്കുന്നു.
*(പു.നി.എഫെസ്യർ 2:8) 'കൃപയാലല്ലോ നിങ്ങൾ വിശ്വാസം മൂലം രക്ഷിക്കപ്പെട്ടിരിക്കുന്നത്'.*

മർക്കൊസ് എഴുതിയ സുവിശേഷം പത്താം അദ്ധ്യായം നാൽപ്പത്തിയഞ്ചാം വാക്യം പറയുന്നത്- ഒരു മറുവിലായാഗത്തെക്കുറിച്ചാണ്.
*മനുഷ്യപുത്രൻ ശുശ്രൂഷ ചെയ്യിപ്പാനല്ല, ശുശ്രൂഷിപ്പാനും അനേകർക്കു വേണ്ടി തന്റെ ജീവനെ മറുവിലയായി കൊടുപ്പാനും അത്രെ വന്നതു. (പ.നി.യെശയ്യാവ് 53:12 അവൻ തന്റെ പ്രാണനെ മരണത്തിന്നു ഒഴുക്കിക്കളകയും അനേകരുടെ പാപം വഹിച്ചും അതിക്രമക്കാർക്കുവേണ്ടി ഇടനിന്നുംകൊണ്ടു അതിക്രമക്കാരോടുകൂടെ എണ്ണപ്പെടുകയും ചെയ്കയാൽ തന്നേ. )-*
ഈ മറുവിലായാഗത്തിൽ നീതിമാനായ ക്രിസ്തുവിനു ഓരോ മനുഷ്യനിലുമുള്ള ദുഷ്ടൻ (പാപജഡം) മറുവിലയായിത്തീരട്ടെ.
*(പ.നി.സദൃശവാക്യങ്ങൾ 21:18 ദുഷ്ടൻ നീതിമാന്നു മറുവിലയാകും; ദ്രോഹി നേരുള്ളവർക്കും പകരമായ്തീരും. )*

കർത്താവു ശിഷ്യന്മാരെ പഠിപ്പിച്ചിട്ടുള്ളതിൽ മത്തായി എഴുതിയ സുവിശേഷം ആറാം അദ്ധ്യായം പതിമൂന്നാം വാക്യത്തിൽ *"ഞങ്ങളെ പരീക്ഷയിൽ കടത്താതെ ദുഷ്ടങ്കൽനിന്നു ഞങ്ങളെ വിടുവിക്കേണമേ"* എന്ന് പ്രാർത്ഥിക്കാൻ പഠിപ്പിച്ചതായി നാം വായിക്കുന്നുണ്ട്. ദുഷ്ടൻ എന്നുള്ളത് മനുഷ്യരുടെ പാപശരീരമാണ്. ഇങ്ങനെയുള്ള ശരീരത്തിൽ മനുഷ്യൻ ജീവിക്കുന്നതിനാലാണ് പാപപരീക്ഷയിൽ ഉൾപ്പെടുവാൻ ഇടയാകുന്നത്. അതുകൊണ്ട് പ്രാണൻ (soul, ആത്മാവ്) അനുതപിച്ചു രക്ഷിക്കപ്പെടുവാൻ ഒരുക്കമുള്ളതാണെങ്കിലും ജഡം കൽപ്പനകൾ അനുസരിക്കാൻ പറ്റാത്തവിധത്തിൽ പാപത്താൽ ബലഹീനമാക്കപ്പെട്ടിരിക്കുകയാണെന്നും ആ ജഡം നീക്കിക്കളയേണ്ടതിനാണ് കർത്താവു കുരിശിലേക്ക് പോകുന്നതെന്നും

അവിടുന്ന് ശിഷ്യരോട് സദൃശമായി പറയുകയുണ്ടായി.
*(പു.നി.മത്തായി 26:41 പരീക്ഷയിൽ അകപ്പെടാതിരിപ്പാൻ ഉണർന്നിരുന്നു പ്രാർത്ഥിപ്പിൻ; ആത്മാവു ഒരുക്കമുള്ള തു, ജഡമോ ബലഹീനമത്രേ" എന്നു പറഞ്ഞു. ).*
(പാപസാദൃശ്യത്തിലുള്ള അവിടുത്തെ ജഡം ബലഹീനമാണെന്നല്ല അവിടുന്ന് പറഞ്ഞത്. (അങ്ങനെ പഠിപ്പിക്കുന്നവർ ഉണ്ടല്ലോ.)

മനുഷ്യജഡം ദൈവനിയമത്തിന്റെ നീതി പുറപ്പെടുവിക്കുവാൻ തക്ക വണ്ണം യോഗ്യതയുള്ളതല്ല എന്നും ആ ജഡത്തിൽ ശിക്ഷ വിധിച്ചു ഇല്ലാതെയാക്കേണ്ടതിനാണ് അവിടുന്നു കുരിശിലേക്ക് പോകുന്നതെന്നും അവിടുന്ന് വ്യക്തമാക്കുകയായിരുന്നു. ക്രിസ്തുവിന്റെ ശരീരത്തിൽ ശിക്ഷ നടപ്പിലാക്കിയപ്പോൾ മുഴുമനുഷ്യവർഗ്ഗത്തിനും വിശ്വാസത്താൽ നേടിയെടുക്കുവാൻ, അതിലൂടെ ന്യായപ്രമാണത്തിന്റെ (നിയമം) നീതി പുറപ്പെടുവിക്കുവാൻ കഴിയും വിധത്തിലുള്ള ശിക്ഷയായിരുന്നു അത്.

റോമർക്ക് പൗലൊസ് എഴുതിയ ലേഖനം അതിന്റെ എട്ടാം അദ്ധ്യായം മൂന്നാം വാക്യത്തിൽ ന്യായപ്രമാണത്തിന്റെ നീതി പുറപ്പെടുവിക്കുവാൻ കഴിയാതിരിക്കുന്ന ജഡത്തിന്റെ ബലഹീന അവസ്ഥയിൽനിന്നു നീതി
പുറപ്പെടുവിക്കുന്ന അവസ്ഥയിലേക്ക് മനുഷ്യനെ മാറ്റുന്നതിന് ക്രിസ്തുവിന്റെ ജഡത്തിലുള്ള ശിക്ഷ സഹായകമായി എന്നാണ് പൗലൊസ് വ്യാഖ്യാനിക്കുന്നത്. ഈ വചനം പൂർണ്ണ മർമ്മത്തോടെ മനുഷ്യനിൽ വിശ്വാസമായി പരിണമിച്ചു എങ്കിൽ മാത്രമേ മനുഷ്യൻ കേൾക്കുന്ന ദൈവവചനം അവനു ഫലം പുറപ്പെടുവിക്കത്തക്കവിധത്തിൽ ഉപകാരമായിത്തീരുകയുള്ളു.

മിസ്രയീമിൽനിന്നു പുറപ്പെട്ട യിസ്രായേൽ ജനത്തിലധികംപേരും കനാനിൽ എത്തിച്ചേരുവാൻ കഴിയാതെ വഴിയിൽ മരിക്കേണ്ടിവന്നത് തങ്ങൾ കനാനിൽ എത്തിച്ചേരും എന്നുള്ളതായ അവർ കേട്ട ദൈവവചനം അവർ വിശ്വസിക്കാതിരുന്നത് നിമിത്തമാണ്.
*(പു.നി.എബ്രായർ 4:2 അവരെപ്പോലെ നാമും ഒരു സദ്വർത്തമാനം കേട്ടവർ ആകുന്നു; എങ്കിലും കേട്ടവരിൽ വിശ്വാസമായി പരിണമിക്കായ്കകൊണ്ടു കേട്ട വചനം അവർക്കു ഉപകാരമായി വന്നില്ല. )*

ഇതുപോലെ സത്യവേദം വായിക്കുന്ന ബഹുസഹസ്രവും ആ പുസ്തകം തുറന്നുതരുന്ന വഴി അറിയേണ്ടതുപോലെ അറിഞ്ഞിട്ടില്ലാത്തവരാണ്. സഭയുടെ തലപ്പത്ത് ഇരിക്കുന്നവർ എന്ന് അവകാശപ്പെടുന്നവർ പോലും......!

മുഹമ്മദാകട്ടെ സത്യവേദപുസ്തകത്തിന്റെ ഭൗതിക കൃത്യതയാണ് അന്വേഷിച്ചത്. അതുപോലെത്തന്നെ ക്രിസ്തീയത എന്നുള്ളതിനെ രക്ഷിക്കപ്പെടേണ്ടവരായ ജാതികളും നോക്കിക്കാണുന്നത് സുഖിമാന്മാരുടെയും അധികാരമോഹികളുടെയും ഒരു കൂട്ടമായിട്ടാണ്.

അതിനാൽത്തന്നെ ക്രിസ്തു പഠിപ്പിച്ച ഉപദേശരൂപത്തെ മറന്നുകൊണ്ട് സഭകൾ അനേകം കഷണങ്ങളായി അധികാരമോഹികളാൽ വിഭജിക്കപ്പെട്ടിരിക്കുന്നതായി ഈ കാലങ്ങളിലുള്ളവർക്ക് കാണാൻകഴിയും. ഭൌതികവസ്തുക്കൾക്ക് വേണ്ടി കലശൽ കൂടുന്ന നേതാക്കളും അണികളും ക്രിസ്തുവിന്റെ ഉപദേശം പഠിച്ചിട്ടില്ലാത്തവരാണ്.

ക്രിസ്തു ഒരു ഐഹികരാജ്യം അപ്പോൾ ലക്ഷ്യമിട്ടിരുന്നില്ല. മാത്രവുമല്ല, മറ്റുള്ളവരിൽനിന്നുള്ള സംരക്ഷണത്തിനായി അംഗരക്ഷകരെ നിർത്തിയിരുന്നതുമില്ല. എന്നാൽ ഈ കാലങ്ങളിലെ സഭാനായകൻമാർ രാഷ്ട്രീയ ഭരണാധികാരികൾപോലും ആകുന്നു എന്നുള്ളത് എത്ര ആശ്ചര്യം!

അബ്രാഹാം തന്റെ വാഗ്ദത്ത പുത്രനെ (യിസ്ഹാക്ക്) യഹോവയ്ക്കു ഹോമയാഗമായി അർപ്പിച്ചതായി പഴയനിയമം അക്ഷരീയമായ തെളിവു തരുന്നില്ല. *(പ.നി.ഉൽപ്പത്തി 22: 13അബ്രാഹാം തലപൊക്കി നോക്കിയപ്പോൾ പിമ്പുറത്തു ഒരു ആട്ടുകൊറ്റൻ കൊമ്പു കാട്ടിൽ പിടിപെട്ടു കിടക്കുന്നതു കണ്ടു; അബ്രാഹാം ചെന്നു ആട്ടുകൊറ്റനെ പിടിച്ചു തന്റെ മകന്നു പകരം ഹോമയാഗം കഴിച്ചു.)*

അതുപോലെത്തന്നെ യിപ്താഹ് എന്ന ന്യായാധിപൻ തന്റെ മകളെ യഹോവയ്ക്കു യാഗമായി അർപ്പിച്ചതായി പഴയനിയമത്തിൽ തെളിവു സ്വീകരിക്കുക സാദ്ധ്യമല്ല. കാരണം, ഹോമയാഗമായി യഹോവ മനുഷ്യരെ സ്വീകരിക്കുന്നില്ല എന്ന് യിസ്ഹാക്കുമായുള്ള ബന്ധത്തിൽ നമുക്ക് കാണാൻ കഴിയും.

*(പ.നി.ന്യായാധിപന്മാർ 11:39 രണ്ടു മാസം കഴിഞ്ഞിട്ടു അവൾ തന്റെ അപ്പന്റെ അടുക്കലേക്കു മടങ്ങിവന്നു; അവൻ നേർന്നിരുന്ന നേർച്ചപോലെ അവളോടു ചെയ്തു; അവൾ ഒരു പുരുഷനെ അറിഞ്ഞിരുന്നതുമില്ല. )*

എന്നാൽ മുകളിൽ സൂചിപ്പിച്ച രണ്ടു യാഗങ്ങളും വിശ്വാസത്താൽ സംഭവിച്ചതായി എബ്രായലേഖന എഴുത്തുകാരൻ ഉറപ്പിക്കുന്നതിലൂടെ പാപപരിഹാരത്തിന്റെ രീതി വളരെ അതിശയകരമാണെന്നു മനുഷ്യനു ദൈവാത്മാവിനാൽ ഗ്രഹിക്കുന്നതിന് കഴിയും.

*(പു.നി.എബ്രായർ 11:17...32 വിശ്വാസത്താൽ അബ്രാഹാം താൻ പരീക്ഷിക്കപ്പെട്ടപ്പോൾ യിസ്ഹാക്കിനെ യാഗംഅർപ്പിച്ചു.*
*20 വിശ്വാസത്താൽ യിസ്ഹാക്ക് യാക്കോബിനെയും ഏശാവിനെയും ഭാവികാലം സംബന്ധിച്ചു അനുഗ്രഹിച്ചു. 21 വിശ്വാസത്താൽ യാക്കോബ് മരണകാലത്തിങ്കൽ യോസേഫിന്റെ മക്കളെ ഇരുവരെയും അനുഗ്രഹിക്കയും തന്റെ വടിയുടെ അറ്റത്തു ചാരിക്കൊണ്ടു നമസ്കരിക്കയും ചെയ്തു. 22 വിശ്വാസത്താൽ യോസേഫ് താൻ മരിപ്പാറായപ്പോൾ യിസ്രായേൽമക്കളുടെ പുറപ്പാടിന്റെ കാര്യം ഓർപ്പിച്ചു, തന്റെ അസ്ഥികളെക്കുറിച്ചു കല്പനകൊടുത്തു.*

*23 വിശ്വാസത്താൽ മോശെയുടെ ജനനത്തിങ്കൽ ശിശു സുന്ദരൻ എന്നു അമ്മയപ്പന്മാർ കണ്ടു: രാജാവിന്റെ കല്പന ഭയപ്പെടാതെ അവനെ മൂന്നു മാസം ഒളിപ്പിച്ചുവെച്ചു. 24 വിശ്വാസത്താൽ മോശെ താൻ വളർന്നപ്പോൾ പാപത്തിന്റെ തൽക്കാലഭോഗത്തെക്കാളും ദൈവജനത്തോടു കൂടെ കഷ്ടമനുഭവിക്കുന്നതു തിരഞ്ഞെടുത്തു. 27 വിശ്വാസത്താൽ അവൻ അദൃശ്യദൈവത്തെ കണ്ടതുപോലെ ഉറെച്ചുനിൽക്കയാൽ രാജാവിന്റെ കോപം ഭയപ്പെടാതെ മിസ്രയീം വിട്ടുപോന്നു. 28 വിശ്വാസത്താൽ അവൻ കടിഞ്ഞൂലുകളുടെ സംഹാരകൻ അവരെ തൊടാതിരിപ്പാൻ പെസഹയും ചോരത്തളിയും ആചരിച്ചു. 29 വിശ്വാസത്താൽ അവർ കരയിൽ എന്ന പോലെ ചെങ്കടലിൽ കൂടി കടന്നു; അതു മിസ്രയീമ്യർ ചെയ്‌വാൻ നോക്കീട്ടു മുങ്ങിപ്പോയി. 30 വിശ്വാസത്താൽ അവർ ഏഴു ദിവസം ചുറ്റിനടന്നപ്പോൾ യെരീഹോമതിൽ ഇടിഞ്ഞുവീണു. 31 വിശ്വാസത്താൽ റാഹാബ് എന്ന വേശ്യ ഒറ്റുകാരെ സമാധാനത്തോടെ കൈക്കൊണ്ടു അവിശ്വാസികളോടുകൂടെ നശിക്കാതിരുന്നു.)*

എന്നാൽ പുതിയനിയമവിശ്വാസി തനിക്കു ലഭിച്ച വിശ്വാസത്താൽ എന്ത് ചെയ്യുന്നുവെന്നു പരിശോധിച്ചു നോക്കുമല്ലോ?

ദൈവം ആലോചനയിൽ വലിയവനും പ്രവൃത്തികളിൽ ശക്തിമാനും ആയതുകൊണ്ട് ബൈബിളിലെ ആലോചന അൽപ്പബുദ്ധിയായ മനുഷ്യന് അപ്രാപ്യമാണ്.(അതായത് നടന്നിട്ടില്ലാത്ത കാര്യങ്ങൾ നടന്നു എന്ന് വിശ്വസിപ്പിക്കുക.)

ബൈബിൾ വായനയിലൂടെ ലഭിക്കുന്ന അറിവിൽനിന്നുള്ള സദാചാരജീവിതമല്ല ദൈവം മനുഷ്യരിൽ ലക്ഷ്യമിടുന്നത്. മറിച്ച് പാപിയേയും അവൻ വസിക്കുന്ന ജഡത്തേയും (പാപത്തെയും) എന്നേക്കുമായി ശിക്ഷ വിധിച്ചു ദേഹിക്കു പാപമോചനം (ഉയിർപ്പ്) നല്കിക്കൊണ്ട് അവനെ "വിശ്വാസത്താൽ" നിഷ്കളങ്കനായി ജീവിപ്പിക്കുന്ന സന്ദേശമാണ് "പുതിയനിയമം."

'ദൈവരാജ്യത്തിന്റെ ഈ സുവിശേഷം സകല ജാതികൾക്കും സാക്ഷ്യമായി ഭൂലോകത്തിൽ ഒക്കെയും പ്രസംഗിക്കപ്പെടും' അപ്പോൾ അവസാനം വരും എന്ന് മത്തായി എന്ന് പേരുള്ള കർത്തൃശിഷ്യൻ ആത്മാവിനാൽ രേഖപ്പെടുത്തുകയുണ്ടായി.

*(പു.നി.മത്തായി 24:14 രാജ്യത്തിന്റെ ഈ സുവിശേഷം സകലജാതികൾക്കും സാക്ഷ്യമായി ഭൂലോകത്തിൽ ഒക്കെയും പ്രസംഗിക്കപ്പെടും; അപ്പോൾ അവസാനം വരും.)*

പ്രിയ സുവിശേഷ പ്രചാരകരെ, നിങ്ങളുടെ സുവിശേഷ പ്രസംഗത്തിൽ കുരിശിലെ അധർമ്മികളുടെ സാക്ഷ്യം ദേഹിദേഹമായി ഉപദേശിച്ചു കേൾപ്പിക്കാറുണ്ടോ?

ക്രൈസ്തവഗോളത്തിൽ ഇന്ന് നാം ശ്രദ്ധിച്ചാൽ യേശു മൊഴിഞ്ഞതു പോലുള്ള സുവിശേഷവേല ചെയ്യുന്ന സഭകൾ കുറച്ചേ

കാണുകയുള്ളു.
*(പു.നി.മത്തായി 28:19,20) 'പിതാവിന്റെയും പുത്രന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനം നല്കിക്കൊണ്ട് യേശു പഠിപ്പിച്ച ഉപദേശരൂപത്തിൽ നിലനില്ക്കുവാൻ തക്കവണ്ണം സകല ജാതികളെയും ശിഷ്യരാക്കിക്കൊൾവിൻ'* എന്നുള്ളതായ കൽപ്പന നിറവേറ്റുന്നതിൽ മുഖ്യധാരാസഭകൾ പ്രവർത്തിക്കുന്നില്ല എന്ന് കാണാൻകഴിയും. അവർ സുവിശേഷം അറിയിക്കാത്തവരും ജാതികളെ ശിഷ്യത്തത്തിലേക്ക് കൊണ്ടുവരാത്തവരും പാപബോധം വരാത്ത ശിശുക്കൾക്ക് സ്നാനം നല്കുന്നവരുമാണ്. ദൈവത്തിന്റെ രണ്ടാം കൽപ്പനയുടെ ലംഘനമായി വിഗ്രഹങ്ങളെ നിർമ്മിച്ച് ആരാധിക്കുന്നവരും വിവിധ മദ്ധ്യസ്ഥരെ കൂട്ടിച്ചേർക്കുന്നവരും, ആഡംബരവസ്ത്രങ്ങളാലും ആഭരണങ്ങളാലും പാപശരീരത്തെ അലങ്കരിക്കുന്നവരും വെടിക്കെട്ടിലൂടെ പരിസ്ഥിതിമലിനീകരണം നടത്തുന്നവരും അംബരചുംബികളായ ആലയങ്ങൾ ഉണ്ടാക്കുക വഴി സുവിശേഷത്തെ മറ്റൊരു രൂപമാക്കി മാറ്റിയിരിക്കുകയുമാണ്. തങ്ങളുടെ പ്രവൃത്തികളിൽ ഇടയ്ക്കിടയ്ക്ക് പശ്ചാത്തപിക്കുന്ന ഇങ്ങനെയുള്ള മതനേതൃത്വങ്ങൾ ജഡികആഡംബരമോഹികളായി വിദ്യാഭ്യാസക്കച്ചവടം നടത്തുന്നവരും, സമ്പത്തിനു തക്കവണ്ണം വിദ്യാഭ്യാസത്തിലൂടെ പൌരന്മാരെ സൃഷ്ടിക്കുന്നവരുമായി ക്രിസ്തുവിന്റെ ഉപദേശത്തെ മറന്നുകളഞ്ഞിരിക്കുകയാണ്. 'വിളിച്ചവന്റെ ഇഷ്ടം നിറവേറുമ്പോൾ, മൂത്തവൻ ഇളയവനെ സേവിക്കും' എന്ന ചൊല്ല് ഒത്തുവരുന്നതായി കാണാൻ കഴിയും.
*(പ.നി.ഉൽപ്പത്തി 25:23 യഹോവ അവളോടു: രണ്ടുജാതികൾ നിന്റെ ഗർഭത്തിൽ ഉണ്ടു. രണ്ടു വംശങ്ങൾ നിന്റെ ഉദരത്തിൽനിന്നു തന്നേ പിരിയും; ഒരു വംശം മറ്റേ വംശത്തിലും ശക്തിപ്പെടും;മൂത്തവൻ ഇളയവനെ സേവിക്കും. എന്നു അരുളിച്ചെയ്തു., പു.നി.റോമർ 9:12 12 പ്രവൃത്തികൾ നിമിത്തമല്ല വിളിച്ചവന്റെ ഇഷ്ടം നിമിത്തം തന്നേ വരേണ്ടതിന്നു: "മൂത്തവൻ ഇളയവനെ സേവിക്കും" എന്നു അവളോടു അരുളിച്ചെയ്തു. )* ഇവിടെ മൂത്തവൻ (ഏശാവ്) എന്നുള്ളത് ആദാമ്യജഡവും ഇളയവൻ (യാക്കോബ്) എന്നുള്ളത് വീണ്ടെടുക്കപ്പെട്ട ദേഹിയുമാണ്. ദേഹത്തിന്റെ ഇഷ്ടം നിറവേറ്റുന്ന പ്രാണനല്ല മറിച്ചു പ്രാണന്റെ ഇഷ്ടം നിറവേറ്റുന്ന ജഡത്തെയാണ് ഇവിടെ ലക്ഷ്യം വയ്ക്കുന്നത്. ഇങ്ങനെ ദേഹിയുടെ (യാക്കോബ്) നാശത്തിനു കാരണമായ പാപദേഹം (ഏശാവ്) തള്ളപ്പെട്ടതായി പുതിയനിയമവിശ്വാസം ഉദ്ഘോഷിക്കുന്നു. ദൈവത്തിന്റെ നിയമം നല്കിയിരുന്ന ജഡം ഇല്ലാത്തതുനിമിത്തമാണ് നിങ്ങൾ ദൈവനിയമത്തിൻ കീഴിലുള്ളവരല്ല എന്നും ആ ന്യായപ്രമാണത്തിൻ കീഴിൽനിന്നു ഒഴിവുള്ളവരാണെന്നും അപ്പൊസ്തലൻ പൗലൊസ് പറയുവാൻ ഇടയായിട്ടുള്ളത്.
*(പു.നി.റോമർ 6:14 നിങ്ങൾ ന്യായപ്രമാണത്തിന്നല്ല, കൃപെക്കത്രെ*

*അധീനരാകയാൽ പാപം നിങ്ങളിൽ കർത്തൃത്വം നടത്തുകയില്ലല്ലോ. ,*
*7:6 ഇപ്പോഴോ, നമ്മെ പിടിച്ചടക്കിയിരുന്ന ന്യായപ്രമാണം സംബന്ധിച്ചു മരിച്ചിരിക്കകൊണ്ടു അക്ഷരത്തിന്റെ പഴക്കത്തിലല്ല ആത്മാവിന്റെ പുതുക്കത്തിൽ തന്നേ സേവിക്കേണ്ടതിന്നു നാം ന്യായപ്രമാണത്തിൽനിന്നു ഒഴിവുള്ളവരായിരിക്കുന്നു. )*

ഇതിൽനിന്നും ക്രിസ്ത്യാനികൾക്ക് ജീവിത നിയമം ഇല്ല എന്ന് വരുമോ? ഒരിക്കലുമില്ല. പാപമില്ലാത്തതിനാലാണ് നിയമം ഇല്ലാതാകുന്നത്. ജ്ഞാനിയായ ഒരു മനുഷ്യൻ പറഞ്ഞതുപോലെ,

*'നല്ലവർക്ക് നിയമം ആവശ്യമില്ലല്ലോ. നല്ലവർ അല്ലാത്തവർക്ക് അതുകൊണ്ട് പ്രയോജനവും ഇല്ല'.*

(യേശു യഹൂദനിയമത്തിൻകീഴിലാണ് ജനിച്ചത് എങ്കിലും ജീവിക്കുവാൻ നിയമം ആവശ്യമില്ലാത്ത നല്ലവൻ ആയിരുന്നു അവിടുന്ന്. ന്യായപ്രമാണത്തിന്റെ നീതി മാത്രമേ അവിടുന്നിൽനിന്ന് പുറപ്പെടുകയുള്ളു. ലൈംഗികതയോ കുടുംബജീവിതമോ ആദിയിലെ ആദാമിന് ഏദെനിൽ ഉണ്ടായിരുന്നില്ല. ലൈംഗികത എന്നുള്ളത് പിശാചിന്റെ ഉൽപ്പന്നമാണ്.)

രക്ഷിക്കപ്പെട്ട ദേഹി വസിക്കുന്നത് പാപജഡത്തിൽ ആയതിനാലും, ദേഹിക്കു പരിശുദ്ധാത്മാവ് ഉള്ളതിനാലും ദേഹി സ്വീകരിച്ച വിശ്വാസത്തിൽനിന്നു ആത്മാവിന്റെ ഫലമേ പുറപ്പെടുകയുള്ളു എന്ന് തിരുവെഴുത്തു പറയുന്നുണ്ട്. ആത്മാവിന്റെ ഫലമോ: സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൌമ്യത, ഇന്ദ്രിയജയം എന്നിവ ആകുന്നു.വിശ്വാസത്തിൽനിന്നു ഇങ്ങനെയുള്ള ഫലം പുറപ്പെടുവിക്കുന്ന മനുഷ്യരുടെ ജീവിതം പാപത്തിന്റെ ഫലമായ ദുർന്നടപ്പു, അശുദ്ധി, ദുഷ്കാമം, വിഗ്രഹാരാധന, ആഭിചാരം, പക, പിണക്കം, ജാരശങ്ക, ക്രോധം, ശാഠ്യം, ദ്വന്ദപക്ഷം, ഭിന്നത, അസൂയ, മദ്യപാനം മുതലായവ പുറപ്പെടുവിക്കുകയി ല്ല എന്നാണ് വചനം വെളിപ്പെടുത്തുവാൻ ആഗ്രഹിക്കു ന്നത്.

*(പു.നി.ഗലാത്യർ 5: 19..22 19 ജഡത്തിന്റെ പ്രവൃത്തികളോ ദുർന്നടപ്പു, അശുദ്ധി, ദുഷ്കാമം, വിഗ്രഹാരാധന,*
*20 ആഭിചാരം, പക, പിണക്കം, ജാരശങ്ക, ക്രോധം, ശാഠ്യം, 21 ദ്വന്ദ്വപക്ഷം, ഭിന്നത, അസൂയ, മദ്യപാനം, വെറിക്കൂത്തു മുതലായവ എന്നു വെളിവാകുന്നു; ഈ വക പ്രവർത്തിക്കുന്നവർ ദൈവരാജ്യം അവകാശമാക്കുകയില്ല എന്നു ഞാൻ മുമ്പെ പറഞ്ഞതുപോലെ ഇപ്പോഴും നിങ്ങളോടു മുൻകൂട്ടി പറയുന്നു. )*

'യഹോവയുടെ സഖിത്വം തന്റെ ഭക്തന്മാർക്ക് ഉണ്ടാകുമ്പോൾ ഭക്തൻ പാപംവിട്ടൊഴിഞ്ഞു ജീവിക്കുന്നതിനുള്ള ഈ നിയമം യഹോവ അവരെ അറിയിക്കും'.

*(പ.നി.സങ്കീർത്തനങ്ങൾ 25:14 യഹോവയുടെ സഖിത്വം തന്റെ ക്തന്മാർക്കു ഉണ്ടാകും; അവൻ തന്റെ നിയമം അവരെ അറിയിക്കുന്നു. )*

ആദാം പാപത്തിൽ അകപ്പെട്ടതിനുശേഷം തങ്ങൾ നഗ്നരെന്നു അവർക്ക് തിരിച്ചറിവുണ്ടായി. ഈ നഗ്നതയെ അവരിൽ പ്രവേശിച്ച പാപമായും അവർ അത്തിയിലകൾ കൂട്ടിച്ചേർത്തുണ്ടാക്കിയ വസ്ത്രത്തെ ആദാം
സ്വന്തമായി കണ്ടെത്തിയ പാപപരിഹാരമായും കാണാവുന്നതാണ്. കാരണം, നഗ്നത ഒളിപ്പിക്കാനുള്ള ഒരു കാഴ്ച്ചപ്പാട് നമ്മുടെ കുഞ്ഞുങ്ങളിൽ പോലും കാണാറുണ്ടല്ലോ?എന്നാൽ അവർ കണ്ടിട്ടില്ലാത്ത ഒരു യാഗത്തിലൂടെ അവരുടെ നാണം (പാപം) മറയ്ക്കപ്പെട്ടതായും ഒരു നീതീകരണം ദൈവത്താൽ ത്തന്നെ അവർക്ക് ലഭിച്ചതായും ഉൽപ്പത്തിപ്പുസ്തകത്തിലെ അദ്ധ്യായം മൂന്നിന്റെ ഇരുപത്തിയൊന്നാം വാക്യം തെളിവ്തരുന്നുണ്ട്. ഈ യാഗവസ്ത്രമാകട്ടെ ആദാം കണ്ടിട്ടില്ലാത്ത ഒരു യാഗത്തിലൂടെ യേശു മുഖാന്തരം ആദാമിന് ലഭിച്ച പാപപരിഹാരമാണ്. അതിനാൽത്തന്നെ പുതിയനിയമപ്പുസ്തകം ആദാമിനെ ദൈവമകനായിട്ടാണ് കാണുന്നത് .

*(പു.നി.ലൂക്കോസ് 3:38 കയിനാൻ എനോശിന്റെ മകൻ, എനോശ് ശേത്തിന്റെ മകൻ, ശേത്ത് ആദാമിന്റെ മകൻ, ആദാം ദൈവത്തിന്റെ മകൻ.)*

മനുഷ്യർ ആരുംതന്നെയും അതിന്റേതായ അർത്ഥത്തിൽ കണ്ടിട്ടില്ലാത്ത ഒരു മർമ്മം മുഖേന ആയിരിക്കട്ടെ മനുഷന്റെ പാപപരിഹാരം എന്നുള്ളത് നിത്യനായ,സത്യദൈവമായ യഹോവയുടെ അതിശയകരമായ
ആലോചനയാണ്. ഇവ്വിധത്തിലുള്ള പാപപരിഹാരത്തിൽ വിശ്വസിക്കാതെ സ്വന്തം നന്മതിന്മകളുടെ തിരിച്ചറിവിൽ, അൽപ്പബുദ്ധിയിൽ സ്വന്തം താൽപ്പര്യത്തിൽ വചനം വ്യാഖ്യാനിച്ചു ജഡജീവിതം നയിക്കുന്ന സർവ്വ മനുഷ്യരുടെയും പ്രാണൻ എഴുതിയിരിക്കുന്നതുപോലെ നിത്യശിക്ഷാവിധി അനുഭവിക്കും എന്നുള്ളത് തർക്കമില്ലാത്ത സംഗതിയാണ്. വെളിപ്പാടു പുസ്തകം ഇരുപതാം അദ്ധ്യായം പതിനഞ്ചാം വാക്യത്തിൽ
*'ജീവപുസ്തകത്തിൽ പേരെഴുതിക്കാണാത്ത ഏവനെയും തീപ്പൊയ്കയിൽ തള്ളിയിടും'* എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

ക്രിസ്തുവിന്റെ ക്രൂശുമരണം അതിന്റേതായ അർത്ഥത്തോടുകൂടി ശിഷ്യർക്കുപോലും-- അന്നു അവിടുത്തോടുകൂടെ നടന്നപ്പോൾ -- മനസ്സിലാക്കാൻ കഴിഞ്ഞിരുന്നില്ല. യേശുവാകട്ടെ അവിടുത്തെ മരണത്തിലൂടെ മനുഷ്യർക്ക് പാപപരിഹാരം ലഭിക്കുമെന്ന് തെരുക്കളിൽ പരസ്യമായി സംസാരിച്ചിട്ടുള്ള കാര്യവുമല്ല. എന്നാൽ പരിശുദ്ധാത്മാവാണ് മനുഷ്യർ ആരും തന്നെയും അതിന്റേതായ അർത്ഥത്തോടുകൂടി കണ്ടിട്ടില്ലാത്ത കുരിശുരണം മാനവജാതിയുടെ പാപപരിഹാരത്തിനാണെന്നു വെളിപ്പെടുത്തിയത്. പത്രൊസിന്റെ പ്രസംഗത്തിലൂടെയാണ് പഴയനിയമതിരുവെഴുത്തിലുള്ള ഈ കാര്യം മനുഷ്യർക്ക് വെളിപ്പെട്ടുവരുവാൻ ഇടയായത്.

*(പു.നി.അപ്പൊ.പ്രവൃത്തികൾ 2:38,39 പത്രൊസ് അവരോടു: നിങ്ങൾ മാനസാന്തരപ്പെട്ടു നിങ്ങളുടെ പാപങ്ങളുടെ മോചനത്തിന്നായി ഓരോരുത്തൻ യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനം ഏല്പിൻ; എന്നാൽ പരിശുദ്ധാത്മാവു എന്ന ദാനം ലഭിക്കും. 39 വാഗ്ദത്തം നിങ്ങൾക്കും നിങ്ങളുടെ മക്കൾക്കും നമ്മുടെ ദൈവമായ കർത്താവു വിളിച്ചു വരുത്തുന്ന ദൂരസ്ഥന്മാരായ ഏവർക്കും ഉള്ളതല്ലോ എന്നു പറഞ്ഞു.*
*..10:42,43 ജീവികൾക്കും മരിച്ചവർക്കും ന്യായാധിപതിയായി ദൈവത്താൽ നിയമിക്കപ്പെട്ടവൻ അവൻ തന്നേ എന്നു ജനത്തോടു പ്രസംഗിച്ചു സാക്ഷീകരിപ്പാൻ അവൻ ഞങ്ങളോടു കല്പിച്ചു. 43 അവനിൽ വിശ്വസിക്കുന്ന ഏവനും അവന്റെ നാമം മൂലം പാപമോചനം ലഭിക്കും എന്നു സകല പ്രവാചകന്മാരും സാക്ഷ്യം പറയുന്നു.*
*പ.നി.യെശയ്യാവ് 53:8.. ..12 അവൻ പീഡനത്താലും ശിക്ഷാവിധിയാലും എടുക്കപ്പെട്ടു; ജീവനുള്ളവരുടെ ദേശത്തുനിന്നു അവൻ ഛേദിക്കപ്പെട്ടു എന്നും എന്റെ ജനത്തിന്റെ അതിക്രമം നിമിത്തം അവന്നു ദണ്ഡനം വന്നു എന്നും അവന്റെ തലമുറയിൽ ആർ വിചാരിച്ചു? 9 അവൻ സാഹസം ഒന്നും ചെയ്യാതെയും അവന്റെ വായിൽ വഞ്ചനയൊന്നും ഇല്ലാതെയും ഇരുന്നിട്ടും അവർ അവന്നു ദുഷ്ടന്മാരോടുകൂടെ ശവക്കുഴി കൊടുത്തു; അവന്റെ മരണത്തിൽ അവൻ സമ്പന്നന്മാരോടു കൂടെ ആയിരുന്നു.*
*10 എന്നാൽ അവനെ തകർത്തുകളവാൻ യഹോവെക്കു ഇഷ്ടംതോന്നി; അവൻ അവന്നു കഷ്ടം വരുത്തി; അവന്റെ പ്രാണൻ ഒരു അകൃത്യ യാഗമായിത്തീർന്നിട്ടു അവൻ സന്തതിയെ കാണുകയും ദീർഘായുസ്സു പ്രാപിക്കയും യഹോവയുടെ ഇഷ്ടം അവന്റെ കയ്യാൽ സാധിക്കയും ചെയ്യും. 11 അവൻ തന്റെ പ്രയത്നഫലം കണ്ടു തൃപ്തനാകും; നീതിമാനായ എന്റെദാസൻ തന്റെ പരിജ്ഞാനം കൊണ്ടു പലരെയും നീതീകരിക്കും; അവരുടെ അകൃത്യങ്ങളെ അവൻ വഹിക്കും. 12 അതുകൊണ്ടു ഞാൻ അവന്നു മഹാന്മാരോടുകൂടെ ഓഹരി കൊടുക്കും; ബലവാന്മാരോടുകൂടെ അവൻ കൊള്ള പങ്കിടും; അവൻ തന്റെ പ്രാണനെ മരണത്തിന്നു ഒഴുക്കിക്കളകയും അനേകരുടെ പാപം വഹിച്ചും അതിക്രമക്കാർക്കു വേണ്ടി ഇടനിന്നുംകൊണ്ടു അതിക്രമക്കാരോടുകൂടെ എണ്ണപ്പെടുകയും ചെയ്കയാൽ തന്നേ.,*
*പ.നി. ദാനിയേൽ 9:24 അതിക്രമത്തെ തടസ്ഥം ചെയ്തു പാപങ്ങളെ മുദ്രയിടുവാനും അകൃത്യത്തിന്നു പ്രായശ്ചിത്തം ചെയ്തു നിത്യനീതി വരുത്തുവാനും ദർശനവും പ്രവചനവും മുദ്രയിടുവാനും അതിപരിശുദ്ധമായതിനെ അഭിഷേകം ചെയ്‌വാനും തക്കവണ്ണം നിന്റെ ജനത്തിന്നും വിശുദ്ധനഗരത്തിന്നും എഴുപതു ആഴ്ചവട്ടം നിയമിച്ചിരിക്കുന്നു.)*

സുവിശേഷം മുഖേന മനുഷ്യവർഗ്ഗം രക്ഷിക്കപ്പെട്ട് ദൈവമക്കളായിത്തീരുവാൻ ദൈവം ക്ഷണിക്കുകയാണ്. ദൈവം ഇവിടെ

ആരെയും നിർബന്ധിക്കുന്നില്ല. സ്വന്തം മതസങ്കല്പ്പങ്ങൾ ത്യജിച്ചുകൊണ്ട് മാത്രം ചെയ്താൽ മതിയാകും.

ആദാമിൽനിന്നു പാപികളുടെ വർഗ്ഗം ഉരുവാക്കപ്പെട്ടതുപോലെ യേശുവിൽനിന്ന് (വിശ്വാസത്താൽ) പാപമില്ലാത്തവരുടെ വർഗ്ഗം ഉരുവാക്കപ്പെടട്ടെ എന്ന് ദൈവം ആഗ്രഹിക്കുന്നു. (രക്ഷിക്കപ്പെട്ട മനുഷ്യൻ പാപപ്രേരണകളുള്ള ജഡത്തിൽത്തന്നെ വസിക്കുന്നതുകൊണ്ട് മനുഷ്യന്റെ ബുദ്ധി അംഗീകരിക്കാത്ത ഒരു ഭോഷത്വമാണ് ഈ മർമ്മം.) ആദാം എന്ന പാപപുരുഷനിൽനിന്നു ഉളവായ പാപമനുഷ്യർക്ക് പകരമായി യേശു എന്ന പരിശുദ്ധനിൽനിന്ന് വീണ്ടുംജനനത്തിലൂടെ പുതിയ സൃഷ്ടികൾ ഉണ്ടാകട്ടെ.

ഇക്കാലങ്ങളിലും ആബാലവൃദ്ധം തങ്ങളുടെ സ്വന്തം ഇഷ്ടപ്രകാരം നഗ്നത മറയ്ക്കുന്നതിനു വസ്ത്രം തിരഞ്ഞെടുക്കാറുണ്ട്. അത് ഉളവാക്കുന്ന വിപരീതഫലം സമൂഹത്തിൽ ചർച്ചാവിഷയം തന്നെ ആകുന്നതും നമുക്കു കാണാവുന്നതും വായിക്കാവുന്നതുമാണ്. ഇപ്രകാരംതന്നെയാണ് മനുഷ്യൻ തന്റെ പാപപരിഹാരത്തിനുവേണ്ടി സ്വന്തം കണ്ടെത്തുന്ന മാർഗ്ഗങ്ങളും. അവയുടെ ഫലവും വളരെ മോശമായിരിക്കും എന്നും മനുഷ്യവർഗ്ഗം അറിഞ്ഞാൽ നന്ന്. മനുഷ്യൻ പാപത്തിൽ അടയ്ക്കപ്പെട്ടത് ദൈവഉദ്ദേശ്യപ്രകാരമായതുകൊണ്ട് അതിന്റെ പരിഹാരവും ദൈവഉദ്ദേശ്യപ്രകാരംതന്നെ ആയിരിക്കട്ടെ. ക്രിസ്തുവിന്റെ പാപപരിഹാരത്തിലൂടെ പാപമോചിതരായവർ എന്നേക്കും സൽഗുണപൂർണ്ണർ ആയിത്തീർന്നിരിക്കുന്നു.
*(പു.നി.എബ്രായർ 10: 10,14 ആ ഇഷ്ടത്തിൽ നാം യേശുക്രിസ്തു ഒരിക്കലായി കഴിച്ച ശരീരയാഗത്താൽ വിശുദ്ധീകരിക്കപ്പെട്ടിരിക്കുന്നു. 14 ഏക യാഗത്താൽ അവൻ വിശുദ്ധീകരിക്കപ്പെടുന്നവർക്കു സദാകാലത്തേക്കും സൽഗുണപൂർത്തി വരുത്തിയിരിക്കുന്നു. )*
എന്നുള്ളതായ വചനം മനുഷ്യൻ വിശ്വസിക്കേണ്ടതാണ്. ഇങ്ങനെ എഴുതപ്പെട്ടതും നിവർത്തിയാക്കപ്പെടേണ്ടതിനുള്ളതുമായ വചനം മനുഷ്യൻ വിശ്വസിക്കുമ്പോൾ അത് ഫലമണിയുന്നതായി വചനം രേഖപ്പെടുത്തുന്നു.
*(പു.നി.എബ്രായർ 4:2,3 അവരെപ്പോലെ നാമും ഒരു സദ്വർത്തമാനം കേട്ടവർ ആകുന്നു; എങ്കിലും കേട്ടവരിൽ വിശ്വാസമായി പരിണമിക്കായ്ക കൊണ്ടു കേട്ട വചനം അവർക്കു ഉപകാരമായി വന്നില്ല. 3 വിശ്വസിച്ചവരായ നാമല്ലോ സ്വസ്ഥതയിൽ പ്രവേശിക്കുന്നു;)*

യേശുവിനെ അധർമ്മികളോടുകൂടെ തറച്ചു എന്നുള്ള തിരുവെഴുത്തു നിറവേറിയിരിക്കുകയാണ്.
*(പു.നി.മർക്കൊസ് 15:27,28 അവർ രണ്ടു കള്ളന്മാരെ ഒരുത്തനെ വലത്തും ഒരുത്തനെ ഇടത്തുമായി അവനോടു കൂടെ ക്രൂശിച്ചു. 28 (അധർമ്മികളുടെ കൂട്ടത്തിൽ അവനെ എണ്ണി എന്നുള്ള തിരുവെഴുത്തു നിവൃത്തിയായി) , പു.നി.യോഹന്നാൻ 19:18 അവിടെ അവർ അവനെയും അവനോടു കൂടെ*

*വേറെ രണ്ടു ആളുകളെയും ഒരുത്തനെ അപ്പുറത്തും ഒരുത്തനെ ഇപ്പുറത്തും യേശുവിനെ നടവിലുമായി ക്രൂശിച്ചു.)*
**(അവിടുത്തോടുകൂടെ ക്രൂശിക്കപ്പെട്ട അധർമ്മികൾ ആകുവാൻ താങ്കൾക്കു വിശ്വാസത്താൽ കഴിയുന്നുണ്ടോ?)**

പ്രിയ വായനക്കാരാ, നിങ്ങളിലുമില്ലേ മരണശിക്ഷയ്ക്ക് വിധിക്കപ്പെട്ട അധർമ്മികളായ ദേഹവും ദേഹിയും? താങ്കൾ അഭിമുഖീകരിക്കുവാൻ പോകുന്ന അക്ഷരീയമരണം അനുഭവിക്കുന്നതിനുമുമ്പ് താങ്കളുടെ പ്രാണൻ യേശുവിനോട് ഏറ്റുപറഞ്ഞുകൊണ്ട് രക്ഷിക്കപ്പെട്ടുകൂടെ? ആ രക്ഷ വിശ്വാസത്തിലൂടെ സ്വീകരിച്ചുകൂടെ? തിരുവെഴുത്തുകൾ എല്ലാ മനുഷ്യരിലും നിറവേറട്ടെ. ചീത്തക്കള്ളൻ (ദേഹം) മടങ്ങിവന്നില്ലല്ലോ? എന്നാൽ നല്ലകള്ളൻ (ദേഹി) ക്രിസ്തുവിനോടൊപ്പം മരണത്തെ ജയിച്ചിരിക്കുന്നു. ഇത് താങ്കളും വിശ്വസിച്ചാൽ താങ്കളുടെ പ്രാണൻ എന്നേക്കുമായി രക്ഷ പ്രാപിക്കും സത്യം!

ജന്മവാസനകളായി പല കഴിവുകളും മനുഷ്യനിൽ നിക്ഷിപ്തമായിട്ടുണ്ട്. കൂടാതെ ആർജ്ജിത കഴിവുകളും മനുഷ്യനിൽ കണ്ടുവരുന്നുണ്ട്. എന്നാൽ ദൈവത്തെ അറിയുക, ദൈവത്തിലുള്ളത് അറിയുക എന്നതിനു ള്ള കഴിവുകൾ എഴുതപ്പെട്ടല്ല (inbuilt) മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. അതിനാൽ ദൈവം മനുഷ്യരെ രക്ഷിക്കുന്നതിനു മനുഷ്യജഡത്തിൽ കൈകൊണ്ട് ഇടപെടാതെ പ്രസംഗം എന്ന ഭോഷത്വത്തിലൂടെ മനുഷ്യരിൽ ഇടപെടുന്നതായി കാണാൻകഴിയും. മനുഷ്യബുദ്ധിയിൽ യുക്തിയോടെ ചിന്തിച്ചാൽ സംഭവിക്കാത്തത് സംഭവിച്ചു എന്ന് വിശ്വസിപ്പിക്കുന്നത് ഭോഷത്വമല്ലേ?
*(പ.നി.യെശയ്യാവ് 7:9 നിങ്ങൾക്കു വിശ്വാസം ഇല്ലെങ്കിൽ സ്ഥിരവാസവുമില്ല. ,*
*പു.നി.1കൊരിന്ത്യർ 1:21 ദൈവത്തിന്റെ ജ്ഞാനത്തിൽ ലോകം ജ്ഞാനത്താൽ ദൈവത്തെ അറിയായ്കകൊണ്ടു വിശ്വസിക്കുന്നവരെ പ്രസംഗത്തിന്റെ ഭോഷത്വത്താൽ രക്ഷിപ്പാൻ ദൈവത്തിന്നു പ്രസാദം തോന്നി.)*

യേശുവിൽ (മുസ്ലീം ഈസാനബി) മുസ്ലിം ജനവിഭാഗം വിശ്വസിച്ചുവരുന്നുണ്ട്. എന്നാൽ അവിടുന്നിൽ എന്തിനു വിശ്വസിക്കുന്നു, എങ്ങനെ വിശ്വ സിക്കുന്നു എന്നുള്ളത് അവർ ചിന്തിക്കേണ്ടതായ കാര്യമാണ്. ക്രിസ്തുവി ലുള്ള വിശ്വാസം ജീവിതഫലം പുറപ്പെടുവിക്കുന്നതിനുവേണ്ടിയുള്ളതാണ്. മറിച്ചു ഭാവിയിലുള്ള അവിടുത്തെ വരവിനെ പ്രതീക്ഷിക്കുന്നതിനു വേണ്ടിയുള്ളതല്ല. ആ വിധത്തിലുള്ളതിനെല്ലാം പ്രത്യാശ എന്നാണ് പറഞ്ഞുവരാറുള്ളത്. വിശ്വാസം എന്നുള്ളതും പ്രത്യാശ എന്നുള്ളതും രണ്ടു കാര്യങ്ങളാണ്. ക്രിസ്തുവിൽ വിശ്വസിക്കുന്നു എന്ന് പറയുന്ന അനേകം ക്രിസ്ത്യാനികളുടെ ജീവിതം പാപപങ്കിലമാകുന്നതിന്റെ കാരണം എന്ത് വിശ്വസിക്കുന്നു എങ്ങനെ വിശ്വസിക്കുന്നു എന്നുള്ളതിനെ

അടിസ്ഥാനപ്പെടുത്തിയാണ് നോക്കേണ്ടത്. ക്രിസ്തു പഠിപ്പിച്ചതും പരിശുദ്ധാത്മാവ് അറിയിച്ചതുമായ സുവിശേഷം, അതേ ഉപദേശരൂപത്തെ ഹൃദയപൂർവ്വം അനുസരിക്കാത്ത മനുഷ്യൻ നന്മതിന്മകളുടെ അറിവുള്ള ഒരു പാപി മാത്രമായിരിക്കും. പാപികളിലും ചെയ്ത തെറ്റിന് ക്ഷമ ചോദിക്കുന്ന നന്മയുടെ അറിവ് ഉണ്ടല്ലോ? എന്നാൽ ക്രിസ്തുവിൽ വിശ്വാസം നിത്യനിയമമായി സൂക്ഷിച്ചു ജീവിക്കുന്ന മനുഷ്യനിൽ "അധർമ്മി" ഇല്ലാത്തതിനാൽ പാപമോ അതിനുള്ള ക്ഷമായാചനയോ ഉണ്ടാകാനിടയില്ല.

ലോകപരമായ കാര്യത്തിലാണ് എങ്കിൽപോലും ഒരാൾ തോല്ക്കുന്ന പാപത്തിൽ മറ്റൊരാൾ തോറ്റുകൊള്ളണം എന്നില്ല. അങ്ങനെയെങ്കിൽ ദൈവം നല്കുന്ന ശക്തിയോടെയുള്ള പൂർണ്ണവിശ്വാസം എന്ന
ദൈവവ്യവസ്ഥയിൽനിന്നും എത്ര ഉന്നതമായത് കാണാൻകഴിയും? (പാപിയായ മനുഷ്യനിലെ നന്മ പിശാചിന്റേതായ നന്മയാണ്. ആ നന്മയെ ദൈവം സ്വീകരിക്കുന്നില്ല.)

മനുഷ്യന്റെ എന്നേക്കുമുള്ള ശുദ്ധജീവിതം അവന്റെ വിശ്വാസവുമായി ബന്ധപ്പെട്ടിരിക്കുന്നു. *(പു.നി.മത്തായി 6:21) "നിന്റെ നിക്ഷേപം ഉള്ളേടത്ത് നിന്റെ ഹൃദയവും ഇരിക്കും"* എന്നുള്ളതായ യേശുവിന്റെ മൊഴി ശ്രദ്ധേയമാണ്. വിശ്വാസം എന്ന നിക്ഷേപം മനുഷ്യരുടെ ഉള്ളിൽ സമ്പന്നമാകട്ടെ. വിശ്വാസത്തിൽ സ്ഥിരതയും ആരോഗ്യമുള്ളവരും ആയിരിക്കുവാൻ പൗലൊസും യാക്കോബും നിർദ്ദേശിക്കുന്നുണ്ട്.

*(പു.നി.തീത്തോസ്1:13 അതു നിമിത്തം അവർ വിശ്വാസത്തിൽ ആരോഗ്യമുള്ളവരായിത്തീരേണ്ടതിന്നും ,*
*പു.നി.യാക്കോബ്1:4 എന്നാൽ നിങ്ങൾ ഒന്നിലും കുറവില്ലാതെ തികഞ്ഞവരും സമ്പൂർണ്ണരും ആകേണ്ടതിന്നു (വിശ്വാസത്തിന്റെ) സ്ഥിരതെക്കു തികഞ്ഞ പ്രവൃത്തി ഉണ്ടാകട്ടെ. )*

ആ നല്ല ഹൃദയത്തിൽനിന്നു നല്ല ഫലം കൊടുക്കുവാൻ നല്ല മനുഷ്യനു കഴിയും.

*(പു.നി.മത്തായി 12:35 നല്ല മനുഷ്യൻ തന്റെ നല്ല നിക്ഷേപത്തിൽനിന്നു നല്ലതു പുറപ്പെടുവിക്കുന്നു; )*

അനേകം മനുഷ്യർ ദൈവവചനം കേൾക്കുന്നു എങ്കിലും അത് അവരുടെ ഉള്ളിൽ വിശ്വാസമായി പരിണമിക്കാത്തതുകൊണ്ട് വചനം ഫലവത്താകുന്നില്ല. മനുഷ്യർക്ക് അപ്രകാരം ജീവിക്കാൻ കഴിയുമെന്ന് വിശ്വാസികൾ എന്ന് പറയുന്നവർ പോലും ഉറപ്പുള്ളവരല്ല. നിങ്ങൾ വിശ്വസിക്കാത്തത് നിങ്ങൾക്ക് എങ്ങനെ ഭവിക്കും?

കർത്താവ് സാക്ഷ്യമായി നല്കിയിട്ടുള്ള ദൃഷ്ടാന്തങ്ങൾ നാല് വിധത്തിലുള്ളതാണെന്ന് ഈ എഴുത്തുകാരൻ രേഖപ്പെടുത്തട്ടെ. (തർക്കങ്ങൾ ഉണ്ടായേക്കാം.)

(1) അത്ഭുതങ്ങൾ.
(2) അടയാളങ്ങൾ.
(3) വീര്യപ്രവൃത്തികൾ.
(4) അവിടുത്തെ കുരിശുമരണവും പുനരുത്ഥാനവും

## (1) അത്ഭുതങ്ങൾ.

പള്ളിയിലിരിക്കുന്ന വരണ്ട കയ്യുള്ള മനുഷ്യനെ യേശുവിനു അറിയാമായിരുന്നു. അവന്റെ –പങ്കാളിത്തത്തോടെ മാത്രം- അനുസരണത്തോടു കൂടി അവനു സൌഖ്യം വന്നതായി കാണാൻകഴിയും. കൃപ എന്നുള്ളത് ദൈവദാനമാണ്. എന്നാൽ പാപിയായ മനുഷ്യൻ വിശ്വസിച്ചു അനുസരിച്ചു എന്നതാണ് അത്ഭുതം. ഇന്നും വിശ്വസിക്കാത്ത എത്രയോ മനുഷ്യർ ഉണ്ടല്ലോ? പാപരോഗസൌഖ്യത്തിന്റെ പൂർണ്ണത അവിടെ കാണാൻകഴി യും.

*(പു.നി.മർക്കോസ് 3:5 അവരുടെ ഹൃദയകാഠിന്യം നിമിത്തം അവൻ ദുഃഖിച്ചുകൊണ്ടു കോപത്തോടെ അവരെ ചുറ്റും നോക്കി, ആ മനുഷ്യനോടു: "കൈ നീട്ടുക" എന്നു പറഞ്ഞു: അവൻ നീട്ടി, അവന്റെ കൈ സൌഖ്യമായി. )*

## (2) അടയാളങ്ങൾ.

ആരും ആവശ്യപ്പെടാതെതന്നെ സമുദ്രത്തിനു മുകളിൽ നടക്കുകയും, അതിനെ ശാന്തമാക്കുകയും, അപ്പം വർദ്ധിപ്പിക്കുകയും, മരിച്ചവരെ ഉയിർപ്പിക്കുകയും ചെയ്യുന്ന യേശു സകല കാര്യങ്ങളും ചെയ്യുവാനുള്ള അവിടുത്തെ കഴിവ് (അധികാരം) വെളിപ്പെടുത്തുകയാണ് ചെയ്യുന്നത്. അവിടുന്നിലൂടെയുള്ള പാപപരിഹാരവും പൂർണ്ണമാണ്. അവിടുന്ന് ഒന്നുംതന്നെയും പൂർണ്ണമാകാതെ വിട്ടുകളഞ്ഞിട്ടില്ല.

*(പു.നി. മത്തായി 8:23.......27 അവൻ ഒരു പടകിൽ കയറിയപ്പോൾ അവന്റെ ശിഷ്യന്മാർ കൂടെ ചെന്നു. 24 പിന്നെ കടലിൽ വലിയ ഓളം ഉണ്ടായിട്ടു പടകു തിരകളാൽ മുങ്ങുമാറായി; അവനോ ഉറങ്ങുകയായിരുന്നു. 25 അവർ അടുത്തുചെന്നു: കർത്താവേ രക്ഷിക്കേണമേ: ഞങ്ങൾ നശിച്ചുപോകുന്നു എന്നു പറഞ്ഞു അവനെ ഉണർത്തി. 26 അവൻ അവരോടു: "അല്പവിശ്വാസികളെ, നിങ്ങൾ ഭീരുക്കൾ ആകുവാൻ എന്തു" എന്നു പറഞ്ഞശേഷം എഴുന്നേറ്റു കാറ്റിനെയും കടലിനെയും ശാസിച്ചപ്പോൾ വലിയ ശാന്തതയുണ്ടായി. 27 എന്നാറെ ആ മനുഷ്യർ അതിശയിച്ചു: ഇവൻ എങ്ങനെയുള്ളവൻ? കാറ്റും കടലും കൂടെ ഇവനെ അനുസരിക്കുന്നുവല്ലോ എന്നു പറഞ്ഞു. ,14:22........27 ഉടനെ യേശു താൻ പുരുഷാരത്തെ പറഞ്ഞയക്കുന്നതിന്നിടയിൽ ശിഷ്യന്മാർ പടകിൽ കയറി, തനിക്കുമുമ്പായി അക്കരെക്കു പേകുവാൻ അവരെ നിർബന്ധിച്ചു. 23 അവൻ പുരുഷാരത്തെ പറഞ്ഞയച്ചിട്ടു പ്രാർത്ഥിപ്പാൻ തനിയെ*

*മലയിൽ കയറിപ്പോയി; വൈകുന്നേരം ആയപ്പോൾ ഏകനായി അവിടെ ഇരുന്നു. 24 പടകോ കരവിട്ടു പലനാഴിക ദൂരത്തായി, കാറ്റു പ്രതികൂലമാകകൊണ്ടു തിരകളാൽ വലഞ്ഞിരുന്നു. 25 രാത്രിയിലെ നാലാം യാമത്തിൽ അവൻ കടലിന്മേൽ നടന്നു അവരുടെ അടുക്കൽ വന്നു. 26 അവൻ കടലിന്മേൽ നടക്കുന്നതു കണ്ടിട്ടു ശിഷ്യന്മാർ ഭ്രമിച്ചു: അതു ഒരു ഭൂതം എന്നു പറഞ്ഞു പേടിച്ചു നിലവിളിച്ചു. 27 ഉടനെ യേശു അവരോടു: "ധൈര്യപ്പെടുവിൻ; ഞാൻ ആകുന്നു; പേടിക്കേണ്ടാ" എന്നു പറഞ്ഞു. )*

## (3) വീര്യപ്രവൃത്തികൾ.

**വിശ്വസിക്കുന്നവർക്ക് ലഭിക്കുന്ന രോഗസൌഖ്യം. കൃപയാലല്ലോ നിങ്ങൾ വിശ്വാസം മൂലം രക്ഷിക്കപ്പെട്ടിരിക്കുന്നത്. ദൈവസ്നേഹവും മനുഷ്യപങ്കാളിത്തവും കൂടിച്ചേരുമ്പോൾ പാപപരിഹാരം പൂർണ്ണമാകുന്നു.**

*(പു.നി.മത്തായി 8:13പിന്നെ യേശു ശതാധിപനോടു: "പോക, നീ വിശ്വസിച്ചതു പോലെ നിനക്കു ഭവിക്കട്ടെ" എന്നു പറഞ്ഞു. ആ നാഴികയിൽ തന്നേ അവന്റെ ബാല്യക്കാരന്നു സൌഖ്യം വന്നു. , ..... .9:20,22 അന്നു പന്ത്രണ്ടു സംവത്സരമായിട്ടു രക്തസ്രവമുള്ളോരു സ്ത്രീ: 21 അവന്റെ വസ്ത്രം മാത്രം ഒന്നു തൊട്ടാൽ എനിക്കു സൌഖ്യം വരും എന്നു ഉള്ളംകൊണ്ടു പറഞ്ഞു, പിറകിൽ വന്നു അവന്റെ വസ്ത്രത്തിന്റെ തൊങ്ങൽ തൊട്ടു. 22 യേശു തിരിഞ്ഞു അവളെ കണ്ടപ്പോൾ: "മകളെ, ധൈര്യപ്പെടുക; നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു" എന്നു പറഞ്ഞു; ആ നാഴിക മുതൽ സ്ത്രീക്കു സൌഖ്യം വന്നു. , പു.നി. ലൂക്കോസ് 7:1..10 ജനം കേൾക്കെ തന്റെ വചനം ഒക്കെയും പറഞ്ഞു തീർന്ന ശേഷം അവൻ കഫർന്നഹൂമിൽ ചെന്നു. 2 അവിടെ ഒരു ശതാധിപന്നു പ്രിയനായ ദാസൻ ദീനം പിടിച്ചു മരിപ്പാറായിരുന്നു. 3 അവൻ യേശുവിന്റെ വസ്തുത കേട്ടിട്ടു, അവൻ വന്നു തന്റെ ദാസനെ രക്ഷിക്കേണ്ടിതിന്നു അവനോടു അപേക്ഷിപ്പാൻ യെഹൂദന്മാരുടെ മൂപ്പന്മാരെ അവന്റെ അടുക്കൽ അയച്ചു. 4 അവൻ യേശുവിന്റെ അടുക്കൽ വന്നു അവനോടു താല്പര്യമായി അപേക്ഷിച്ചു: നീ അതു ചെയ്തുകൊടുപ്പാൻ അവൻ യോഗ്യൻ; 5 അവൻ നമ്മുടെ ജനത്തെ സ്നേഹിക്കുന്നു; ഞങ്ങൾക്കു ഒരു പള്ളിയും തീർപ്പിച്ചുതന്നിരിക്കുന്നു എന്നു പറഞ്ഞു. 6 യേശു അവരോടുകൂടെ പോയി, വീട്ടിനോടു അടുപ്പാറായപ്പോൾ ശതാധിപൻ സ്നേഹിതന്മാരെ അവന്റെ അടുക്കൽ അയച്ചു: കർത്താവേ, പ്രയാസപ്പെടേണ്ടാ; നി എന്റെ പുരെക്കകത്തു വരുവാൻ ഞാൻ പോരാത്തവൻ. 7 അതുകൊണ്ടു നിന്റെ അടുക്കൽ വരുവാൻ ഞാൻ യോഗ്യൻ എന്നു എനിക്കു തോന്നിട്ടില്ല. ഒരു വാക്കു കല്പിച്ചാൽ എന്റെ ബാല്യക്കാരന്നു സൌഖ്യം വരും. 8 ഞാനും അധികാരത്തിന്നു കീഴ്പെട്ട മനുഷ്യൻ; എന്റെ കീഴിൽ പടയാളികൾ ഉണ്ടു;*

*ഒരുവനോടു പോക എന്നു പറഞ്ഞാൽ അവൻ പോകുന്നു; മറ്റൊരുവനോടു വരിക എന്നു പറഞ്ഞാൽ അവൻ വരുന്നു; എന്റെ ദാസനോടു: ഇതു ചെയ്ക എന്നു പറഞ്ഞാൽ അവൻ ചെയ്യുന്നു എന്നു പറയിച്ചു. 9 യേശു അതു കേട്ടിട്ടു അവങ്കൽ ആശ്ചര്യപ്പെട്ടു തിരിഞ്ഞുനോക്കി, അനുഗമിക്കുന്ന കൂട്ടത്തോടു: "യിസ്രായേലിൽകൂടെ ഇങ്ങനെയുള്ള വിശ്വാസം ഞാൻ കണ്ടിട്ടില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു" എന്നു പറഞ്ഞു; 10 ശതാധിപൻ പറഞ്ഞയച്ചിരുന്നവർ വീട്ടിൽ മടങ്ങി വന്നപ്പോൾ ദാസനെ സൌഖ്യത്തോ ടെ കണ്ടു. , പു.നി.യോഹന്നാൻ11:44 മരിച്ചവൻ പുറത്തുവന്നു; അവന്റെ കാലും കയ്യും ശീലകൊണ്ടു കെട്ടിയും മുഖം റൂമാൽകൊണ്ടു മൂടിയുമിരുന്നു. അവന്റെ കെട്ടു അഴിപ്പിൻ; അവൻ പോകട്ടെ എന്നു യേശു അവരോടു പറഞ്ഞു)*

## (4) മരണവും പുനരുത്ഥാനവും.

രണ്ടു അധർമ്മികളോടൊപ്പമുള്ള ഈ സാക്ഷ്യം നല്കുന്നത് പാപം സംബന്ധിച്ച് മരിച്ചു ദൈവത്തിനായി ജീവിക്കുന്ന യേശുവിന്റെ സാക്ഷ്യമാണ്. അതുപോലെത്തന്നെ പാപിയും പാപം സംബന്ധിച്ച് മരിച്ചു പുനരുത്ഥാനം ചെയ്തു ദൈവത്തിനു ജീവിക്കുന്ന സാക്ഷ്യമാണ്.
*(പു.നി.റോമർ 6:10 അവൻ മരിച്ചതു പാപസംബന്ധമായി ഒരിക്കലായിട്ടു മരിച്ചു; അവൻ ജീവിക്കുന്നതോ ദൈവത്തിന്നു ജീവിക്കുന്നു.)*

ഇത് ഉഭയസമ്മതപ്രകാരമുള്ള ഒരു ഉടമ്പടിയാണ്.
*(പു.നി.വെളിപ്പാട് 3:20 ഞാൻ വാതിൽക്കൽ നിന്നു മുട്ടുന്നു; ആരെങ്കിലും എന്റെ ശബ്ദം കേട്ടു വാതിൽ തുറന്നാൽ ഞാൻ അവന്റെ അടുക്കൽ ചെന്നു അവനോടും അവൻ എന്നോടും കൂടെ അത്താഴം കഴിക്കും. ).*
ക്രിസ്തുവിന്റെ ദൃഷ്ടാന്തങ്ങളിലെല്ലാം പൂർണ്ണതദർശിക്കുന്നതിനു കഴിയും. എന്നാൽ ഇക്കാലങ്ങളിൽ ക്രിസ്തു ചെയ്തതുപോലുള്ള മുഴുവൻ ദൃഷ്ടാന്തങ്ങളും സംഭവിക്കുന്നില്ല. അന്നു നല്കിയ പൂർണ്ണതയുടെ ദൃഷ്ടാന്തങ്ങളിലൂടെ പാപപരിഹാരം പൂർണ്ണമാണെന്നും ആയതിന്റെ ഫലവും പൂർണ്ണമായിരിക്കുമെന്നും യേശു ദൃഷ്ടാന്തീകരിക്കുകയാണ് ഇതിലൂടെ ചെയ്യുന്നത്.
*(പു.നി.എബ്രായർ 2:3,4 3 കർത്താവു താൻ പറഞ്ഞുതുടങ്ങിയതും ദൈവം അടയാളങ്ങളാലും അത്ഭുതങ്ങളാലും വിവിധവീര്യപ്രവൃത്തികളാലും തന്റെ ഇഷ്ടപ്രകാരം പരിശുദ്ധാത്മാവിനെ നല്കിക്കൊണ്ടും സാക്ഷി നിന്നതും കേട്ടവർ 4 നമുക്കു ഉറപ്പിച്ചുതന്നതുമായ ഇത്ര വലിയ രക്ഷ നാം ഗണ്യമാക്കാതെ പോയാൽ എങ്ങനെ തെറ്റി ഒഴിയും?)*
ഇങ്ങനെയുള്ള ഈ പൂർണ്ണത വിശ്വസിക്കാതെ പാപപരിഹാരം ഭൂമിയിൽ പൂർണ്ണമല്ലെന്നുപറഞ്ഞു പരിശുദ്ധാത്മാവിനെ ദുഷിക്കുന്ന മനുഷ്യരെ
ഭൂമിയിലും, വിശ്വാസി പാപജീവിതം ചെയ്യുമ്പോൾ ദുഃഖിക്കുന്ന

പരിശുദ്ധാത്മാവിനെ വചനത്തിലും കാണാൻ കഴിയും.
*(പു.നി.മത്തായി 12:32 ആരെങ്കിലും മനുഷ്യ പുത്രന്നു നേരെ ഒരു വാക്കു പറഞ്ഞാൽ അതു അവനോടു ക്ഷമിക്കും; പരിശുദ്ധാത്മാവിന്നു നേരെ പറഞ്ഞാലോ ഈ ലോകത്തിലും വരുവാനുള്ളതിലും അവനോടു ക്ഷമിക്കയില്ല.,*
*പു.നി.എഫെസ്യർ 4:30 ദൈവത്തിന്റെ പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കരുതു; അവനാലല്ലോ നിങ്ങൾക്കു വീണ്ടെടുപ്പുനാളിന്നായി മുദ്രയിട്ടിരിക്കുന്നതു.)*

കുരിശിൽ സംഭവിച്ചത് പാപനാശം മാത്രമല്ല എന്നുകൂടി അറിയേണ്ടതിന് നമുക്ക് അടുത്ത ഭാഗത്തേക്ക് പോകാം.
*അവൻ മരിച്ചതു പാപസംബന്ധമായി ഒരിക്കലായിട്ടു മരിച്ചു; അവൻ ജീവിക്കുന്നതോ ദൈവത്തിനു ജീവിക്കുന്നു. അവ്വണ്ണം നിങ്ങളും പാപ സംബന്ധമായി മരിച്ചവർ എന്നും ക്രിസ്തുയേശുവിൽ ദൈവത്തിന്നു ജീവിക്കുന്നവർ എന്നും നിങ്ങളെത്തന്നേ എണ്ണുവിൻ.*
*(പു.നി.റോമർ 6:10,11)*

*%%%%%%%%%%*

## കുറിപ്പ്

അബോധമനസ്സ്, ഉപബോധമനസ്സ് എന്നീ മാനസികതലങ്ങൾ ഇല്ലാത്തവൻ ആയി ബോധമനസ്സ് എന്ന ഒരു തലം മാത്രമേ യേശുവിൽ ഉണ്ടായിരുന്നുള്ളു. അങ്ങനെയുള്ള മനസ്സിനു വേണ്ടിയാണല്ലോ ഭാരതഋഷിമാർ തപസ്സു ചെയ്തതും! ശിശുക്കൾ പാപം കാണാത്തവരും പാപം അറിയാത്തവരും ആണല്ലോ. ഇപ്രകാരംതന്നെ യേശുവും പാപം കാണാത്തവനും പാപം അറിയാത്തവനും ആയിരുന്നു. അതിനാലാണ് രക്ഷിക്കപ്പെട്ട മനുഷ്യരും തിന്മക്കു ശിശുക്കൾ ആയിരിക്കുവാനും ബുദ്ധിയിൽ മുതിർന്നവർ ആകുവാനും യേശു നിർദ്ദേശിച്ചത്.
*(പു.നി.1കൊരിന്ത്യർ 14:20 സഹോദരന്മാരേ, ബുദ്ധിയിൽ കുഞ്ഞുങ്ങൾ ആകരുതു; തിന്മെക്കു ശിശുക്കൾ ആയിരിപ്പിൻ; ബുദ്ധിയിലോ മുതിർന്നവരാകുവിൻ. )*
പാപം കാണാത്തതിനാലാണ് പാപം ഒഴികെയുള്ള കാര്യങ്ങളുടെ പരീക്ഷകളിൽ അവിടുന്ന് ഉൾപ്പെട്ടു എന്ന് എഴുത്തുകാരൻ രേഖപ്പെടുത്തിയത്.
*(പു.നി.എബ്രായർ 4:15 നമുക്കുള്ള മഹാപുരോഹിതൻ നമ്മുടെ ബലഹീനതകളിൽ സഹതാപം കാണിപ്പാൻ കഴിയാത്തവനല്ല; പാപം ഒഴികെ സർവ്വത്തിലും നമുക്കു തുല്യമായി പരീക്ഷിക്കപ്പെട്ടവനത്രേ നമുക്കുള്ളതു.)*
വിശ്വാസികളും ഇവ്വിധത്തിൽത്തന്നെ ആയിത്തീരുവാൻ ദൈവം ഓരോരുത്തരെയും സഹായിക്കട്ടെ.

ഉപ്പു സമുദ്രത്തിൽനിന്ന് രൂപപ്പെടുന്നു. അതുപോലെ വിശ്വാസം പാപത്തിൽനിന്നു രൂപപ്പെടുന്നു. സമുദ്രം എന്നുള്ളത് പാപത്തെ സൂചിപ്പിക്കുന്നു. ഉപ്പു എന്നുള്ളത് വിശ്വാസത്തെ സൂചിപ്പിക്കുന്നു.

%%%%%%%%%

# 6. കുരിശിൽ സംഭവിച്ചത്.

യേശു അവിടുത്തെ ശരീരത്തിൽ ഏറ്റ മുറിവുകളിലൂടെ മനുഷ്യർക്ക് പാപരോഗസൌഖ്യം വന്നിരിക്കുന്നു എന്ന് കർത്താവിനോടുകൂടെ നടന്നവരിൽ പ്രധാനിയായ പത്രൊസ് അദ്ദേഹത്തിന്റെ ഒന്നാം ലേഖനത്തിൽ എഴുതുന്നുണ്ട്. *(പു.നി.1പത്രൊസ് 2:24 നാം പാപം സംബന്ധിച്ചു മരിച്ചു നീതിക്കു ജീവിക്കേണ്ടതിന്നു അവൻ തന്റെ ശരീരത്തിൽ നമ്മുടെ പാപങ്ങളെ ചുമന്നുകൊണ്ടു ക്രൂശിന്മേൽ കയറി; അവന്റെ അടിപ്പിണരാൽ നിങ്ങൾക്കു സൌഖ്യം വന്നിരിക്കുന്നു.).*

താൻ യേശുവിനോടൊപ്പം ജീവിച്ചുവരവെ യേശുവിന്റെ വാക്കുകൾ കേട്ട് കടലിനു മുകളിലൂടെ നടക്കാൻ തുടങ്ങവേ മുങ്ങിത്താണപ്പോൾ സംശയിക്കാതെ വിശ്വാസി ആയിരിക്കുവാൻ യേശു പറയുന്നതിലൂടെ വിശ്വാസത്തിന്റെ ശക്തിയെയാണ് യേശു അവിടെ വെളിപ്പെടുത്തിക്കൊടുക്കുന്നത്.അതുകൊണ്ട്, സമുദ്രംപോലുള്ള പാപത്തെ ജയിക്കുവാൻ ക്രിസ്തുവിലുള്ള വിശ്വാസം വിലയേറിയ വിശ്വാസമാണെന്നു പത്രൊസ് രണ്ടാം ലേഖനത്തിൽ രേഖപ്പെടുത്തുന്നു.

*(പു.നി.2പത്രൊസ് 1:1 യേശുക്രിസ്തുവിന്റെ ദാസനും അപ്പൊസ്തലനുമായ ശിമോൻ പത്രൊസ്,നമ്മുടെ ദൈവത്തിന്റെയും രക്ഷിതാവായ യേശുക്രിസ്തുവിന്റെയും നീതിയാൽ ഞങ്ങൾക്കു ലഭിച്ചതുപോലെ അതേ വിലയേറിയ വിശ്വാസം ലഭിച്ചവർക്കു എഴുതുന്നതു: )*

ക്രിസ്തു തിരഞ്ഞെടുത്ത പന്ത്രണ്ടു ശിഷ്യന്മാർ അവിടുത്തോടുകൂടെ ജീവിച്ചു എങ്കിലും അവിടുത്തെ ദൌത്യമായ പാപപരിഹാരമരണവും പുനരുത്ഥാനവും അവർക്ക് വെളിപ്പെട്ടുവന്നിരുന്നില്ല.
*(പു.നി.ലൂക്കോസ് 9:45 ആ വാക്കു അവർ ഗ്രഹിച്ചില്ല; അതു തിരിച്ചറിയാതവണ്ണം അവർക്കു മറഞ്ഞിരുന്നു; ആ വാക്കു സംബന്ധിച്ചു അവനോടു ചോദിപ്പാൻ അവർ ശങ്കിച്ചു. )*

കാരണം, പാപപരിഹാരം എന്നുള്ളത് വിശ്വാസത്താൽ നേടിയെടുക്കേണ്ടതാണെന്നും ആയത് കാണാത്ത കാര്യത്തിന്റെ നിശ്ചയത്തിലൂടെ ആയിരിക്കട്ടെ എന്നും അതിൽ മനുഷ്യരെല്ലാവരും ആശിക്കേണ്ടതായ നല്ല ജീവിതത്തിന്റെ ഉറപ്പു ഉണ്ടെന്നും ശിഷ്യന്മാർ ഉൾപ്പെടെയുള്ളവർ മനസ്സിലാക്കേണ്ടതാണ്. എന്നാൽ അവിടുത്തോടുകൂടെ നടന്നവരുടെ പാപശുദ്ധീകരണം കുരിശുമരണത്തിലുള്ള വിശ്വാസത്തിലൂടെ അല്ലാതെതന്നെ അവിടുത്തെ വാക്കുകൾനിമിത്തം നടന്നുകഴിഞ്ഞിരുന്നു എന്ന് അവർ അപ്പോൾ മനസ്സിലാക്കിയിരുന്നുവോ?
*(പു.നി. യോഹ 15:3 ഞാൻ നിങ്ങളോടു സംസാരിച്ച വചനം നിമിത്തം നിങ്ങൾ ഇപ്പോൾ ശുദ്ധിയുള്ളവരാകുന്നു.)*

പാപശുദ്ധീകരണവും തുടർന്നുള്ള നല്ലജീവിതവും

വിശ്വാസത്താലാണെന്നു അപ്പൊസ്തലൻ വ്യക്തമാക്കുന്നു. വിശ്വാസം എന്നതോ, ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവും ആകു ന്നു.

*(പു.നി.എബ്രായർ 11:1 വിശ്വാസം എന്നതോ, ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവും ആകുന്നു.)*

വിശ്വാസത്തിൽ രണ്ടു വിധത്തിലുള്ള കാര്യങ്ങൾ ഉൾപ്പെടുന്നു.

(1) ആശിക്കുന്ന കാര്യത്തിന്റെ ഉറപ്പു അതിൽ ഉണ്ടായിരിക്കും.

(2) ആ ഉറപ്പു നിവർത്തിക്കുന്നതിനുള്ള കാണാത്ത കാര്യങ്ങളുടെ നിശ്ചയ വും അതിലുണ്ട്.

"ഇനി" (മേലിൽ) പാപം ചെയ്യരുത് എന്നുള്ളതായ പാപിനി ('സ്ത്രീ') യോടുള്ള യേശുവിന്റെ കല്പ്പന മുഴുമനുഷ്യവർഗ്ഗത്തിനുമുള്ളതാണ്. "പാപിനി" ഓരോ മനുഷ്യനെയുമാണ് പ്രതിനിധീകരിക്കുന്നത്. യേശുവിന്റെ മുൻകല്പ്പന അനുസരിച്ച് പാപം ചെയ്യാത്തതായ ഒരു നല്ലജീവിതം മനുഷ്യൻ ആശിക്കുന്നു എങ്കിൽ ക്രിസ്തു ക്രൂശിൽ സാക്ഷ്യമായി നല്കിയതും അത് മനുഷ്യനും ഏറ്റെടുത്തുകൊണ്ട് അവനും പങ്കാളി ആകുന്നതുമായതിന്റെ കാണാത്ത കാര്യങ്ങളുടെ നിശ്ചയവും ഉണ്ടായിരിക്കണം. അതിൽ കാണാത്ത കാര്യങ്ങൾ രണ്ടു വിധത്തിലാണ്.

1.യേശു എന്റെ പാപങ്ങൾക്കുവേണ്ടി മരിച്ചു ഉയിർത്തെഴുന്നേറ്റു എന്നുള്ളത്. 2.അവനോടുകൂടെ ഞാനും ദേഹം ദേഹിയായി മരിച്ചു ഉയിർത്തെഴുന്നേറ്റു എന്നുള്ളത്.

ഇങ്ങനെയുള്ള കടുകുമണിപോലുള്ളതും എന്നാൽ വളരാൻ കഴിയുന്നതും, വളർന്ന് സ്ഥിരതയുള്ള വിശ്വാസം സൂക്ഷിക്കുന്നവരുമായവരിൽ പാപം കർത്തൃത്വം നടത്തുകയില്ല. വിശ്വാസത്തിലൂടെ മനുഷ്യൻ നീതീകരണം പ്രാപിക്കുകയും ആ നീതിമാൻ വിശ്വാസത്താൽ ജീവിക്കുകയും ചെയ്യുന്നു.

' നീതി ചെയ്യുന്നവൻ ഒക്കെയും നീതിമാനിൽനിന്ന് ജനിച്ചിരിക്കുന്നു' എന്ന് യോഹന്നാൻ രേഖപ്പെടുത്തുന്നു.

*(പു.നി.1 യോഹന്നാൻ 2:29 അവൻ നീതിമാൻ എന്നു നിങ്ങൾ ഗ്രഹിച്ചിരിക്കുന്നു എങ്കിൽ നീതി ചെയ്യുന്നവൻ ഒക്കെയും അവനിൽനിന്നു ജനിച്ചിരിക്കുന്നു എന്നു നിങ്ങൾ അറിയുന്നു. )*

എന്റെ നീതിമാൻ വിശ്വാസത്താൽ ജീവിക്കും എന്നുള്ളതായ തിരുവെഴുത്തു എല്ലാ മനുഷ്യരിലും നിറവേറട്ടെ.

*(പ.നി.ഹബക്കൂക്ക് 2:4; നീതിമാനോ വിശ്വാസത്താൽ ജീവിച്ചിരിക്കും. , പു.നി.എബ്രായർ 10:38 38 എന്നാൽ "എന്റെ നീതിമാൻ വിശ്വാസത്താൽ ജീവിക്കും; പിൻമാറുന്നു എങ്കിൽ എന്റെ ഉള്ളത്തിന്നു അവനിൽ പ്രസാദമില്ല".)*

മനുഷ്യനെ പാപത്തിന്റെ ബന്ധനത്തിൽനിന്നു വിടുവിക്കുന്നതിനുള്ള എന്നേക്കുമുള്ള "സത്യം" റോമൻ ഭരണാധികാരിയായിരുന്ന പീലാത്തോസ്

അന്വേഷിച്ച "സത്യം" ശിഷ്യനായ പൗലൊസ് വെളിപ്പെടുത്തുന്നുണ്ട്.
*(പു.നി.യോഹന്നാൻ 8:31,3231 തന്നിൽ വിശ്വസിച്ച യെഹൂദന്മാരോടു യേശു: "എന്റെ വചനത്തിൽ നിലനില്ക്കുന്നു എങ്കിൽ നിങ്ങൾ വാസ്തവമായി എന്റെ ശിഷ്യന്മാരായി, 32 സത്യം അറികയും സത്യം നിങ്ങളെ സ്വതന്ത്രന്മാരാക്കുകയും ചെയ്യും" എന്നു പറഞ്ഞു., .... ..18: 38 പീലാത്തൊസ് അവനോടു: സത്യം എന്നാൽ എന്തു എന്നു പറഞ്ഞു: പു.നി.റോമർ 6: 6,7 നാം ഇനി പാപത്തിന്നു അടിമപ്പെടാതവണ്ണം പാപശരീരത്തിന്നു നീക്കം വരേണ്ടതിന്നു നമ്മുടെ പഴയ മനുഷ്യൻ അവനോടുകൂടെ ക്രൂശിക്കപ്പെട്ടു എന്നു നാം അറിയുന്നു. 7 അങ്ങനെ മരിച്ചവൻ പാപത്തിൽ നിന്നു മോചനം പ്രാപിച്ചിരിക്കുന്നു. , പു.നി.കൊലൊസ്സ്യർ 2:11,1211 അവനിൽ നിങ്ങൾക്കു ക്രിസ്തുവിന്റെ പരിച്ഛേദനയാൽ ജഡശരീരം ഉരിഞ്ഞുകളഞ്ഞതിനാൽതന്നേ കൈകൊണ്ടല്ലാത്ത പരിച്ഛേദനയും ലഭിച്ചു. 12 സ്നാനത്തിൽ നിങ്ങൾ അവനോടുകൂടെ അടക്കപ്പെടുകയും അവനെ മരിച്ചവരുടെ ഇടയിൽനിന്നു ഉയിർത്തെഴുന്നേല്പിച്ച ദൈവത്തിന്റെ വ്യാപാരശക്തിയിലുള്ള വിശ്വാസത്താൽ അവനോടുകൂടെ നിങ്ങളും ഉയിർത്തെഴുന്നേൽക്കയും ചെയ്തു.)*

'പാപികൾ ഭൂമിയിൽനിന്ന് മുടിഞ്ഞു പോകട്ടെ; ദുഷ്ടന്മാർ ഇല്ലാതെയാകട്ടെ; എൻ മനമേ, യഹോവയെ വാഴ്ത്തുക'; *(പ.നി.സങ്കീർത്തനങ്ങൾ 104: 35)* എന്നുള്ളതായ ഭക്തന്റെ വിശാല കാഴ്ച്ചപ്പാട് ക്രിസ്തുവിനാൽ രക്ഷിക്കപ്പെടുന്ന മനുഷ്യന്റെ പ്രത്യാശ നല്കുന്ന സുവിശേഷശബ്ദമാണ്. എല്ലാ പാപികളും (ദേഹികൾ) എല്ലാ ദുഷ്ടന്മാരും (ദേഹങ്ങൾ)ക്രിസ്തുവിന്റെ കുരിശിൽ ഇല്ലാതെയാകട്ടെ.

ഒരു സ്ത്രീ ഭർത്താവുമൊത്തു ജീവിച്ചിരിക്കുന്നകാലമൊക്കെയും ഭർത്താവിന്റെ നിയമത്തിനു (ഭർത്തൃന്യായപ്രമാണം) അവളുടെ മുകളിൽ അധികാരമുണ്ട് എന്ന് ദൈവനിയമം അറിയുന്നവർക്ക് അറിയാവുന്നതാണ്. അതിനാൽത്തന്നെ ഭാര്യ ഭർത്താവുമായി നിയമത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. ആ ഭർത്താവിന്റെ ഫലം (കുഞ്ഞു) ഉല്പ്പാദിപ്പിക്കുവാൻ മാത്രമേ ആ സ്ത്രീക്ക് അധികാരമുള്ളു. ആ സ്ത്രീ മറ്റൊരാളുടെ ഭാര്യയായിത്തീർന്നു ആ പുരുഷന്റെ ഫലം (കുഞ്ഞു) ഉല്പ്പാദിപ്പിക്കണം എങ്കിൽ ആദ്യ ഭർത്താവ് മരിച്ചേ മതിയാകൂ എന്നുള്ളത് ദൈവനിയമമാണ്. അങ്ങനെയല്ലാത്ത ഭാര്യവ്യഭിചാരിണി എന്ന് വിളിക്കപ്പെടും. ഈ ദൃഷ്ടാന്തം പൗലൊസ് എടുത്തു കൊണ്ടു ജഡത്തിലുള്ള (പാപത്തിന്റെ) നിയമത്തിൻകീഴിലായിരിക്കുന്ന ദേഹിയെ കാണിച്ചുതരുന്നു. (ജഡത്തിന്റെ നിയമം പാപം ചെയ്യുക എന്നുള്ളതാണല്ലോ?) ഇപ്രകാരമുള്ള നിയമത്തിന്റെ അധികാരമുള്ള ദേഹം (പാപം) മരിച്ചു എങ്കിൽ മാത്രമേ ദേഹിക്കു മോചനം ലഭിക്കുയുള്ളു. മനുഷ്യജഡത്തിൽ പ്രാണൻ (ദേഹി) പ്രവർത്തിക്കുമ്പോളാണ് കല്പ്പനയുള്ളതുകൊണ്ട് പാപം ജീവിക്കുന്നത്.

(നിയമത്തെ ലംഘിക്കുമ്പോളാണല്ലോ പാപം ഉണ്ടാകുന്നത്) ഇങ്ങനെ ദേഹത്തിന്റെ അടിമയാക്കപ്പെട്ട (തടവിൽ) ദേഹി, ക്രിസ്തുവിനോടുകൂടെ ദേഹം മരിക്കുന്നത് നിമിത്തം സ്വതന്ത്രമാക്കപ്പെടു ന്നു. ഈ ദേഹി ക്രിസ്തുവിന്റെതാക്കപ്പെടുകയും ദൈവികസ്വഭാവം പുറപ്പെടുവിച്ചു പുതുമനുഷ്യനായി ജീവിക്കുകയും ചെയ്യുന്നു.

*(പു.നി.റോമർ 7:4 അതുകൊണ്ടു സഹോദരന്മാരേ, നാം ദൈവത്തിന്നു ഫലം കായ്ക്കുമാറു മരിച്ചിട്ടു ഉയിർത്തെഴുന്നേറ്റവനായ വേറോരുവന്നു ആകേണ്ടതിന്നു നിങ്ങളും ക്രിസ്തുവിന്റെ ശരീരം മുഖാന്തരം ന്യായപ്രമാണസംബന്ധമായി മരിച്ചിരിക്കുന്നു.)*

ഇങ്ങനെ വിശ്വാസത്താൽ ഒരു മനുഷ്യനിൽ സംഭവിക്കുന്നതുകൊണ്ട് ആ മനുഷ്യൻ ഈ,*'ലോകത്തിൽ മോഹത്താലുള്ള നാശം വിട്ടൊഴിഞ്ഞു ദിവ്യസ്വഭാവത്തിനു കൂട്ടാളിയായിത്തീരുവാൻ ഇടവരുന്നു'. (2പത്രൊസ് 1:4)*

സത്യവേദം കാണിച്ചിട്ടുള്ളതിൽ ഏറ്റവും ശ്രേഷ്ഠമായതും എന്നാൽ വേർപെടുത്താവുന്നതുമായ ബന്ധം ഭൂമിയിൽ മനുഷ്യർ തമ്മിലുള്ളതിൽ ഭാര്യാഭർത്താക്കന്മാരുടെ ഇടയിലുള്ള ബന്ധമാണ്. ദേഹിദേഹബന്ധത്തെ കാണിക്കുന്നതിനാണ് ഈ ബന്ധം ഇങ്ങനെ ഉറപ്പിച്ചിരിക്കുന്നത് എന്നും പറയട്ടെ. എന്നാൽ, സ്വതന്ത്രമാക്കപ്പെട്ട ജഡവാസമില്ലാത്ത ദേഹിയെയാണ് ദേവന്മാരെന്നോ, അത്യുന്നതന്റെ മക്കളെന്നോ പറഞ്ഞുകൊണ്ട് വചനം വിശേഷിപ്പിക്കുന്നത്.

*(പ.നി.ദാനിയേൽ 2:11 രാജാവു ചോദിക്കുന്ന കാര്യം പ്രയാസമുള്ളതാകുന്നു; തിരുമുമ്പിൽ അതു അറിയിപ്പാൻ ജഡവാസമില്ലാത്ത ദേവന്മാർക്കല്ലാതെ മറ്റാർക്കും കഴികയില്ല.)*

യേശു അത്യുന്നത ദൈവപുത്രനും ദേവന്മാരുടെ ദേവനും ആകുന്നു.

*(പു.നി.മർക്കോസ് 5:6 അവൻ ഉറക്കെ നിലവിളിച്ചു: യേശുവേ, മഹോന്നതനായ ദൈവത്തിന്റെ പുത്രാ, എനിക്കും നിനക്കും തമ്മിൽ എന്തു? ദൈവത്താണ, എന്നെ ദണ്ഡിപ്പിക്കരുതേ എന്നു അപേക്ഷിക്കുന്നു എന്നു പറഞ്ഞു. .*

*പു.നി. യോഹന്നാൻ 10: 35,36 ദൈവത്തിന്റെ അരുളപ്പാടു ഉണ്ടായിട്ടുള്ളവരെ ദേവന്മാർ എന്നു പറഞ്ഞു എങ്കിൽ- തിരുവെഴുത്തിന്നു നീക്കം വന്നുകൂടായല്ലോ- 36 ഞാൻ ദൈവത്തിന്റെ പുത്രൻ എന്നു പറഞ്ഞതുകൊണ്ടു: നീ ദൈവദൂഷണം പറയുന്നു എന്നു പിതാവു വിശുദ്ധീകരിച്ചു ലോകത്തിൽ അയച്ചവനോടു നിങ്ങൾ പറയുന്നുവോ?) .*

പിശാചിന്റെ നിയമമായ ശാരീരിക നിയമത്തിലൂടെയല്ല ദൈവം മക്കൾക്ക് ജന്മം നല്കുന്നത്. അത് ദൈവത്തിന്റെ ആത്മാവിനാലുള്ള, ദൈവത്തിൽനിന്നുള്ള ജനനമാണ്.

*(പു.നി.യോഹന്നാൻ 1:13 അവർ രക്തത്തിൽ നിന്നല്ല, ജഡത്തിന്റെ ഇഷ്ടത്താലല്ല, പുരുഷന്റെ ഇഷ്ടത്താലുമല്ല, ദൈവത്തിൽ നിന്നത്രേ ജനിച്ചതു.)*

അത് പാപജഢത്തിലുള്ള ജനനമല്ല. യേശുവും ഇപ്രകാരംതന്നെ പാപജഢത്തിലല്ലാതെ ജനിച്ചത് ഒരു കന്യകയിലാണെന്നും പുരുഷസ്പർശം ഏല്ക്കാതെയാണെന്നും വചനം വെളിപ്പെടുത്തുന്നു.

*(പു.നി.മത്തായി 1:18 എന്നാൽ യേശുക്രിസ്തുവിന്റെ ജനനം ഈ വണ്ണം ആയിരുന്നു. അവന്റെ അമ്മയായ മറിയ യോസേഫിന്നു വിവാഹം നിശ്ചയിക്കപ്പെട്ടശേഷം അവർ കൂടിവരുമ്മുമ്പെ പരിശുദ്ധാത്മാവിനാൽ ഗർഭിണിയായി എന്നു കണ്ടു. ,*

*പു.നി.ലൂക്കോസ് 1: 34,35 മറിയ ദൂതനോടു: ഞാൻ പുരുഷനെ അറിയായ്കയാൽ ഇതു എങ്ങനെ സംഭവിക്കും എന്നു പറഞ്ഞു.*
*35 അതിന്നു ദൂതൻ: പരിശുദ്ധാത്മാവു നിന്റെ മേൽ വരും; അത്യുന്നതന്റെ ശക്തി നിന്റെ മേൽ നിഴലിടും; ആകയാൽ ഉത്ഭവിക്കുന്ന വിശുദ്ധപ്രജ ദൈവപുത്രൻ എന്നു വിളിക്കപ്പെടും. )*

യേശുക്രിസ്തുവിനായി ജീവിക്കുന്നവർ ജഢത്തെ അതിന്റേതായ എല്ലാ വിധ രാഗമോഹങ്ങളോടുംകൂടി ക്രൂശിച്ചിരിക്കുന്നു എന്ന് വിശ്വസിക്കേണ്ടവരാണ്.

*(പു.നി.ഗലാത്യർ5:23 ക്രിസ്തുയേശുവിന്നുള്ളവർ ജഢത്തെ അതിന്റെ രാഗമോഹങ്ങളോടും കൂടെ ക്രൂശിച്ചിരിക്കുന്നു. )*

ബുദ്ധികൊണ്ട് ദൈവകല്പ്പനകളെ സേവിക്കുന്ന മനുഷ്യൻ ജഢംകൊണ്ട് പാപത്തെ സേവിക്കുന്നവനാണ്. അതിനാൽ ദൈവത്തെ സേവിക്കുന്നതിനു തടസ്സമായി നില്ക്കുന്ന ജഢം പൂർണ്ണമായി ഉപേക്ഷിക്കുക എന്നുള്ളതായ ദൈവനിയമത്തിലൂടെ, വിശ്വാസത്തിലൂടെ (ക്രിസ്തുവിന്റെന്യായപ്രമാണം) കടന്നുവരുവാനുള്ള ശിക്ഷാവിധിയിൽനിന്ന് മനുഷ്യൻ ഒഴിവുള്ളവനായി മാറുന്നു. പാപജഢത്തിൽനിന്നു, അതോടൊപ്പം ന്യായപ്രമാണത്തിൻകീഴിൽനിന്നുതന്നെ ഒഴിവാക്കപ്പെട്ടവർക്ക്, 'ഇപ്പോൾ ക്രിസ്തുയേശുവിലുള്ളവർക്ക് ഒരു ശിക്ഷാവിധിയുമില്ല'.

*(പു.നി.റോമർ 8:1,2 അതുകൊണ്ടു ഇപ്പോൾ ക്രിസ്തുയേശുവിലുള്ളവർക്കു ഒരു ശിക്ഷാവിധിയും ഇല്ല.*
*2 ജീവന്റെ ആത്മാവിന്റെ പ്രമാണം എനിക്കു പാപത്തിന്റെയും മരണത്തിന്റെയും പ്രമാണത്തിൽനിന്നു ക്രിസ്തുയേശുവിൽ സ്വാതന്ത്ര്യം വരുത്തിയിരിക്കുന്നു.)*

(ഇവ്വിധത്തിൽ മനുഷ്യനും നിയമം ആവശ്യമില്ലാത്തവനായി യേശുവിനെപ്പോലെ നല്ലവൻ ആക്കപ്പെടുന്നു.) ഇതിലൂടെ ദൈവം യിസ്രായേലിനു നല്കിയ ന്യായപ്രമാണവ്യവസ്ഥയുടെ എല്ലാ നീതിയും പുറപ്പെവിക്കുന്നവനായി പുതിയനിയമമനുഷ്യൻ (പുത്തൻ ദേഹി) മാറ്റപ്പെടുന്നു. വചനം വായിച്ചു നന്മയും തിന്മയും മനസ്സിലാക്കുന്നവർക്കല്ല ചട്ടപ്രകാരം വിശ്വസിക്കുന്നവർക്കാണ് ഇങ്ങനെയുള്ള ജീവിതം പരിശുദ്ധാത്മാവിനാൽ സാധിക്കുന്നത്. വിശ്വാസഗോളത്തിൽ ആയിരിക്കുന്ന ഏവരും തങ്ങളുടെ വിശ്വാസവും

പ്രവൃത്തിയും പരിശോധിക്കട്ടെ.
*(പു.നി.2 കൊരിന്ത്യർ 13:5 നിങ്ങൾ വിശ്വാസത്തിൽ ഇരിക്കുന്നുവോ എന്നു നിങ്ങളെത്തന്നേ പരീക്ഷിപ്പിൻ; നിങ്ങളെത്തന്നേ ശോധനചെയ്‍വിൻ. നിങ്ങൾ കൊള്ളരുതാത്തവർ അല്ല എന്നുവരികിൽ, യേശുക്രിസ്തു നിങ്ങളിൽ ഉണ്ടു എന്നു നിങ്ങളെത്തന്നേ അറിയുന്നില്ലയോ? ) .*

സത്യവേദം നല്കുന്ന നിയമങ്ങളിൽ കാണുന്ന അനേകം അശുദ്ധികൾ സൂര്യാസ്തമയം (സന്ധ്യ) വരെ നിലനിന്നിരുന്നു. എന്നാൽ കർത്താവിന്റെ മരണത്തോടെ അപ്രകാരമുള്ള എല്ലാത്തരം ശരീരഅശുദ്ധിയിൽനിന്നും മനുഷ്യൻ ഒഴിവാക്കപ്പെട്ടിട്ടുണ്ട്.അതിനാൽത്തന്നെ ആർത്തവകാലമോ, ശുക്ലത്താലുള്ള അശുദ്ധിയോ മരണവേർപാടോ, പ്രസവമോ ഒന്നിലും തന്നെയും ദൈവം നിയമത്തിലൂടെ അശുദ്ധി കല്പ്പിക്കുന്നില്ല. ആ സമയങ്ങളിലെല്ലാം മനുഷ്യർ ശരീരം ശുദ്ധിയോടെ സൂക്ഷിച്ചാൽ മതിയാകും. എന്നാൽ ചിലരെങ്കിലും ഈ കാര്യങ്ങളെല്ലാം അശുദ്ധിയായി ഇന്നും കരുതിവെച്ചിരിക്കുകയാണ്. സ്ത്രീകൾക്ക്മാത്രം പല നിയമങ്ങളും ബാധകമാക്കിയിരിക്കുന്നതായും നമുക്ക് കാണാവുന്നതാണ്. പുരുഷാധിപത്യം എവിടെയും ശക്തമാണ്. എന്നാൽ ക്രിസ്തീയതയിൽ സ്ത്രീയോ പുരുഷനോ എന്നുള്ള വ്യത്യാസം കല്പ്പിക്കാതെ ക്രിസ്തുവാണ് എല്ലാവരിലും വസിക്കുന്നതെന്നും ക്രിസ്തുവിന്റെ പ്രായത്തിന്റെ തനിമയാണ് വിശ്വാസികൾ പുറപ്പെടുവിക്കേണ്ടതെന്നും ലേഖനങ്ങൾ വെളിപ്പെടുത്തുന്നു. ദൈവകല്പ്പനകൾ അനുസരിക്കാൻ കഴിയാത്തത് നിമിത്തമുള്ള മനുഷ്യനിലെ ശാപവും കുരിശുമരണത്തിലൂടെ നീങ്ങിയിരിക്കുകയാണ്.
*(പു.നി.ഗലാത്യർ 3:13 "മരത്തിന്മേൽ തൂങ്ങുന്നവൻ എല്ലാം ശപിക്കപ്പെട്ടവൻ "എന്നു എഴുതിയിരിക്കുന്നതുപോലെ ക്രിസ്തു നമുക്കുവേണ്ടി ശാപമായിത്തീർന്നു. ന്യായപ്രമാണത്തിന്റെ ശാപത്തിൽനിന്നു നമ്മെ വിലെക്കു വാങ്ങി. )*

ഏതുതരം തത്വശാസ്ത്രങ്ങളുടെയോ, മതവിശ്വാസങ്ങളുടെയോ, ശാസ്ത്രസാങ്കേതികത്തങ്ങളുടെയോ, സമ്പത്തിന്റെയോ, അധികാരങ്ങളുടെയോ, സൌന്ദര്യവർദ്ധനവിന്റെയോ പുറകെ പോയാലും അവ ലഭിച്ചാലും മനുഷ്യന്റെ ഉള്ളിൽ ദൈവം വച്ചിട്ടുള്ള നിത്യജീവന്റെ താല്പ്പര്യം നിറവേറ്റുവാൻ മനുഷ്യന് സ്വയമേ കഴിവില്ല. ദൈവം സകലവും അതാതിന്റെ സമയത്ത് ഭംഗിയായി ചെയ്തു നിത്യതയും മനുഷ്യരുടെ ഹൃദയത്തിൽ വെച്ചതുകൊണ്ട് ശിശുവായമനുഷ്യൻ വളർന്നുവരവേ അത് പ്രാപിക്കുവാനായി സ്വന്തമായ പല വഴികളും കണ്ടെത്തുന്നു. ഒരു ചന്തയിൽനിന്നു സാധനങ്ങൾ വാങ്ങുന്ന ലാഘവത്തോടെയാണ് മനുഷ്യൻ ഇന്ന് പാരമ്പര്യദൈവങ്ങളെ വിലയ്ക്കുവാങ്ങുന്നത്. ജീവനകലകളും, മതങ്ങളുമെല്ലാം ഈ ലക്ഷ്യത്തോടുകൂടിയാണ് പ്രവർത്തിക്കുന്നത്. ക്രിസ്തുമതം പോലും !

*(പു. നി.യോഹന്നാൻ 17:3) 'ഏകസത്യദൈവമായ അങ്ങയെയും അങ്ങ് അയച്ച യേശുക്രിസ്തുവിനെയും അറിയുന്നതുതന്നെ നിത്യജീവൻ'.*
യോഹന്നാൻ എഴുതിയ സുവിശേഷം മൂന്നാം അദ്ധ്യായം പതിനാറാം വാക്യം പറയുന്നത് ശ്രദ്ധിക്കൂ.............
*തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചു പോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന്നു ദൈവം അവനെ നല്കുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു'.*
ബൃഹദാരണ്യകോപനിഷത്തിൽ അതിമഹത്തായ ഒരു ശ്ലോകമുണ്ട്.
*"അസതോമാ സത്ഗമയ, തമസോമാ ജ്യോതിർഗമയ, മൃത്യോർമാ അമൃതംഗമയ"*
അസത്യത്തിൽനിന്നും എന്നെ സത്യത്തിലേക്ക് നയിക്കേണമേ, ഇരുട്ടിൽ നിന്നും എന്നെ വെളിച്ചത്തിലേക്ക് നയിക്കേണമേ. മരണത്തിൽനിന്നും എന്നെ നിത്യജീവങ്കലേക്ക് നയിക്കേണമേ. ഋഷിവര്യന്മാരുടെ ഈ പ്രാർത്ഥനക്കുള്ള മറുപടി യേശുവിൽ ലഭ്യമാകുന്നതായി കാണാൻകഴിയും.
*(പു.നി.യോഹന്നാൻ 14:6) 'ഞാൻ തന്നെ വഴിയും സത്യവും ജീവനും ആകുന്നു'.*
*(പു.നി.യോഹന്നാൻ 8:12) 'ഞാൻ ലോകത്തിന്റെ വെളിച്ചമാകുന്നു. എന്നെ അനുഗമിക്കുന്നവൻ ഇരുളിൽ നടക്കാതെ ജീവന്റെ വെളിച്ചമുള്ളവൻ ആകും'.*
*(പു.നി.യോഹന്നാൻ 5:24) 'എന്റെ വചനം കേട്ട് എന്നെ അയച്ചവനിൽ വിശ്വസിക്കുന്നവന് നിത്യജീവൻ ഉണ്ട്; അവൻ ന്യായവിധിയിൽ ആകാതെ മരണത്തിൽനിന്നു ജീവങ്കലേക്കു കടന്നിരിക്കുന്നു'.*

പ്രിയ സ്നേഹിതരെ, നിങ്ങൾ അന്വേഷിക്കുന്ന വെളിച്ചം നിങ്ങൾക്ക് യേശുവിൽ കണ്ടെത്താവുന്നതാണ്. ദേഹികളെ ദൈവം തിരഞ്ഞെടുത്തിട്ടുള്ളത് ലോകസ്ഥാപനത്തിനുമുമ്പ് ആണെന്നും ഭൂമിയിലേക്ക് പാപജഡത്തിൽ അയച്ചുകൊണ്ടാണ് ആ തിരഞ്ഞെടുപ്പു പൂർത്തീകരിക്കുന്നതെന്നും വചനം വ്യക്തമാക്കുന്നു.
*(പു.നി.എഫെസ്യർ 1:4 നാം തന്റെ സന്നിധിയിൽ വിശുദ്ധരും നിഷ്കളങ്കരും ആകേണ്ടതിന്നു അവൻ ലോകസ്ഥാപനത്തിന്നു മുമ്പെ നമ്മെ അവനിൽ തിരഞ്ഞെടുക്കയും )*
*(പു.നി.മർക്കൊസ് 16:16) വിശ്വസിക്കയും സ്നാനം ഏല്ക്കയും ചെയ്യുന്നവൻ രക്ഷിക്കപ്പെടും;വിശ്വസിക്കാത്തവൻ ശിക്ഷാവിധിയിൽ അകപ്പെടും.)*

മനുഷ്യബുദ്ധിയും, യുക്തിയും അംഗീകരിക്കാൻ സമ്മതിക്കാത്ത, വില ഒന്നുംതന്നെയും കൊടുക്കേണ്ടതായ ആവശ്യമില്ലാത്ത നിർമ്മലമായ വിശ്വാസത്താൽ ഏതു മനുഷ്യനും യേശുവിന്റെ രാജ്യത്തിലേക്ക് പ്രവേശിക്കാവുന്നതാണ്.

മനുഷ്യൻ പാപത്തിൽനിന്നു വേർപെടുന്നതുമൂലം

വിഗ്രഹാരാധനയിലൂടെയുള്ള, മനുഷ്യർക്ക് ആരാധനാസ്ഥാനം നല്കിയുള്ള എല്ലാ ആരാധനാരീതികളിൽനിന്നും മനുഷ്യൻ സ്വതന്ത്രനാക്കപ്പെട്ടു ദൈവആത്മാവിലും, ക്രിസ്തുവിലും ദൈവത്തെ ആരാധിക്കുന്നവനായി മാറുന്നു.

*(പു.നി.യോഹന്നാൻ 4:23,24 23 സത്യനമസ്കാരികൾ പിതാവിനെ ആത്മാവിലും സത്യത്തിലും നമസ്കരിക്കുന്ന നാഴിക വരുന്നു; ഇപ്പോൾ വന്നുമിരിക്കുന്നു. തന്നേ നമസ്കരിക്കുന്നവർ ഇങ്ങനെയുള്ളവർ ആയിരിക്കേണം എന്നു പിതാവു ഇച്ഛിക്കുന്നു.*
*24 ദൈവം ആത്മാവു ആകുന്നു; അവനെ നമസ്കരിക്കുന്നവർ ആത്മാവിലും സത്യത്തിലും നമസ്കരിക്കേണം. )*

ഇങ്ങനെയുള്ള പുത്തൻമനുഷ്യൻ (പുതിയസൃഷ്ടി) ജീവിതത്തിൽ ലാളിത്യമുള്ളവനും, വരാനുള്ള രാജ്യത്തെക്കുറിച്ചുള്ള പ്രത്യാശ സൂക്ഷിക്കുന്നവനും, സഹജീവികളോട് വിശേഷാൽ സഹവിശ്വാസികളോട് സ്നേഹമുള്ളവനും, താഴ്മയും കരുണയുമുള്ളവനും, കൃഷിയേയും പ്രകൃതിയേയും സ്നേഹിക്കുന്നവനും ആയിരിക്കും. പാപം വിട്ടൊഴിഞ്ഞു ജീവിക്കുന്ന ഒരു സമൂഹത്തിന്റെ സ്ഥാപനം ഇത്തരം വ്യക്തികൾ ചേർന്ന് രൂപീകരിക്കുന്നതുവഴി ദൈവരാജ്യം ഭൂമിയിൽ സ്ഥാപിക്കപ്പെടുകയാണ് ചെയ്യുന്നത്. ആ ജീവിതശൈലിയുടെ തുടർച്ചയാണ് മരണശേഷമുള്ളതോ, ജീവിച്ചിരിക്കുമ്പോൾത്തന്നെ ക്രിസ്തുമുഖാന്തരം അവസ്ഥാന്തരത്തിലൂടെ മനുഷ്യർക്ക് ലഭിക്കുന്നതോ ആയ നിത്യജീവൻ.

*(പു.നി.1കൊരിന്ത്യർ 15:52,53 നാം എല്ലാവരും നിദ്രകൊള്ളുകയില്ല; എന്നാൽ അന്ത്യകാഹളനാദത്തിങ്കൽ പെട്ടെന്നു കണ്ണിമെക്കുന്നിടയിൽ നാം എല്ലാവരും രൂപാന്തരപ്പെടും. കാഹളം ധ്വനിക്കും, മരിച്ചവർ അക്ഷയരായി ഉയിർക്കുകയും നാം രൂപാന്തരപ്പെടുകയും ചെയ്യും.*
*53 ഈ ദ്രവത്വമുള്ളതു അദ്രവത്വത്തെയും ഈ മർത്യമായതു അമർത്യത്വത്തെയും ധരിക്കേണം. )*

ഇത്രയും സൂചിപ്പിച്ചതിൽനിന്നും ദൈവഉദ്ദേശ്യനിവൃത്തിയുടെ ഭാഗമായി മനുഷ്യൻ തന്റെ പാപപരിഹാരത്തിനായി ക്രിസ്തുവിനോടൊപ്പം മരിക്കുക എന്നുള്ളതായ പുതിയനിയമത്തിലൂടെ മനുഷ്യർക്ക് പാപം വിട്ടൊഴിഞ്ഞു ജീവിക്കുക സാദ്ധ്യമാണെന്നാണ്. എന്നാൽ മനുഷ്യനിൽ പ്രത്യേകമായ—ബാഹ്യമായതോ, ആന്തരികമായതോ ആയ (ഹൃദയപരമായ) അത്ഭുതങ്ങൾ ഒന്നും നടന്നുകാണാത്തതിനാൽ പാപജഡത്തിൽത്തന്നെ വസിക്കുന്ന ദേഹിക്കു ഇങ്ങനെയൊരു ജീവിതം സാധിക്കുമോ എന്നുള്ള ഈ വിധത്തിലുള്ള സംശയം മനുഷ്യആത്മാവ് ജനിപ്പിക്കുമ്പോൾ ആത്മാവാകട്ടെ ദൈവആത്മാവിനാൽ അത് സാധിതമാകുമെന്നും നാം ദൈവമക്കളാണെന്നും നമ്മെ ഓർമ്മിപ്പിക്കും.

*(പു.നി.റോമർ 8:16 നാം ദൈവത്തിന്റെ മക്കൾ എന്നു ആത്മാവുതാനും*

*നമ്മുടെ ആത്മാവോടുകൂടെ സാക്ഷ്യം പറയുന്നു. )*

പാപപങ്കിലമായ ജഡത്തിന്റെയും മനുഷ്യാത്മാവിന്റെയും നീക്കപ്പെടൽ സംശയിക്കുന്ന മനുഷ്യൻ തന്റെ ജീവിതവഴികളിൽ ഒക്കെയും അസ്ഥിരൻ ആയിരിക്കും എന്ന് ലേഖകനായ,
അപ്പൊസ്തലനായ യാക്കോബ് പുതിയനിയമത്തിൽ കൂട്ടിച്ചേർക്കുന്നു.
*(പു.നി.യാക്കോബ് 1:8 ഇരുമനസ്സുള്ള മനുഷ്യൻ തന്റെ വഴികളിൽ ഒക്കെയും അസ്ഥിരൻ ആകുന്നു.).*

ആത്മപ്രകാരം ജനിച്ചവനെ ജഡപ്രകാരം ജനിച്ചവൻ ഉപദ്രവിക്കുമ്പോൾ തിരുവെഴുത്തു പറയുന്നത് ദാസിയേയും മകനെയും പുറത്താക്കുക എന്നാണ്. ദേഹിയെയും (യിസ്ഹാക്ക്) മനുഷ്യാത്മാവിനേയും (ഹാഗാർ) ജഡത്തെയും (യിശ്മായേൽ) ഇവിടെ കാണൻ കഴിയും.
*(പു.നി.ഗലാത്യർ 4:29,30 29 എന്നാൽ അന്നു ജഡപ്രകാരം ജനിച്ചവൻ ആത്മപ്രകാരം ജനിച്ചവനെ ഉപദ്രവിച്ചതുപോലെ ഇന്നു കാണുന്നു.*
*30 തിരുവെ ഴുത്തോ എന്തുപറയുന്നു ദാസിയെയും മകനെയും പുറത്താക്കിക്കളക; ദാസിയുടെ മകൻ സ്വതന്ത്രയുടെ മകനോടുകൂടെ അവകാശി ആകയില്ല.)*

മനുഷ്യൻ പാപം (തിന്മ,അധർമ്മം) വിട്ടൊഴിഞ്ഞുള്ള ജീവിതം നയിക്കുക എന്നുള്ളത് മനുഷ്യന്റെ ആശയ്ക്ക് വിരോധമായ ഒരു കാര്യമാണ് എങ്കിലും ആശയോടെ വിശ്വസിച്ചു ക്രിസ്തുവിന്റെ ഉപദേശം ഹൃദയപൂർവ്വം അനുസരിക്കുക വഴിയായി മനുഷ്യൻ വിശ്വസിച്ചതിന്റെ ഫലം ജീവിതത്തിൽ ലഭിക്കുന്നതായി അബ്രാഹാം പിതാവിന്റെ ദൃഷ്ടാന്തത്തിലൂടെ (യേശുവിന്റെ അടയാളങ്ങളുടെ പൂർണ്ണതയിലൂടെ) വചനം വിശ്വാസിയെ ഓർമ്മിപ്പിക്കുന്നു. തനിക്കു മക്കൾ ആരുംതന്നെ ഇല്ലാതിരുന്നിട്ടും താൻ ബഹുജാതികൾക്കു പിതാവാകും എന്നുള്ള ദൈവഅരുളപ്പാടുകൾ ആശയ്ക്ക് വിരോധമായതെങ്കിലും ആശയോടെ വിശ്വസിച്ചു അദ്ദേഹം ജീവിച്ചിരുന്നതായി വചനം വെളിപ്പെടുത്തുന്നു.
_*(പു.നി.റോമർ 4:18,19,20 "നിന്റെ സന്തതി ഇവ്വണ്ണം ആകും എന്നു അരുളിച്ചെയ്തിരിക്കുന്നതുപോലെ താൻ ബഹുജാതികൾക്കു പിതാവാകും എന്നു അവൻ ആശെക്കു വിരോധമായി ആശയോടെ വിശ്വസിച്ചു. 19 അവൻ ഏകദേശം നൂറു വയസ്സുള്ളവനാകയാൽ തന്റെ ശരീരം നിർജ്ജീവമായിപ്പോയതും സാറയുടെ ഗർഭപാത്രത്തിന്റെ നിർജ്ജീവത്വവും ഗ്രഹിച്ചിട്ടും വിശ്വാസത്തിൽ ക്ഷീണിച്ചില്ല.*
*20 ദൈവത്തിന്റെ വാഗ്ദത്തത്തിങ്കൽ അവിശ്വാസത്താൽ സംശയിക്കാതെ വിശ്വാസത്തിൽ ശക്തിപ്പെട്ടു ദൈവത്തിന്നു മഹത്വം കൊടുത്തു,)*
ക്രിസ്തുവിനെ വിശ്വാസത്താൽ കാൽവരിയിലേക്ക് അനുഗമിച്ച മനുഷ്യനിൽ മാത്രമേ ക്രിസ്തു വിശ്വാസത്താൽ വസിക്കുകയുള്ളു. സ്ഥിരതയുള്ള വിശ്വാസത്തിലൂടെ നിലനില്ക്കുന്ന ഫലം പുറപ്പെടുവിക്കുന്നവനാണ് ക്രിസ്ത്യാനിയും, ക്രിസ്തു കൂടെയുള്ളവനും.

'നിങ്ങളെ ഞാൻ തിരഞ്ഞെടുത്തത് നിലനില്ക്കുന്ന ഫലം കായിക്കേണ്ടതിനാണെന്നു' യേശു അവിടുത്തെ ശിഷ്യരെ ഓർമ്മിപ്പിക്കുന്നു. *(പു.നി.യോഹന്നാൻ 15:16 നിങ്ങൾ എന്നെ തിരഞ്ഞെടുത്തു എന്നല്ല, ഞാൻ നിങ്ങളെ തിരഞ്ഞെടുത്തു, നിങ്ങൾ പോയി ഫലം കായ്ക്കേണ്ടതിന്നു നിങ്ങളുടെ ഫലം നിലനിൽക്കേണ്ടതിന്നും നിങ്ങളെ ആക്കിവെച്ചുമിരിക്കുന്നു;).*

അത്ഭുത രോഗശാന്തിശുശ്രൂഷ നടത്തിക്കൊണ്ട് വചനപ്രഘോഷണം നടത്തുന്ന അനേകം ശുശ്രൂഷക്കാരെ ഇന്ന് കാണാൻ കഴിയുന്നുണ്ട്. ദൈവ കാരുണ്യത്തിന്റെ വെളിപ്പെടുത്തലായ രോഗസൌഖ്യം ക്രിസ്തീയജീവിതമാണെന്ന് അനേകർ തെറ്റിദ്ധരിക്കുവാൻ ഇന്ന് ഇടയാകുന്നുണ്ട്. എന്നാൽ രോഗശാന്തി നല്കുന്ന ദൈവവചനം സുഖപ്പെട്ടതായ രോഗത്തിന്റെ യാതൊരു ലക്ഷണവും പുറപ്പെടുവിക്കുവാൻ പിന്നീട് ഇടയാക്കുന്നില്ല. സമാനമായി ദൈവശക്തിയായ സുവിശേഷത്തിലൂടെ പാപത്തിൽനിന്നു വിടുവിക്കപ്പെട്ട ഒരു മനുഷ്യൻ മമ്പുണ്ടായിരുന്ന പാപസ്വഭാവങ്ങൾ പിന്നീട് പുറപ്പെടുവിക്കുന്നില്ല എന്നതാണ് ദൈവശാസ്ത്രം. ഇത് വിശ്വാസത്തിൽ മാത്രം ഉൾപ്പെട്ടിരിക്കുന്നു. ആർക്കും വിശ്വസിച്ചു ഇതു ശോധന ചെയ്യാവുന്നതാണ്.

*'യഹോവ നല്ലവൻ എന്നു രുചിച്ചറിവിൻ; അവനെ ശരണം പ്രാപിക്കുന്ന പുരുഷൻ ഭാഗ്യവാൻ'. (പ.നി. 34:8)* എന്ന് സങ്കീർത്തനക്കാരൻ എഴുതിയത് യഹോവയിൽനിന്നുള്ള പൂർണ്ണമായ പാപമോചനം ആത്മാവിൽ ദർശിച്ചുകൊണ്ടാണ്. കൂടുതലായി വിശദമാക്കുമ്പോൾ ക്രിസ്തീയജീവിതത്തിലൂടെ സ്ത്രീയോ, പുരുഷനോ നേടിയെടുക്കുന്നത് ക്രിസ്തുവിലുള്ള പൂർണ്ണമനുഷ്യവ്യക്തിത്വത്തിന്റെ തനിമയാണ്. (പുരുഷ, സ്ത്രീ തനിമകൾ അതിൽ ഉൾപ്പെട്ടിരിക്കുന്നു.) (സ്വത്വം).

ബാല്യം, കൌമാരം, യൌവനം, വാർദ്ധക്യം എന്നീ ജീവിതദശകളിൽ ക്രിസ്തുവിന്റെ പ്രായത്തിന്റെ തികവ് പുറപ്പെടുവിക്കുവാൻ വിശ്വാസി നിയോഗിക്കപ്പെട്ടിരിക്കുന്നു. (ശിശുക്കൾക്ക് സൂക്ഷ്മബുദ്ധി ലഭ്യമല്ലാത്തതിനാൽ അവർ ഒരു പ്രായംവരെ നിയമത്തിൽനിന്നു ഒഴിവുള്ളവരുമാണ്).

യഹോവയുടെ വചനപ്രകാരം (ക്രിസ്തുവിന്റെ ഉപദേശരൂപം) ഒരു ബാല്യക്കാരൻ നടക്കുമ്പോൾ അവനു തന്റെ വഴികളെ നിർമ്മലമായി സൂക്ഷിക്കുവാൻ സാധിക്കുമെന്ന് സങ്കീർത്തനക്കാരൻ 119-ന്റെ വാക്യം 9-ൽ രേഖപ്പെടുത്തുന്നുണ്ട്.

*"നരച്ചതല ശോഭയുള്ള കിരീടം" (പ.നി.സദൃശവാക്യങ്ങൾ 16:31)*

എന്നാൽ വാർദ്ധക്യത്തിന്റെ ആ തനിമയെ ചായം തേച്ചുമിനുക്കി മറയ്ക്കുന്ന വൃദ്ധക്രിസ്ത്യാനികൾ ഇന്ന് ധാരാളമാണ്. മാത്രവുമല്ല ശരീരമാണ് പാപത്തിനു കാരണമാകുന്നതെന്ന് തിരിച്ചറിഞ്ഞിട്ടില്ലാത്ത വചനപ്രഘോഷകർ ഉൾപ്പെടെയുള്ള വിശ്വാസസമൂഹം ആർഭാടകരമായ

**വസ്ത്രത്താലും ആഭരണങ്ങളാലും ശരീരസൗന്ദര്യം കാണത്തക്കവിധത്തിൽ അലങ്കരിക്കുന്നത് ക്രിസ്തുവിൽ കാണാൻ കഴിയുന്ന തനിമയല്ല. സഹസൃഷ്ടികളെ സമഭാവനയോടെ കാണാൻ കണ്ണില്ലാത്ത, സമ്പത്തിന്റെ ആധിക്യത്തിൽ ദുർവ്യയം നടത്തുന്ന ഇക്കൂട്ടർ പണംകൊണ്ട് ഭൂമിയിൽ സ്വർഗ്ഗം സൃഷ്ടിക്കുന്നവരാണ്. ആദ്യന്തികമായി ധനത്തിന്റെ ദുർവ്യയത്താൽ ഭക്ഷ്യവിഭവങ്ങളുടെ ദുർവ്യയം, വാഹനങ്ങളുടെ പെരുപ്പം, അംഗങ്ങൾ കുറവായിരുന്നി ട്ടും ആവശ്യമില്ലാതെ പണിയുന്ന ഭവനങ്ങൾ എന്നിവ പ്രകൃതിക്കും സഹജീവികൾക്കും ആരോഗ്യനാശം -മരണം പോലും-- വരുത്തുന്നതായും കാണാം. പ്രകൃതിയിൽ കാണുന്നതും സ്വീകാര്യയോഗ്യവുമായ ഏതുതരം തൊഴിലുകളും ധനസമ്പാദനത്തിനായി തിരഞ്ഞെടുക്കുവാനും ലാളിത്യമുള്ള ജീവിതത്തിന്റെ ഉടമകൾ ആയിരിക്കുവാനും വചനം നിർദ്ദേശിക്കുന്നു.**

***(പ.നി.സദൃശവാക്യങ്ങൾ 14: 23 എല്ലാ തൊഴിലുംകൊണ്ടു ലാഭം വരും; അധരചർവ്വണംകൊണ്ടോ ഞെരുക്കമേ വരു.,***
***പു.നി.2തെസ്സലൊനികൃർ 3:8- 12 ആരുടെയും ആഹാരം വെറുതെ അനുഭവിച്ചിട്ടുമില്ല; നിങ്ങളിൽ ആർക്കും ഭാരമായിത്തീരരുതു എന്നുവെച്ചു ഞങ്ങൾ അദ്ധ്വാനത്തോടും പ്രയാസത്തോടും കൂടെ രാപ്പകൽ വേലചെയ്തു പോന്നതു 9 അധികാരമില്ലാഞ്ഞിട്ടല്ല, അനുകരിപ്പാൻ നിങ്ങൾക്കു ഞങ്ങളെ***
***മാതൃകയാക്കിത്തരേണ്ടതിന്നത്രേ. 10 വേലചെയ്‌വാൻ മനസ്സില്ലാത്തവൻ തിന്നുകയുമരുതു എന്നു ഞങ്ങൾ നിങ്ങളോടുകൂടെ ഇരിക്കുമ്പോൾ തന്നേ ആജ്ഞാപിച്ചിട്ടുണ്ടല്ലോ. 11 നിങ്ങളിൽ ചിലർ ഒട്ടും വേല ചെയ്യാതെ പരകാര്യം നോക്കി ക്രമംകെട്ടു നടക്കുന്നു എന്നു കേൾക്കുന്നു.***
***12 ഇങ്ങനെയുള്ളവരോടു: സാവധാനത്തോടു വേല ചെയ്തു അഹോവൃത്തി കഴിക്കേണം എന്നു കർത്താവായ യേശുക്രിസ്തുവിൽ ഞങ്ങൾ ആജ്ഞാപിച്ചു പ്രബോധിപ്പിക്കുന്നു. ) .***

**ധൂർത്തുകൾ നടത്തുകവഴി അംബരചുംബികളായ ദേവാലയങ്ങൾ പണിതുയർത്തിയിട്ടു അനുതപിക്കുന്ന പുരോഹിതവർഗ്ഗം വിശ്വാസികളെ വഞ്ചിക്കുന്നവരാണ്. സമത്വം സൃഷ്ടിക്കുന്ന സാഹോദര്യത്തെക്കുറിച്ചു ലേഖനത്തിൽ പൗലൊസ് എഴുതുന്നുണ്ട്.**

***(പു.നി. 2കൊരിന്ത്യർ 8:13,14 മറ്റുള്ളവർക്കു സുഭിക്ഷവും നിങ്ങൾക്കു ദുർഭിക്ഷവും വരേണം എന്നല്ല സമത്വം വേണം എന്നത്രേ.14 സമത്വം ഉണ്ടാവാൻ തക്കവണ്ണം അവരുടെ സുഭിക്ഷം നിങ്ങളുടെ ദുർഭിക്ഷത്തിന്നു ഉതകേണ്ടതിന്നു ഇക്കാലം നിങ്ങൾക്കുള്ള സുഭിക്ഷം അവരുടെ ദുർഭിക്ഷത്തിന്നു ഉതകട്ടെ. )***

**മനുഷ്യപ്രാണന്റെ വീണ്ടെടുപ്പിനും തുടർന്നുള്ള ശുദ്ധജീവിതത്തിനും ഉതകുംവിധത്തിലാണ് ദൈവവചനം ക്രിസ്തുവിന്റെ ഉപദേശരൂപമായി മാറ്റപ്പെട്ടിട്ടുള്ളത്. ആദ്യന്തികമായി ഈ പുതിയ ഉപദേശത്തിലൂടെ**

മനുഷ്യൻ പൂർണ്ണമായ പാപമോചനം നേടുകയും നീതിയുടെ ദാസനായിത്തീരുകയും ചെയ്യുന്നു.
*(പു.നി.റോമർ 6:17,18 എന്നാൽ നിങ്ങൾ പാപത്തിന്റെ ദാസന്മാർ ആയിരുന്നുവെങ്കിലും നിങ്ങളെ പഠിപ്പിച്ച ഉപദേശരൂപത്തെ ഹൃദയപൂർവ്വം അനുസരിച്ചു 18 പാപത്തിൽനിന്നു സ്വാതന്ത്ര്യം ലഭിച്ചു നീതിക്കു ദാസന്മാരായിത്തീർന്നതുകൊണ്ടു ദൈവത്തിന്നു സ്തോത്രം. )*

ആദിയിലെ ആദാമിന്റെ ഉള്ളിൽ ദൈവം വെച്ചതും സന്തതി പരമ്പരകൾക്ക് അവകാശമായതുമായ നിത്യത എന്ന മർമ്മം മനുഷ്യൻ നേടി എടുക്കേണ്ടതിനു ദൈവം ആദിയോടന്തം എന്ത് ചെയ്തിരിക്കുന്നു എന്ന് ഗ്രഹിക്കുവാൻ മനുഷ്യന് സ്വതേ കഴിവില്ല. ദൈവം ആദിയിൽ പാപത്തിലടച്ച മനുഷ്യനെ അന്ത്യനാളുകളിൽ വീണ്ടെടുക്കുന്നത് ക്രിസ്തു മുഖാന്തരമാണെന്ന് വചനം വെളിപ്പെടുത്തുന്നു.
*(പു.നി.1കൊരിന്ത്യർ 1:30'അവിടുന്ന് (യേശു) നമുക്ക് ദൈവത്തിങ്കൽനിന്നു ജ്ഞാനവും നീതിയും ശുദ്ധീകരണവും വീണ്ടെടുപ്പുമായിത്തീർന്നു'.)*

മനുഷ്യൻ ആദ്യത്തേതിൽ പ്രാകൃതനായി ജനിക്കുകയും പിന്നത്തേതിൽ ആത്മികം അവന്റെയുള്ളിൽ കടന്നുവരികയും ചെയ്യുന്നു. ആത്മികത എന്നുള്ളത് ഏതു മതത്തിന്റേതായാലും വിശ്വാസത്താലാണ് കടന്നു
വരുന്നത്. ഒരു പുരുഷന് താടിരോമം മുളയ്ക്കുന്നതുപോലെ മനുഷ്യരിൽ ആത്മികത മുളച്ചുവരുന്നു. താടിരോമം വളർത്തുന്നതിനോ നീക്കിക്കളയുന്നതിനോ പുരുഷന് സ്വാതന്ത്ര്യമുള്ളതുപോലെ അത്മികത സ്വീകരിക്കുന്നതിനോ സ്വീകരിക്കാതെ ഇരിക്കുന്നതിനോ മനുഷ്യന് സ്വാതന്ത്ര്യമുണ്ട്. സ്ത്രീ വേറിട്ടൊരു വ്യക്തിയല്ല. പുരുഷനുള്ള എല്ലാ നിയമങ്ങളും സ്ത്രീക്കും ബാധകമാണ്.
'സ്ത്രീ പുരുഷന്റെ പൂർണ്ണതയും തേജസ്സുമാണ്'.
*(പു.നി.1 കൊരിന്ത്യർ 11: 7,-11 പുരുഷൻ ദൈവത്തിന്റെ പ്രതിമയും തേജസ്സും ആകയാൽ മൂടുപടം ഇടേണ്ടതല്ല. സ്ത്രീയോ പുരുഷന്റെ തേജസ്സ് ആകുന്നു. 8 പുരുഷൻ സ്ത്രീയിൽനിന്നല്ലല്ലോ സ്ത്രീ പുരുഷനിൽനിന്നത്രേ ഉണ്ടായതു. 9 പുരുഷൻ സ്ത്രീക്കായിട്ടല്ല സ്ത്രീ പുരുഷന്നായിട്ടല്ലോ സൃഷ്ടിക്കപ്പെട്ടതു. 10 ആകയാൽ സ്ത്രീക്കു ദൂതന്മാർ നിമിത്തം തലമേൽ അധീനതാലക്ഷ്യം ഉണ്ടായിരിക്കേണം. 11 എന്നാൽ കർത്താവിൽ പുരുഷനെ കൂടാതെ സ്ത്രീയുമില്ല സ്ത്രീയെ കൂടാതെ പുരുഷനുമില്ല. )*

പാപത്തിനുശേഷമാണ് സ്ത്രീയും പുരുഷനും ചേർന്ന് മനുഷ്യനു ജന്മം നല്കിയതായി നാം കാണുവാൻ ഇടയായത്. പാപമില്ലാത്ത അവസ്ഥയിൽ ആദാമിൽ നിന്നു സ്ത്രീ (ദേഹി)ഉണ്ടായതുപോലെ പാപമില്ലാത്ത ക്രിസ്തുവിൽനിന്നു വീണ്ടുംജനനത്തിലൂടെ അനേകം ദേഹികൾ ഉണ്ടാകട്ടെ. (യിസ്രായേലിലെ അഭിഷിക്തരാജാക്കളും പുരോഹിതരും ബഹുഭാര്യാത്വം സ്വീകരിച്ചിരുന്നുവല്ലോ.)

ഋഗ്വേദത്തിൽ പാപപരിഹാരവും മോക്ഷപ്രവേശവും

ലക്ഷ്യമിടുന്നതായി കാണാം. 'പാപം പുരളാത്ത വാക്കുള്ളവനും, ആരേയും ഹിംസിക്കാത്തവനും, സത്യമാർഗ്ഗത്തിൽ ചരിക്കുന്നവനുമായ ഒരു പുത്രനുവേണ്ടിയുള്ള' അന്വേഷണം ബിസി- നാലാം നൂറ്റണ്ടിൽ ഭാരതമഹർഷിമാർ നടത്തിയിരുന്നു. (ഋഗ്വേദം 3:14) എന്നാൽ ഭൂമിയുടെ മധ്യഭാഗത്ത് അതായത് ബെത്ലഹേമിൽ അങ്ങനെയൊരു പുത്രൻ പിറന്നതായി വചനം തെളിവുതരുന്നുണ്ട്. ഇത്തരത്തിലുള്ള ഒരു ശുദ്ധവ്യക്തിത്വം മറ്റേതൊരു മതം കാണിച്ചുതരുന്ന ദൈവങ്ങൾക്കാണുള്ളത്? ഹേ, ഹൈന്ദവഭക്തരെ, ദൈവാന്വേഷികളെ, "ഗുരു സാക്ഷാത്പരബ്രഹ്മം" ആയവൻ, സാക്ഷാൽ ഗുരുവായി ഭൂമിയിൽ കടന്നുവന്നു ജീവിച്ച യേശുതന്നെയാണ്. അതിനെക്കുറിച്ച് ആ ഗുരുതന്നെ ഇങ്ങനെ വിശദീകരിക്കുന്നു.

*(പു.നി.യോഹന്നാൻ 13:13)'നിങ്ങൾ എന്നെ ഗുരുവെന്നും കർത്താവെന്നും വിളിക്കുന്നു; ഞാൻ അങ്ങനെ ആക കൊണ്ടു നിങ്ങൾ പറയുന്നത് ശരി'.*

*(പു.നി.മത്തായി 23:10) 'ഒരുത്തൻ അത്രേ നിങ്ങളുടെ നായകൻ, അത് ക്രിസ്തു തന്നേ'.*

ഇരുപതാംനൂറ്റാണ്ടിന്റെ അവസാന ദശകത്തിലെ ഒരു കണക്കനുസരിച്ച് രണ്ടായിരത്തിലധികം ക്രിസ്തീയ സഭാസമൂഹം ഉള്ളതായി കണ്ടെത്തിയിട്ടുണ്ട്. അതിപുരാതനമായതും, ക്രിസ്തുവിൽ ലോകസ്ഥാപനത്തിനുമുമ്പേ തിരഞ്ഞെടുക്കപ്പെട്ടിട്ടുള്ളതുമായ സഭയുടെ പിരിവുകൾ ഏതു അടിസ്ഥാനത്തിന്മേലാണ് പണിതുയർത്തിയിട്ടുള്ളത് എന്ന് കണ്ടെത്തുക എളുപ്പമാണ്. നശ്വരമായ ഈ ലോകത്ത് നശ്വരമായ ധനവും മറ്റു ഭൌതിക നന്മകളും നേടുന്നതാണ് ക്രിസ്തീയജീവിതം എന്നുള്ളതായ സന്ദേശം നല്കുന്ന മതപുരോഹിതരെയും ഇവിടെ കാണാൻ കഴിയും.

പാപത്തിന്റെ ചതിയിലൂടെ നന്മതിന്മകളെക്കുറിച്ചുള്ള അറിവ് ലഭിക്കുകവഴി ദൈവത്തെപ്പോലെ ആയിത്തീർന്ന മനുഷ്യനിലെ പാപത്തിന്റെ വാസത്തെക്കുറിച്ചാണ് മനുഷ്യൻ ആദ്യമേ അറിഞ്ഞിരിക്കേണ്ടത്. ലോകത്ത് ഇറക്കപ്പെട്ടിട്ടുള്ള മതഗ്രന്ഥങ്ങളിൽ സത്യവേദപുസ്തകത്തിന്റെ രണ്ടാം ഭാഗത്ത് കാണുന്ന പുതിയനിയമപ്പുസ്തകത്തിൽ മാത്രമേ മനുഷ്യവർഗ്ഗം പാപത്തിന്റെ അടിമയായി ജീവിക്കുന്ന ദൈവഉദ്ദേശ്യത്തെക്കുറിച്ചും അതിൽനിന്നു ലഭിക്കുന്ന മോചനത്തെക്കുറിച്ചും പറഞ്ഞുകാണുന്നുള്ളു.

മഹാഭാരതം കഥയിലെ സുന്ദോപസുന്ദ ചരിത്രത്തിലെ തിലോത്തമയും അർജ്ജുനനെ തന്റെ വശത്താക്കുന്ന ഉലൂപികയും, മനുഷ്യനിൽ മോഹം ജനിപ്പിക്കുന്നതിന്റെ പ്രതീകങ്ങളായി ഗ്രന്ഥത്തിൽ നിലകൊള്ളുന്നു. പാഞ്ചാലിയുടെ വസ്ത്രാക്ഷേപം നടത്തുന്ന കൌരവനേതൃത്വത്തിലും "പാപികളെ" കാണാൻ കഴിയുന്നുണ്ട്.

ത്രേതായുഗത്തിലെ ഒരു രാജാവ് മാത്രം ആയിരിക്കുകയും

സത്യാന്വേഷണം നടത്തുകയും ചെയ്ത ശ്രീരാമന്റെ വാക്കുകൾ വാത്മീകി, രാമായണത്തിൽ ഇങ്ങനെ വർണ്ണിക്കുന്നു.
*"ബ്രഹ്മജ്ഞാനിയായ ഗുരുവേ അങ്ങയാൽ പറയപ്പെട്ട ഈ ദൈവം ആരാകുന്നു? എവിടെയിരിക്കുന്നു? ഈ ദേവനെ അറിഞ്ഞാൽ മോക്ഷം സിദ്ധിക്കുമല്ലോ? എനിക്ക് ഈ ദേവനെ എങ്ങനെ ലഭിക്കും"?*
അതിനുത്തരമായി വസിഷ്ഠമഹർഷി ഇങ്ങനെ പറയുന്നു.
*"ഞാൻ ഏതു ദേവനെക്കൊണ്ടാണോ പറഞ്ഞത്, ആ ദൈവം ഇരിക്കുന്നത് ദൂരെയല്ല. നിത്യം വിളങ്ങുന്നത് ശരീരത്തിൽ തന്നെയാകുന്നു."* ഈ സത്യം വിളിച്ചോതുന്നത് ശ്രീരാമൻ പരമാത്മാവ് (ദൈവം) ആയിരുന്നില്ല എന്നല്ലേ? അതുപോലെ ശ്രീരാമന്റെ ജീവിതം പാപരഹിതവുമായിരുന്നില്ല. അത് ശ്രീരാമനുതന്നെ ഉത്തമബോധ്യം ഉണ്ടായിരുന്നുവെന്നു വാത്മീകിരാമായണം ആരണ്യകാണ്ഡം സർഗ്ഗം 63 പറയുന്നു.
*" 'എന്നെപ്പോലെ പാപകർമ്മം ചെയ്ത മനുഷ്യൻ ഈ ഭൂമിയിൽ വേറെ ഉണ്ടാവുകയില്ല. എന്തെന്നാൽ ശോകം എന്റെ ഹൃദയത്തെയും മനസ്സിനെയും മഥിച്ചുകൊണ്ട് നിരന്തരം എന്നെ പിന്തുടരുകയാണ്'.* ഈ കുറ്റബോധം തന്നെയല്ലേ എല്ലാം വിട്ടെറിഞ്ഞ് സരയൂനദിയിൽ ദേഹത്യാഗം (ആത്മഹത്യ) ചെയ്യുവാൻ ശ്രീരാമനെ പ്രേരിപ്പിച്ചത്? പാപദുഃഖം വേട്ടയാടിയ ശ്രീരാമരാജാവ് എങ്ങനെ മനുഷ്യരുടെ രക്ഷകനാകും?

ശ്രീകൃഷ്ണചരിതത്തിൽ ദ്വാപരയുഗ അവതാരമായ ശ്രീകൃഷ്ണനെ പരിചയപ്പെടുത്തുന്നു. Dr പി.എസ് നായരുടെ മഹാഭാരതം വിവർത്തനത്തിൽ "കപടമനസ്സു" എന്ന ശ്രീകൃഷ്ണന്റെ ഭാവത്തെ ചൂണ്ടിക്കാണിക്കുന്നു. ത്രേതായുഗത്തിൽ രാമനായി വന്നു ബാലിയെ ചതിയിൽ കുലചെയ്തതിന്റെ ശിക്ഷയായി വേടന്റെ അമ്പിനാൽ മരിക്കുന്ന, ദ്വാപരയുഗത്തിൽ വന്ന ശ്രീകൃഷ്ണൻ എങ്ങനെ ലോകരക്ഷിതാവാകും?

എന്നാൽ റോമൻ പടയാളികൾക്കോ, യഹൂദന്യായപ്രമാണത്തിനോ കൊല്ലാൻ കഴിയാതെ വന്നപ്പോൾ തന്നെത്താൻ മരണത്തിനു ഏല്പ്പിച്ചു കൊടുത്ത യേശു ലോകത്തിന്റെ പാപം ചുമന്നു
ലോകരക്ഷകനായിരിക്കുകയാണ്.
*(പു.നി.ഗലാത്യർ 1:3 പിതാവായ ദൈവത്തിങ്കൽനിന്നും നമ്മുടെ ദൈവവും പിതാവുമായവന്റെ ഇഷ്ടപ്രകാരം ഇപ്പോഴത്തെ ദുഷ്ടലോകത്തിൽ നിന്നു നമ്മെ വിടുവിക്കേണ്ടതിന്നു നമ്മുടെ പാപങ്ങൾനിമിത്തം തന്നെത്താൻ ഏല്പിച്ചുകൊടുത്തവനായി നമ്മുടെ കർത്താവായ യേശുക്രിസ്തു:*
*പു.നി. യോഹന്നാൻ 1:29 പിറ്റെന്നാൾ യേശു തന്റെ അടുക്കൽ വരുന്നതു അവൻ കണ്ടിട്ടു: ഇതാ, ലോകത്തിന്റെ പാപം ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാടു; ,*
*4:42 ഇനി നിന്റെ വാക്കുകൊണ്ടല്ല ഞങ്ങൾ വിശ്വസിക്കുന്നതു; ഞങ്ങൾ*

*തന്നേ കേൾക്കയും അവൻ സാക്ഷാൽ ലോകരക്ഷിതാവു എന്നു അറികയും ചെയ്തിരിക്കുന്നു എന്നു സ്ത്രീയോടു പറഞ്ഞു.)*

*'പാപം ചുമക്കുന്ന ഒരാളും മറ്റൊരാളുടെ പാപം ചുമക്കുകയില്ലെന്നു'*
**ഖുറാൻ സൂറ 17 ഇസ്രാഅ് ആയത്തു 15 പറയുന്നതായി പ്രവാചകൻ മുഹമ്മദ് രേഖപ്പെടുത്തിയത്, പാപമില്ലാത്തവനായ യേശു മറ്റുള്ളവരുടെ പാപം വഹിക്കുവാൻ നിയോഗിക്കപ്പെട്ടവനാണെന്നു തെളിവ് തരുന്നതിനല്ലേ?**

**മനുഷ്യന്റെ ജീവിതയാത്ര അധാർമ്മികതയിൽ ആരംഭിച്ചു അതിൽത്തന്നെ തുടർന്ന് അതിന്റേതായ ഫലം പുറപ്പെടുവിച്ചു മരണത്തെ അഭിമുഖീകരിക്കുമ്പോൾ അത് മനുഷ്യന് സൃഷ്ടാവിനാൽ അനുവദിക്കപ്പെട്ട കാര്യമായതുകൊണ്ടാണ് എന്ന് മനുഷ്യൻ ആദ്യമേ മനസ്സിലാക്കുന്നത് അധാർമ്മികതയുടെ പരിഹാരത്തിനുള്ള ഏറ്റവും നല്ല തുടക്കമൊണ്. ലേഖകൻ സ്കൂൾപഠനം നടത്തിയിരുന്ന കാലങ്ങളിൽ ലഭിച്ചിരുന്ന ഭാഷാനിർദ്ദേശങ്ങളിൽ ഒന്ന് വരികളുടെ ആരംഭത്തിൽ ചില്ലക്ഷരം കുറിക്കരുത് എന്നുള്ളതായിരുന്നു. എന്നാൽ കമ്പ്യൂട്ടർഅച്ചടി കടന്നുവന്നപ്പോൾ ആ നിയമം ലംഘിക്കുന്നതായി ചിലപ്പോൾ എങ്കിലും തോന്നാറുണ്ട്. ഇതുപോലെ പല കണ്ടുപിടുത്തങ്ങളുടേയും ബുദ്ധിവികാസത്തിന്റെയും ഫലമായി പാപം പലയിടങ്ങളിലും അനുവദിക്കപ്പെട്ടതായി വേണം കരുതാൻ. ഇങ്ങനെയുള്ള പാപത്തെ,** *"പൈക്കുട്ടിയുടെ കെട്ടിയ കയർ കറവക്കാരൻ അഴിക്കുന്നതുപോലെ" അഴിച്ചു പാപത്തിൽനിന്ന് മോചിക്കുവാൻ"* **ഋഗ്വേദം മണ്ഡലം രണ്ടിന്റെ ഇരുപത്തിയെട്ടിൽ മഹർഷി അപേക്ഷിക്കുന്നു!**

**അസാന്മാർഗ്ഗിക പ്രവർത്തനങ്ങൾ തടയുന്ന ഇന്ത്യൻശിക്ഷാനിയമം 1956 വകുപ്പ് 8 (A)പ്രകാരം രേഖപ്പെടുത്തിയിരിക്കുന്നത് വ്യഭിചാരപ്രേരണ നല്കുന്ന വാക്കുകളോ, ഗുപ്താവയവങ്ങളുടെ വടിവ് പ്രദർശിപ്പിക്കുകയോ ചെയ്യുന്നവർക്കുള്ള ശിക്ഷയെക്കുറിച്ചാണ്. എന്നാൽ സർവ്വസാധാരണമാക്കപ്പെട്ട ഇത്തരം പ്രവൃത്തികൾ ശിക്ഷ അർഹിക്കുന്നതാണെന്ന് മനുഷ്യൻ ഓർക്കേണ്ടതാണ്.**

**ലോകം പരക്കെ അംഗീകരിക്കുന്ന വ്യക്തികളിൽ ചിലരാണ് മോഹൻദാസ്കരംചന്ദ്ഗാന്ധിയും, കാറൽ മാർക്സും. ഇവരുടെ രചനകളിൽ "എന്റെ സത്യാന്വേഷണ പരീക്ഷണങ്ങളും" "മൂലധനവും" ശ്രദ്ധ അർഹിക്കുന്ന ഗ്രന്ഥങ്ങളാണ്. അതിലുള്ള ദർശനങ്ങളിൽ സത്യവേദത്തിലെ മർമ്മങ്ങൾ കാണാൻ കഴിയും. അമൂർത്തമനുഷ്യനെ പൂജിക്കുന്ന ക്രിസ്തുമതവും ഏക ദൈവവിശ്വാസം മുതലായവയുമാണ് ഏറ്റവും പറ്റിയ മതരൂപം (മൂലധനം 1:25) എന്ന് മാർക്സ് രേഖപ്പെടുത്തിയിരിക്കുന്നു. കാറൽ മാർക്സിന്റെ അനുഗാമികൾ ക്രിസ്തുവിന്റെ "കുരിശിലെ സാക്ഷ്യം" കാണുകയും ഉപദേശരൂപം പഠിക്കുകയും ചെയ്തിരുന്നു എങ്കിൽ! ഗാന്ധി കണ്ടെത്തിയതും**

പ്രഖ്യാപിച്ചതുമായ "ഗാന്ധിമാർഗ്ഗം" പുതിയനിയമപ്പുസ്തകത്തിൽ കാണുന്ന ക്രിസ്തു പഠിപ്പിച്ച ഉപദേശത്തിലുള്ള സദാചാരജീവിതമാണ്. എന്നാൽ ക്രിസ്തുവിന്റെ ഉപദേശരൂപത്തിലുള്ള "കുരിശിലെസാക്ഷ്യം" മനസ്സിലാക്കുവാൻ ശ്രീ എം. കെ. ഗാന്ധിക്ക് കഴിഞ്ഞില്ല. കാരണം, ഗാന്ധി പരിശോധിച്ചത് ക്രിസ്തുവിനെ പൂർണ്ണമായി മനസ്സിലാക്കാൻ കഴിയാതെപോയ "ഇംഗ്ലീഷ്ക്രിസ്ത്യാനികളുടെ" ജീവിതരൂപമായിരുന്നു. *(പു.നി.യോഹന്നാൻ 1:12) 'അവനെ കൈക്കൊണ്ട് അവന്റെ നാമത്തിൽ വിശ്വസിക്കുന്നവർക്ക് ദൈവമക്കൾ ആകുവാൻ അവൻ അധികാരം കൊടുത്തു'.* എന്നുള്ളതായ രഹസ്യവും പരസ്യവുമായ ദൈവതത്വം ശ്രീ ഗാന്ധിക്കു ദൈവാത്മാവിലൂടെ വെളിപ്പെട്ടില്ല. വിശ്വാസത്തിലൂടെയുള്ള പരിശുദ്ധാത്മാവിനാലുള്ള അഭ്യസനമാണ് ക്രിസ്തീയജീവിതം. വചനം വായിച്ചു അംഗീകരിച്ചു സൂക്ഷിച്ചതുനിമിത്തം ശ്രീ ഗാന്ധിയും ദൈവ രാജ്യത്തിൽ കാണട്ടെ. (ഗാന്ധിമാർഗ്ഗക്കാരിൽ എല്ലാവരുംതന്നെയും ഗാന്ധി വായിച്ചതുപോലെ സത്യവേദം വായിച്ചു ഉപരിയായി മർമ്മം ഗ്രഹിക്കട്ടെ.) കാറൽമാർക്സിന്റെ ആത്മാവിനും നല്ലത് ഭവിക്കട്ടെ!

ഭാരതഹൈന്ദവജനതയുടെ ആത്മീക ആചാര്യനായ സ്വാമി വിവേകാനന്ദൻ "ഈശ്വരാവതാരം" എന്ന വർണ്ണനയോടെ വിവേകാനന്ദ സാഹിത്യസർവ്വസ്വത്തിൽ യേശുവിനെക്കുറിച്ച് ഇങ്ങനെ രേഖപ്പെടുത്തുന്നുണ്ട്.

*"യേശുക്രിസ്തു മനുഷ്യനായ ഈശ്വരനായിരുന്നു. സഗുണേശ്വരൻ, അവിടുന്ന് പലപ്പോൾ പല രൂപത്തിൽ ആവിഷ്കരിച്ചിട്ടുണ്ട്. ഇവയെ മാത്രമാണ് നിങ്ങൾക്ക് ആരാധിക്കാവുന്നതും. ഈശ്വരൻ അവന്റെ കേവലഭാവത്തിൽ ആരാധ്യനല്ല. അങ്ങനെയുള്ള ഈശ്വരനെ ആരാധിക്കുക അസംബന്ധമാണ്. നാം യേശുക്രിസ്തുവിനെ ആരാധിക്കണം. ഈശ്വരനെ ക്രിസ്തുവിൽനിന്നും വേറായി ആരാധിക്കുന്നത് എത്ര വേഗം വിട്ടുകളയുന്നുവോ അത്രയേറെ നിങ്ങൾക്ക് നല്ലതാണ്. ക്രിസ്തുവിൽ കവിഞ്ഞൊരു ഈശ്വരനെ രചിക്കുവാൻ നോക്കുമ്പോഴൊക്കെ നിങ്ങൾ മുഴുവനെ കുലചെയ്യുന്നു. ക്രിസ്തുവിനോട് അടുത്തു നില്ക്കുക രക്ഷ വേണമെങ്കിൽ. നിങ്ങൾക്ക് ഭാവന ചെയ്യാവുന്ന ഏതീശ്വരനേക്കാളും ഉയർന്നവനാണവിടുന്ന്. ക്രിസ്തു ഒരു മനുഷ്യനായിരുന്നുവെന്ന് നിങ്ങൾ വിചാരിക്കുന്നുവെങ്കിൽ അവിടുത്തെ ആരാധിക്കരുത്. ക്രിസ്തുവിലാണ് ഈശ്വരൻ ആവിർഭവിക്കുന്നത്. ക്രിസ്തുവിനു മുമ്പ് ഈശ്വരൻ എല്ലായിടത്തും ഉണ്ടായിരുന്നു. എല്ലാറ്റിലും. എന്നാൽ ക്രിസ്തുവിലാണ് നാം ഈശ്വരനെക്കുറിച്ചു ബോധവാന്മാരായത്. ഇതാണ് ഈശ്വരൻ. മൂന്നാമത്തേത് ആനന്ദം, പരിശുദ്ധാത്മാവ്. ഈ ജ്ഞാനം കിട്ടുന്ന ഉടൻ നിങ്ങൾക്ക് ആനന്ദം കൈവരും. ക്രിസ്തുവിനെ ഉൾക്കൊള്ളുവാൻ തുടങ്ങുന്നതോടുകൂടി നിങ്ങൾക്ക് ആനന്ദം ലഭിക്കുന്നു." (വി.സാ.സ.7:439 )*

നീതിക്ക് വേണ്ടിയുള്ള വാദഗതികളോടെ, യേശുവിന്റെ മഹത്വത്തെ ഉയർത്തിപ്പിടിച്ചുകൊണ്ടു തന്നെ കേരളക്കരയിലെ സാമൂഹിക സാംസ്കാരിക രംഗങ്ങളിൽ വ്യക്തിമുദ്ര പതിപ്പിച്ച ആളാണ് ശ്രീ.സുകുമാർ അഴീക്കോട്. അദ്ദേഹത്തിന്റെ "തത്ത്വമസി" എന്ന രചനയിൽ ഹൃദയരോഗമാകുന്ന പാപത്തിന്റെ പരിഹാരം വേദോപനിഷത്തുകളിലൂടെ അദ്ദേഹം അന്വേഷിക്കുന്നുണ്ട്.

ഹൃദയരോഗമാകുന്ന പാപത്തെക്കുറിച്ച് പ്രവാചകൻ മുഹമ്മദും കണ്ടെത്തിയിട്ടുണ്ട്. ഹൃദയരോഗമാകുന്ന പാപത്തെ മാറ്റിക്കളയുന്നതിനുള്ള സത്യം അന്വേഷിക്കുന്നവർക്ക് ക്രിസ്തുവിൽ അത് കണ്ടെത്തുവാൻ എത്രയും പെട്ടെന്ന് സാധിക്കട്ടെ എന്നും ആസത്യത്തിൽ എന്നും നിലനില്ക്കുവാൻ ദൈവം അവർക്ക് ഇടയാക്കിത്തീർക്കട്ടെ എന്നും ഞാൻ പ്രത്യാശിക്കുന്നു.

മനുഷ്യപ്രകൃതത്തിൽ ജന്മനാ കടന്നുവരുന്ന അധാർമ്മികതയെ പുറത്തുകളയുവാനും നീതിയിൽ അധിഷ്ഠിതമായ ഒരു സമൂഹത്തെ സൃഷ്ടിക്കുവാനും മത, സാംസ്കാരിക സംഘടനകൾ അവയുടേതായ നീതി ശാസ്ത്രം ഉപയോഗിച്ച് നടത്തുന്ന ശ്രമം ശ്രദ്ധേയമാണ്. മനുഷ്യൻ ആദിയിൽ സൃഷ്ടിക്കപ്പെട്ടപ്പോൾ ഉണ്ടായിരുന്ന അവസ്ഥ ലഭിക്കുക എന്നുള്ളതാണ് അത് ലക്ഷ്യമിടുന്നത്. എന്നാൽ ദൈവജ്ഞാനത്തിൽ അധിഷ്ഠിതമായ ഈശ്വരാന്വേഷണം അല്ലാത്തതിനാൽ "മതം" എന്നുള്ളത് മനുഷ്യർക്ക് അനുസരിക്കാൻ കഴിയാത്തതും എന്നാൽ ഒരു കൂട്ടർക്ക് ജീവന
ഉപാധിയായും അതു മാറിയിരിക്കുന്നു. എന്നാൽ അധർമ്മിയായ മനുഷ്യന്റെ സമൂലമായ ജീവിതനവീകരണം മാനസാന്തരത്തിലൂടെ, വീണ്ടുംജനനത്തിലൂടെ, വിശ്വാസമാർഗ്ഗത്തിലൂടെ ആയിരിക്കട്ടെ എന്ന് ദൈവം അരുളിച്ചെയ്യുന്നു.

*(പു.നി.അപ്പൊ.പ്രവൃത്തികൾ 14:16, 17:30) 'കഴിഞ്ഞ കാലങ്ങളിൽ അവിടുന്ന് സകല മനുഷ്യരെയും സ്വന്തവഴികളിൽ നടക്കുവാൻ സമ്മതിച്ചു; എങ്കിൽ അറിയായ്മയുടെ കാലങ്ങളെ ദൈവം ലക്ഷ്യമാക്കാതെ ഇപ്പോൾ എല്ലായിടത്തും എല്ലാവരും മാനസാന്തരപ്പെടേണമെന്നു ദൈവം മനുഷ്യരോട് കല്പ്പിക്കുന്നു'.*

മനുഷ്യന്റെ സൃഷ്ടിപ്പും, നിത്യജീവന്റെ വാഗ്ദാനവും, അവന്റെ അധാർമ്മികജീവിതവും, സർവ്വമതങ്ങളി ലൂടെയുമുള്ള അവന്റെ അന്വേഷണവും ഓരോരോ സമയത്ത് ദൈവം അനുവദിച്ചിട്ടുള്ളതാണ്. എന്നാൽ കാലം തികഞ്ഞപ്പോൾ യഹോവയായ ദൈവം തന്നെത്താൻ വെളിപ്പെടുത്തിക്കൊണ്ട് യേശു (രക്ഷകൻ) എന്ന പേരിൽ മനുഷ്യവർഗ്ഗത്തെ രക്ഷിക്കുന്ന ആ സാക്ഷ്യത്തിൽ ആത്മാവിന്റെ (ദേഹി, നല്ലകള്ളൻ) സ്വർഗ്ഗപ്രവേശവും, മനുഷ്യന് പാപകാരണമായ ദേഹത്തിന്റെ നാശവും (ചീത്തക്കള്ളൻ) പരസ്യപ്പെടുത്തുകയായിരുന്നു. ദേഹിക്കു ഒരു

മോക്ഷം ലഭിക്കാനുണ്ട് എന്ന് അംഗീകരിക്കുന്ന സത്യാന്വേഷികളായ ഹൈന്ദവർക്കും, ഇസ്ലാംമതക്കാരനും, മറ്റേതൊരുവനും ഈ മർമ്മം അംഗീകരിക്കുന്നതിനു എളുപ്പത്തിൽ കഴിയട്ടെ
. *"സത്യത്തിനു സാക്ഷി നില്ക്കേണ്ടതിനു ഞാൻ ജനിച്ചു അതിനായി ഞാൻ ലോകത്തിൽ വന്നിരിക്കുന്നു." (പു.നി.യോഹന്നാൻ 18:37)*
എന്നുള്ളതായ യേശുവിന്റെ വചനം പാപത്തിൽനിന്നു മനുഷ്യനെ വിടുവിക്കുന്നതിനുള്ള കുരിശുമരണത്തിന്റെ സാക്ഷ്യമാണ് നല്കുന്നത്. എന്നാൽ വചനം
വായിക്കുന്നവരും, മറ്റുമതത്തിൽ ആശ്രയിക്കുന്നവരും അവരുടെ ഗ്രന്ഥം നല്കുന്ന നന്മതിന്മകളെക്കുറിച്ചുള്ള അറിവിൽ ജീവിതം ക്രമീകരിക്കാൻ നോക്കുന്നു. മനുഷ്യബുദ്ധി അങ്ങനെ ചിന്തിക്കുമ്പോൾ ദൈവികചിന്ത മറ്റൊരു വിധത്തിലാണെന്ന് യെശയ്യാപ്രവാചകൻ അദ്ധ്യായം 55 ന്റെ 8- ൽ രേഖപ്പെടുത്തുന്നുണ്ട്.
*'എന്റെ വിചാരങ്ങൾ നിങ്ങളുടെ വിചാരങ്ങൾ അല്ല; നിങ്ങളുടെ വഴികൾ എന്റെ വഴികളുമല്ല എന്നു യഹോവ അരുളിച്ചെയ്യുന്നു'.*

ക്രിസ്തു കുരിശിൽ മരിക്കേണ്ടത് –പാപപരിഹാരത്തിനു- ആവശ്യമാണെന്നു അവിടുന്ന് മറപൊരുളായി അരുളിച്ചെയ്തപ്പോൾ ശിഷ്യനായ പത്രൊസിനു അത് യേശുവിനു സംഭവിക്കാൻ പാടില്ലാത്ത കാര്യമായിരുന്നു എന്ന് പത്രൊസ് പറഞ്ഞതായി മത്തായി രേഖപ്പെടുത്തുന്നു.
*(പു.നി.മത്തായി16:23 അവനോ തിരിഞ്ഞു പത്രൊസിനോടു; "സാത്താനേ, എന്നെ വിട്ടുപോ; നീ എനിക്കു ഇടർച്ചയാകുന്നു; നീ ദൈവത്തിന്റേതല്ല മനുഷ്യരുടേതത്രെ കരുതുന്നതു" എന്നു പറഞ്ഞു. )*

മനുഷ്യവർഗ്ഗത്തിൽ കാണപ്പെടുന്ന സകല അധാർമ്മിക പ്രവർത്തനങ്ങളുടെയും എണ്ണം കണ്ടെത്തുക വിഷമമാണ്. മോഹം മുഴുത്ത മനുഷ്യൻ വിവിധ പാപപ്രവർത്തനങ്ങളുടെ ഉറവിടമായി മാറിയതായും ആധുനിക സാങ്കേതിക വിദ്യാപ്രഭാവത്തിൽ നിന്നു ഉയർന്നുവരുന്ന കുറ്റകൃത്യങ്ങൾ വെളിപ്പെടുത്തിത്തരുന്നുണ്ട്.സൈബർ കുറ്റകൃത്യ അന്വേഷണശാഖ രൂപപ്പെടുത്തിയതുകൊണ്ടോ നിയമങ്ങളുടെ എണ്ണം വർദ്ധിപ്പിച്ചതുകൊണ്ടോ, അധാർമ്മികതയുടെ കഴുത്തിൽ കുരുക്കിട്ടു അതിനെ ഇല്ലാതാക്കുവാൻ രാജ്യരക്ഷാവകുപ്പിനോ നീതിന്യായവ്യവസ്ഥക്കോ കഴിയില്ല. അങ്ങനെ സാധിക്കുമായിരുന്നു എങ്കിൽ കുറ്റവാളികളുടെ പട്ടികയിൽ ഉന്നത ന്യായാധിപരുടെയോ ഭരണകർത്താക്കളുടെയോ, പോലീസ് ഉദ്യോഗസ്ഥമേധാവികളുടെയോ പേര് വിവരങ്ങൾ ചേർക്കേണ്ടതായി വരുമായിരുന്നില്ല.

"എന്നാൽ പുതിയനിയമശുശ്രൂഷക്കാർ വന്നു വീണ്ടുംജനിപ്പാനിരിക്കുന്ന തലമുറയോട് അവിടുന്ന് കുരിശിൽ നിവർത്തിച്ചിരിക്കുന്നു എന്ന്
അവിടുത്തെ നീതിയെക്കുറിച്ചു ഘോഷിക്കും" എന്ന്

മിശിഹാസങ്കീർത്തനത്തിൽ എഴുത്തുകാരൻ രേഖപ്പെടുത്തിയിരിക്കുന്നു.
*(പ.നി.സങ്കീർത്തനങ്ങൾ 22:31 അവർ വന്നു, ജനിപ്പാനുള്ള ജനത്തോടു അവൻ നിവർത്തിച്ചിരിക്കുന്നു എന്നു അവന്റെ നീതിയെ വർണ്ണിക്കും.)*

കേരളക്കരയുടെ എല്ലാ ഉൾപ്രദേശങ്ങളിൽക്കൂടിയും ചിലർ സഞ്ചരിച്ചുകൊണ്ടു നീല, ചുവപ്പ്, വെളുപ്പ്, കറുപ്പ് എന്നീ നിറങ്ങളുള്ള പുറംചട്ടകളോടുകൂടിയ പുതിയനിയമപ്പുസ്തകം ഇന്നും വിതരണം ചെയ്തു വരുന്നുണ്ട്.

New Testament (പുതിയനിയമം, പുതിയഉടമ്പടി) എന്നുള്ളത് മനുഷ്യവർഗ്ഗത്തിൽ കാണപ്പെടുന്ന അധാർമ്മികത ഇല്ലായ്മ ചെയ്യുന്നതിനുള്ള പുതിയനിയമമാണ്. ഒരു വിവാഹഉടമ്പടിപോലെ രണ്ടു വ്യത്യസ്ത വ്യക്തികൾ ഉൾപ്പെട്ടു ഉഭയസമ്മതമായി ചെയ്യുന്ന ഉടമ്പടി തന്നെയാണ് ഇതും എന്നുള്ളത് പ്രസ്താവിക്കട്ടെ. ഇതിനെ ക്രിസ്തുവിന്റെ മരണത്തിനുമുമ്പുള്ള “അന്ത്യഅത്താഴം” (പാപപരിഹാരത്തിനുള്ള അവസാനത്തെ ഉടമ്പടി)എന്നും വിശേഷിപ്പിക്കുന്നു. പാപത്തിന്റെ ശമ്പളമായ മരണത്തിലേക്ക് നയിക്കപ്പെടുന്ന മനുഷ്യൻ മരണനിദ്ര പ്രാപിക്കുന്നതിനുമുമ്പായി യേശുവുമായി ഒരു ഉടമ്പടിയിൽ ഏർപ്പെടുന്നു.വെളിപ്പാട്പുസ്തകം 3 ന്റെ 20- ൽ വായിക്കുന്നതുപോലെ
*( ഞാൻ വാതിൽക്കൽ നിന്നു മുട്ടുന്നു; ആരെങ്കിലും എന്റെ ശബ്ദം കേട്ടു വാതിൽ തുറന്നാൽ ഞാൻ അവന്റെ അടുക്കൽ ചെന്നു അവനോടും അവൻ എന്നോടും കൂടെ അത്താഴം കഴിക്കും.)* ക്രിസ്തുവും മനുഷ്യനും ഒരേ ഉടമ്പടിയിൽ പങ്കുകാരായിത്തീരുകയും മനുഷ്യൻ പാപമോചിതനായിത്തീർന്നു ദൈവത്തിനുവേണ്ടി ജീവിച്ചു നിത്യത പ്രാപിക്കുകയും ചെയ്യു ന്നു.

പുതിയനിയമം എന്ന പുസ്തകത്തിന് മുന്നൂറിൽതാഴെ പേജുകൾ മാത്രമാണുള്ളത്. ആ പുസ്തകത്തിന്റെ വായനക്കാരൻ-ദൈവത്താൽ- വളരെ സൂ ക്ഷ്മബുദ്ധി എങ്കിൽ മാത്രമേ അതിലുള്ള “പുതിയനിയമം” കണ്ടെത്താൻ കഴിയുകയുള്ളു. പഴയനിയമപ്പുസ്തകം നല്കുന്നതിൽനിന്നും അധികമായിട്ടു ഒരു നിയമവും അതിൽ ഉണ്ടായിരിക്കുകയില്ല. എന്നാൽ യഹൂദമതം ഉൾപ്പെടെയുള്ള എല്ലാ മതഗ്രന്ഥങ്ങളിൽനിന്നും “പുതിയനിയമം” വ്യത്യസ്തമായ നിലപാട് സൂക്ഷിക്കുന്നുണ്ട്. അതിൽ പ്രധാനമായും ക്രിസ്ത്യാനിയുടെ ജീവിതഫലസമൃദ്ധി, ഉത്തരവാദിത്തങ്ങൾ, കാര്യവിചാരകത്വം, സത്യആരാധന, ഫലപ്രദമായ പ്രാർത്ഥന, കൂട്ടായ്മയും അപ്പം നുറുക്കലും, ഉപവാസം, എന്നിവ ഉൾപ്പെട്ടിരിക്കുന്നു. എന്നാൽ “ക്രൂശിന്റെ വചനം’ “ക്രൂശിക്കപ്പെട്ടവനായ ക്രിസ്തു,” എന്നിങ്ങനെയുള്ള മുഖ്യമായ വാക്കുകളിലൂടെ, മനുഷ്യജീവിതത്തിന്റെ സമഗ്രതയും, പൂർണ്ണതയും, അവന്റെ ജീവിതത്തിന്റെ നഷ്ടപ്പെട്ട ഊടുപാവുകൾ എന്നിവ

നേരെയാക്കുന്നത് എങ്ങനെയെന്നും ആ നിയമം കാണിച്ചുതരുന്നു.

മനുഷ്യശരീരത്തിന്റെ ഘടനാപരമായ സവിശേഷതകളിൽ പ്രധാനമായും കണ്ടെത്തിയിട്ടുള്ളത് അതെടുത്ത മണ്ണിൽ കാണുന്ന പതിനാലു തരത്തിലുള്ള മൂലകങ്ങളുടെ സാന്നിദ്ധ്യമാണ്. ഭക്ഷണവും വെള്ളവും വായുവും സ്വീകരിക്കുന്നതിലൂടെ ഉപാപചയപ്രവർത്തനങ്ങൾ നടത്തിക്കൊണ്ടു ജീവൻ നിലനിറുത്തുന്നതായി കാണാൻ കഴിയും. തൊഴിൽ തേടുക, ഭക്ഷണം തേടുക, ദാമ്പത്യജീവിതം നയിക്കുക എന്നിവ ചെയ്യുന്നതിനുള്ള കഴിവുകളും ഈ ശരീരത്തിനുണ്ട്. ജന്മനാതന്നെ ബുദ്ധിവൈകല്യം ബാധിച്ചവരെ ഇവിടേയ്ക്ക് കൊണ്ടുവരുവാൻ ഈ ലേഖകൻ ഇഷ്ടപ്പെടുന്നില്ല. ദൈവം അവർക്ക് നിത്യജീവൻ കൊടുക്കുവാൻ മതിയായവനാണ്. മനുഷ്യനിൽ കാണപ്പെടുന്ന ജീവൻ (പ്രാണൻ) പകരപ്പെട്ടിട്ടുള്ളത് ദൈവത്തിൽനിന്നാണെന്നു വചനം വ്യക്തമാക്കുന്നുണ്ട്. *(പ.നി.ഉൽപ്പത്തി 2:7 യഹോവയായ ദൈവം നിലത്തെ പൊടികൊണ്ടു മനുഷ്യനെ നിർമ്മിച്ചിട്ടു അവന്റെ മൂക്കിൽ ജീവശ്വാസം ഊതി, മനുഷ്യൻ ജീവനുള്ള ദേഹിയായി തീർന്നു. )*

ജീവൻ കുടികൊള്ളുന്നത് രക്തത്തിലാണെന്നും വചനം വ്യക്തമാക്കുന്നുണ്ട്.*(ലേവ്യ17: 11 മാംസത്തിന്റെ ജീവൻ രക്തത്തിൽ അല്ലോ ഇരിക്കുന്നതു; യാഗപീഠത്തിന്മേൽ നിങ്ങൾക്കുവേണ്ടി പ്രായശ്ചിത്തം കഴിപ്പാൻ ഞാൻ അതു നിങ്ങൾക്കു തന്നിരിക്കുന്നു; രക്തമല്ലോ ജീവൻ മൂലമായി പ്രായശ്ചിത്തം ആകുന്നതു.)*

എന്നാൽ മൃഗസഞ്ചയങ്ങൾ മറ്റു അദൃശ്യവും ദൃശ്യവുമായ എല്ലാത്തരം ജീവിവർഗ്ഗങ്ങൾ സസ്യലതാദികൾ മറ്റു പ്രപഞ്ച സംവിധാനങ്ങൾ ഇവ എല്ലാംതന്നെയും ഉണ്ടായിട്ടുള്ളത് ദൈവത്തിന്റെ വാക്കുകളും കരവേല നിമിത്തവുമാണ്. (അവയെക്കുറിച്ചൊന്നും വർണ്ണിക്കാൻ വാക്കുകൾ പോര.) അതു അപ്രകാരം തന്നെയാണെന്ന് എല്ലാ മതവിശ്വാസികളും അറിയുന്നത് വിശ്വാസത്താലാണ്.

*(പ.നി.ഉൽപ്പത്തി1:1-31ആദിയിൽ ദൈവം ആകാശവും ഭൂമിയും സൃഷ്ടിച്ചു. 2 ഭൂമി പാഴായും ശൂന്യമായും ഇരുന്നു; ആഴത്തിന്മീതെ ഇരുൾ ഉണ്ടായിരുന്നു. ദൈവത്തിന്റെ ആത്മാവു വെള്ളത്തിൻ മീതെ പരിവർത്തിച്ചു കൊണ്ടിരുന്നു. 3 വെളിച്ചം ഉണ്ടാകട്ടെ എന്നു ദൈവം കല്പിച്ചു; വെളിച്ചം ഉണ്ടായി. 4 വെളിച്ചം നല്ലതു എന്നു ദൈവം കണ്ടു ദൈവം വെളിച്ചവും ഇരുളും തമ്മിൽ വേർപിരിച്ചു. 5 ദൈവം വെളിച്ചത്തിന്നു പകൽ എന്നും ഇരുളിന്നു രാത്രി എന്നും പേരിട്ടു. സന്ധ്യയായി ഉഷസ്സുമായി, ഒന്നാം ദിവസം. 6 ദൈവം വെള്ളങ്ങളുടെ മദ്ധ്യേ ഒരു വിതാനം ഉണ്ടാകട്ടെ; അതു വെള്ളത്തിന്നും വെള്ളത്തിന്നും തമ്മിൽ വേർപിരിവായിരിക്കട്ടെ എന്നു കല്പിച്ചു. 7 വിതാനം ഉണ്ടാക്കീട്ടു ദൈവം വിതാനത്തിൻ കീഴുള്ള വെള്ളവും വിതാനത്തിൻ മീതെയുള്ള വെള്ളവും തമ്മിൽ വേർപിരിച്ചു; അങ്ങനെ സംഭവിച്ചു. 8 ദൈവം വിതാനത്തിന്നു*

*ആകാശം എന്നു പേരിട്ടു. സന്ധ്യയായി ഉഷസ്സുമായി, രണ്ടാം
ദിവസം. 9 ദൈവം: ആകാശത്തിൻ കീഴുള്ള വെള്ളം ഒരു സ്ഥലത്തു കൂടട്ടെ;
ഉണങ്ങിയ നിലം കാണട്ടെ എന്നു കല്പിച്ചു; അങ്ങനെ
സംഭവിച്ചു. 10 ഉണങ്ങിയ നിലത്തിന്നു ദൈവം ഭൂമി എന്നും വെള്ളത്തിന്റെ
കൂട്ടത്തിന്നു സമുദ്രം എന്നും പേരിട്ടു; നല്ലതു എന്നു ദൈവം
കണ്ടു. 11 ഭൂമിയിൽനിന്നു പുല്ലും വിത്തുള്ള സസ്യങ്ങളും ഭൂമിയിൽ
അതതു തരം വിത്തുള്ള ഫലം കായിക്കുന്ന വൃക്ഷങ്ങളും മുളെച്ചു വരട്ടെ
എന്നു ദൈവം കല്പി ച്ചു; അങ്ങനെ സംഭവിച്ചു. 12 ഭൂമിയിൽ നിന്നു
പുല്ലും അതതു തരം വിത്തുള്ള ഫലം കായിക്കുന്ന വൃക്ഷങ്ങളും
മുളെച്ചുവന്നു; നല്ലതു എന്നു ദൈവം കണ്ടു. 13 സന്ധ്യയായി ഉഷസ്സുമായി,
മൂന്നാം ദിവസം. 14 പകലും രാവും തമ്മിൽ വേർപിരിവാൻ
ആകാശവിതാനത്തിൽ വെളിച്ചങ്ങൾ ഉണ്ടാകട്ടെ; അവ അടയാളങ്ങളായും
കാലം, ദിവസം, സംവത്സരം എന്നിവ തിരിച്ചറിവാനായും
ഉതകട്ടെ; 15 ഭൂമിയെ പ്രകാശിപ്പിപ്പാൻ ആകാശവിതാനത്തിൽ അവ
വെളിച്ചങ്ങളായിരിക്കട്ടെ എന്നു ദൈവം കല്പിച്ചു; അങ്ങനെ
സംഭവിച്ചു. 16 പകൽ വാഴേണ്ടതിന്നു വലിപ്പമേറിയ വെളിച്ചവും രാത്രി
വാഴേണ്ടതിന്നു വലിപ്പം കുറഞ്ഞ വെളിച്ചവും ആയി രണ്ടു വലിയ
വെളിച്ചങ്ങളെ ദൈവം ഉണ്ടാക്കി; നക്ഷത്രങ്ങളെയും ഉണ്ടാക്കി. 17 ഭൂമിയെ
പ്രകാശിപ്പിപ്പാനും പകലും രാത്രിയും വാഴുവാനും വെളിച്ചത്തെയും
ഇരുളിനെയും തമ്മിൽ വേർപിരിപ്പാനുമാ യി 18 ദൈവം അവയെ
ആകാശവിതാനത്തിൽ നിർത്തി; നല്ലതു എന്നു ദൈവം
കണ്ടു. 19 സന്ധ്യയായി ഉഷസ്സുമായി, നാലാം ദിവസം. 20 വെള്ളത്തിൽ
ജലജന്തുക്കൾ കൂട്ടമായി ജനിക്കട്ടെ; ഭൂമിയുടെ മീതെ
ആകാശവിതാനത്തിൽ പറവജാതി പറക്കട്ടെ എന്നു ദൈവം
കല്പിച്ചു. 21 ദൈവം വലിയ തിമിംഗലങ്ങളെയും വെള്ളത്തിൽ കൂട്ടമായി
ജനിച്ചു ചരിക്കുന്ന അതതു തരം ജീവജന്തുക്കളെയും അതതു തരം
പറവജാതിയെയും സൃഷ്ടിച്ചു; നല്ലതു എന്നു ദൈവം കണ്ടു. 22 നിങ്ങൾ
വർദ്ധി ച്ചു പെരുകി സമുദ്രത്തിലെ വെള്ളത്തിൽ നിറവിൻ; പറവജാതി
ഭൂമിയിൽ പെരുകട്ടെ എന്നു കല്പി ച്ചു ദൈവം അവയെ
അനുഗ്രഹിച്ചു. 23 സന്ധ്യയായി ഉഷസ്സുമായി, അഞ്ചാം
ദിവസം. 24 അതതുതരം കന്നുകാലി, ഇഴജാതി, കാട്ടുമൃഗം ഇങ്ങനെ
അതതു തരം ജീവജന്തുക്കൾ ഭൂമിയിൽനിന്നു ഉളവാകട്ടെ എന്നു ദൈവം
കല്പിച്ചു; അങ്ങനെ സംഭവിച്ചു. 25 ഇങ്ങനെ ദൈവം അതതു തരം കാട്ടു
മൃഗങ്ങളെയും അതതു തരം കന്നുകാലികളെയും അതതു തരം ഭൂചര
ജന്തുക്കളെയും ഉണ്ടാക്കി; നല്ലതു എന്നു ദൈവം കണ്ടു. 26 അനന്തരം
ദൈവം: നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യപ്രകാരം മനുഷ്യനെ
ഉണ്ടാക്കുക; അവർ സമുദ്രത്തിലുള്ള മത്സ്യത്തിന്മേലും ആകാശത്തിലുള്ള
പറവജാതിയിന്മേലും മൃഗങ്ങളിന്മേലും സർവ്വഭൂമിയിന്മേലും ഭൂമിയിൽ*

*ഇഴയുന്ന എല്ലാ ഇഴജാതിയിന്മേലും വാഴട്ടെ എന്നു കല്പിച്ചു. 27 ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു, ദൈവത്തിന്റെ സ്വരൂപത്തിൽ അവനെ സൃഷ്ടിച്ചു, ആണും പെണ്ണുമായി അവരെ സൃഷ്ടിച്ചു. 28 ദൈവം അവരെ അനുഗ്രഹിച്ചു: നിങ്ങൾ സന്താനപുഷ്ടിയുള്ളവരായി പെരുകി ഭൂമിയിൽ നിറഞ്ഞു അതിനെ അടക്കി സമുദ്രത്തിലെ മത്സ്യത്തിന്മേലും ആകാശത്തിലെ പറവജാതിയിന്മേലും സകലഭൂചരജന്തുവിന്മേലും വാഴുവിൻ എന്നു അവരോടു കല്പി ച്ചു. 29 ഭൂമിയിൽ എങ്ങും വിത്തുള്ള സസ്യങ്ങളും വൃക്ഷത്തിന്റെ വിത്തുള്ള ഫലം കായക്കുന്ന സകലവൃക്ഷങ്ങളും ഇതാ, ഞാൻ നിങ്ങൾക്കു തന്നിരിക്കുന്നു; അവ നിങ്ങൾക്കു ആഹാരമായിരിക്കട്ടെ; 30 ഭൂമിയിലെ സകല മൃഗങ്ങൾക്കും ആകാശത്തിലെ എല്ലാ പറവകൾക്കും ഭൂമിയിൽ ചരിക്കുന്ന സകല ഭൂചരജന്തുക്കൾക്കും ആഹാരമായിട്ടു പച്ചസസ്യം ഒക്കെയും ഞാൻ കൊടുത്തിരിക്കുന്നു എന്നു ദൈവം കല്പിച്ചു; അങ്ങനെ സംഭവിച്ചു. 31 താൻ ഉണ്ടാക്കിയതിനെ ഒക്കെയും ദൈവം നോക്കി, അതു എത്രയും നല്ലതു എന്നു കണ്ടു. സന്ധ്യയായി ഉഷസ്സുമായി, ആറാം ദിവസം. പു.നി.എബ്രായർ 11:3ഈ കാണുന്ന ലോകത്തിന്നു ദൃശ്യമായതല്ല കാരണം എന്നു വരുമാറു ലോകം ദൈവത്തിന്റെ വചനത്താൽ നിർമ്മിക്കപ്പെട്ടു എന്നു നാം വിശ്വാസത്താൽ അറിയുന്നു.)*

മനുഷ്യരക്തത്തിൽ സ്നേഹം അലിയിച്ചുചേർത്തതുകൊണ്ട് യേശു ചെയ്തതുപോലുള്ള അത്ഭുതങ്ങൾ ചെയ്യുവാൻ ദൈവമക്കൾക്ക് കഴിയണം എന്നുള്ളതായ ശ്രീ.സുകുമാർ അഴീക്കോടിന്റെ അഭിപ്രായം പിശകുള്ളതാണ്. ക്രിസ്തു എന്ത് പഠിപ്പിച്ചു എന്ന് മനസ്സിലാക്കാതെ എന്തെങ്കിലുമൊക്കെ പറയുന്ന ഏവർക്കും കടന്നുവന്നു തങ്ങൾക്കും അത് സാധിക്കുമോ എന്ന് യേശുവിലുള്ള വിശ്വാസത്തിലൂടെ പരീക്ഷിക്കാവുന്നതാണ്. എന്നാൽ യേശുവിന്റെ വാക്കുകൾപ്രകാരം, യേശുവിൽ വിശ്വസിക്കുന്നവൻ യേശു ചെയ്തതും അതിൽ വലിയതും ചെയ്യുന്നവൻ ആയിരിക്കും.

*(പു.നി.യോഹന്നാൻ 14:12ആമേൻ, ആമേൻ, ഞാൻ നിങ്ങളോടു പറയുന്നു; ഞാൻ ചെയ്യുന്ന പ്രവൃത്തി എന്നിൽ വിശ്വസിക്കുന്നവനും ചെയ്യും; ഞാൻ പിതാവിന്റെ അടുക്കൽ പോകുന്നതുകൊണ്ടു അതിൽ വലിയതും അവൻ ചെയ്യും.)*

ഇവിടെ യേശു അർത്ഥമാക്കുന്നത് പാപപരിഹാരത്തിനുവേണ്ടി യേശു മരിച്ച (ചെയ്തതു) തുപോലെ മനുഷ്യൻ ക്രിസ്തുവിനോടുകൂടെ മരിക്കുമെന്നും, പിന്നീട് പരിശുദ്ധആത്മാവിനെ പ്രാപിച്ചു ക്രിസ്തു ജീവിച്ചതിലും വലുതായ ഒരു ജീവിതം വിശ്വാസത്താൽ ഭൂമിയിൽ ജീവിക്കും എന്നുമാണ്. കാരണം ക്രിസ്തു ഒരു പരിശുദ്ധമായ വ്യക്തിത്വത്തിൽനിന്നാണ് ജീവിതം പുറപ്പെടുവിച്ചിട്ടുള്ളത്. എന്നാൽ മനുഷ്യനാകട്ടെ താൻ പാപപ്രവണതകളുള്ള ഒരു ജഡത്തിലായിരിക്കെ

താൻ സ്വീകരിച്ച വിശ്വാസത്തിൽനിന്നും പാപജഡത്തെ മറന്നുകൊണ്ട് ഒരു ജീവിതം പുറപ്പെടുവിക്കുമ്പോൾ അത് യേശു ജീവിച്ചതിലും വലിയ ജീവിതംതന്നെ ആയിരിക്കും!

അവിടുന്ന് തന്നിലുണ്ടായിരുന്ന കഴിവുകൾ ഒന്നുംതന്നെയും സ്വന്തം ജീവിതം മോടിപിടിപ്പിക്കുന്നതിനു ഉപയോഗിച്ചില്ല എന്നും വിശ്വാസികൾ മനസ്സിലാക്കേണ്ടതാണ്. അവിടുന്ന് പൂർണ്ണമനുഷ്യവ്യക്തിത്വത്തിൽ ജീവിച്ചത് ഒരു മരപ്പണിക്കാരൻ മാത്രം ആയിട്ടായിരുന്നു.

പുതിയനിയമത്തിൽ കാണുന്നതായ പാപപരിഹാരം എന്നുള്ളത് വിശ്വാസത്താലാണ് നേടേണ്ടതെന്നും ആ വിശ്വാസത്തിൽ നിലനില്ക്കുന്നതിനുമാണ് അപ്പൊസ്തലന്മാർ പഠിപ്പിച്ചുവന്നിരുന്നത് എന്നും നാം മനസ്സിലാക്കേണ്ടതാണ്. എന്നാൽ പിന്നീട് വന്ന മതനേതൃത്വം ഈ ഉപദേശരൂപത്തെ മാറ്റിക്കളഞ്ഞതായും സ്വന്തം ബുദ്ധിയിലെ തന്ത്രങ്ങൾക്ക് ഒത്തവിധത്തിൽ സ്വതന്ത്രസഭകൾ രൂപീകരിച്ചതായും കാണാൻകഴിയും. ക്രിസ്തുവിന്റെ " ക്രൂശിലെ സാക്ഷ്യം" പഠിപ്പിക്കാത്ത സഭകളാണ് ഇന്ന് ഇവിടെ കാണുന്ന എല്ലാംതന്നെയും.

അതിനാൽത്തന്നെ പുതിയനിയമത്തിലെ പാപപരിഹാരം എന്നുള്ളത് പൂർണ്ണമായി നേടിയെടുക്കുവാൻ പിന്നീടു വന്ന ക്രിസ്ത്യാനികൾക്ക് കഴിഞ്ഞിരുന്നില്ല. അങ്ങനെ സത്യവേദത്തിന്റെ പൂർണ്ണത കണ്ടെത്തുവാൻ കഴിയാതിരുന്ന സമയത്ത്"പ്രവാചകൻ മുഹമ്മദ്" സ്വന്തം നിഗമനത്തിലൂടെ പഴയനിയമം അടർത്തിയെടുത്തു, കുറെ ശാസ്ത്രസത്യങ്ങൾ കൂട്ടിച്ചേർത്തുകൊണ്ട് ഉണ്ടാക്കിയ പുസ്തകമാണ് ഖുറാൻ. _ശാസ്ത്രത്തിലുള്ള കാര്യങ്ങൾ വെളിപ്പെടുത്തിക്കൊടുക്കുക എന്നുള്ളത് സത്യവേദം ലക്ഷ്യമിടുന്ന ഒരു കാര്യമല്ല. മറിച്ചു, മനുഷ്യനിലുള്ള പാപം നീക്കപ്പെടേണ്ടതിനുള്ള ദൈവശാസ്ത്രമാണ് അത് വെളിപ്പെടുത്തുന്നത്'.

സത്യവേദത്തിലെ അനേകം പരാമർശങ്ങൾആത്മീകമായി മാത്രം മനസ്സിലാക്കേണ്ടതും അതിനാൽ ഭൌതിക അവ്യക്തത നല്കുന്നതുമാണ്. (പ്രവാചകൻ മുഹമ്മദ് അന്വേഷിച്ചത് സത്യവേദപുസ്തകത്തിലെ ഭൌതികകൃത്യത ആണല്ലോ. ഭൌതികതലം കൊണ്ട് ദൈവത്തെ കാണിച്ചു കൊടുക്കുവാൻ ആർക്കെങ്കിലും കഴിയുമോ? അങ്ങനെയാണെങ്കിൽ വിശ്വാസം എന്നുള്ളത് എന്താണ്?) ആയതിന്റെ ഭൌതികകൃത്യത അന്വേഷിച്ചാൽ അതിന്റെ ഫലം ശൂന്യത മാത്രമായിരിക്കും. അതുകൊണ്ട്,'മറഞ്ഞിരിക്കുന്ന കാര്യങ്ങൾ നമ്മുടെ ദൈവമായ യഹോവയ്ക്ക് ഉള്ളവയാണെന്നും വെളിപ്പെട്ടുവന്നിരിക്കുന്ന ഇതിലെ ന്യായപ്രമാണം നീയും നിന്റെ മക്കളും ഇന്നും എന്നേക്കും അനുസരിക്കുന്നതിനുള്ളതാണെന്നും വചനം വെളിപ്പെടുത്തുന്നുണ്ട്'.

*(പ.നി.ആവർത്തനം 29:28 മറഞ്ഞിരിക്കുന്ന കാര്യങ്ങൾ നമ്മുടെ ദൈവമായ യഹോവെക്കുള്ളവയത്രേ; വെളിപ്പെട്ടിരിക്കുന്നവയോ നാം*

*ഈ ന്യായപ്രമാണത്തിന്റെ സകലവചനങ്ങളും അനുസരിച്ചു നടക്കേണ്ടതിന്നു എന്നേക്കും നമുക്കും നമ്മുടെ മക്കൾക്കും ഉള്ളവയാകുന്നു.)*

ലോകത്തിന്റെ പാപപരിഹാരം ക്രിസ്തുവിൽ നടന്നു എങ്കിൽ സകല മനുഷ്യരും പാപമോചിതർ ആകണമായിരുന്നു. എന്നാൽ നന്മതിന്മകളെക്കുറിച്ചു അറിവുള്ള മനുഷ്യർപോലും ഇന്നും പാപത്തിൽ കഴിയുന്നതായി കാണാം എന്നുള്ള ഒരു അഭിപ്രായം ഉയർന്നു വരുന്നതായി കാണാം. ആത്മീകമായി മനസ്സിലാക്കുന്നവർക്ക് മാത്രമേ പാപം വിട്ടൊഴിയുന്നതിനുള്ള മാർഗ്ഗം വിശ്വാസമാർഗ്ഗമാണെന്നു ഉയർത്തിക്കാണിക്കാൻ കഴിയുക യുള്ളു.

താൻ സ്വീകരിച്ചിരിക്കുന്ന വിശ്വാസത്തിൽനിന്ന് വിശുദ്ധജീവിതം നയിക്കുവാൻ വിശ്വാസിക്ക് കഴിയും. ദൈവം വിശുദ്ധനായിരിക്കുന്നതുകൊണ്ട് മനുഷ്യരും അതുപോലെ വിശുദ്ധരാകുവാൻ ദൈവം കല്പ്പിച്ചിട്ടുള്ള മാർഗ്ഗം വിശ്വാസമാർഗ്ഗമാണ്.
*(പ.നി.ലേവ്യ11:44 ഞാൻ നിങ്ങളുടെ ദൈവമായ യഹോവ ആകുന്നു; ഞാൻ വിശുദ്ധനാകയാൽ നിങ്ങൾ നിങ്ങളെ തന്നേ വിശുദ്ധീകരിച്ചു വിശുദ്ധന്മാരായിരിക്കേണം;*
*പു.നി.1പത്രൊസ്1:16"ഞാൻ വിശുദ്ധൻ ആകയാൽ നിങ്ങളും വിശുദ്ധരായിരിപ്പിൻ " എന്നു എഴുതിയിരിക്കുന്നുവല്ലോ.)*
അങ്ങനെ ആറാം നൂറ്റാണ്ടിൽ ആവിഷ്കരിക്കപ്പെട്ട പുത്തൻമതം (ഇസ്ലാം) യഹൂദമതത്തിന്റെ ഒരു വികലമാക്കപ്പെട്ട പതിപ്പ് മാത്രമായിരുന്നു. യേശു കുരിശിൽ നിവൃത്തിയാക്കിയതും, എന്നാൽ മനുഷ്യൻ വിശ്വാസത്താൽ പ്രാപിച്ചെടുക്കേണ്ടതുമായ ശുദ്ധജീവിതം ആ പുത്തൻഗ്രന്ഥം കൈകാര്യം ചെയ്തപ്പോൾ, തന്നിൽത്തന്നെയുള്ള അധർമ്മിയെ ക്രിസ്തുവിനോടൊപ്പം ക്രൂശിച്ചു നീക്കേണ്ടതിനു പകരമായി ലോകത്തിലുള്ള എല്ലാ
അധർമ്മികളെയും വകവരുത്തുക (ക്രൂശിക്കുക) എന്ന "വിശുദ്ധയുദ്ധ" (ജിഹാദ്) മായി അത് മാറുകയുണ്ടായി.

ഖുറാനും പറയുന്നതനുസരിച്ചുള്ള മനുഷ്യനിലെ 'ദേഹേച്ഛകളെ' നിയന്ത്രിക്കുവാൻ ദൈവകല്പ്പനകൾക്ക് സാദ്ധ്യമല്ല.
*(ഖുറാൻ സൂറ19 മർയം 59, സൂറ 30 റൂം 29)*
ഒരേ ഗ്രന്ഥം (ഖുറാൻ) കൈകാര്യം ചെയ്യുന്ന ആളുകൾ ക്രിസ്തുവിന്റെ മരണത്തെക്കുറിച്ചും വ്യത്യസ്ത അഭിപ്രായക്കാരാണ്. കാരണം (ഖുറാൻ) അത് മാനുഷികമാണെന്നും ദൈവികം അല്ല എന്നുള്ളതുംതന്നെ.
*(പു.നി.യോഹന്നാൻ 3:6)'ജഡത്താൽ ജനിച്ചത് ജഡം ആകുന്നു. (ദൈവ) ആത്മാവിനാൽ ജനിച്ചത് ആത്മാവ് (ദേഹി) ആകുന്നു'.*

(അവിടുന്ന് ജഡത്താൽ ജനിക്കാതെ ദൈവആത്മാവിനാൽ ജനിച്ച ആത്മാവ് (ദേഹി) ആയിരുന്നവല്ലോ ആദിയിലെ ആദാമിന്റെ ശരീര പ്രകൃതം പോലെയും പൂർണ്ണആത്മാവ് ഉള്ളതുമായിയിരുന്നു

യേശുവിന്റെ ശരീരം. ഒരു ശിശുവിന്റെ നോട്ടംപോലെ തിന്മ കാണാത്തതായിരുന്നു അവിടുത്തെ കണ്ണുകൾ.)

അല്പ്പമായോ അധികമായോ ഉള്ള ക്രിസ്തീയ വിശ്വാസത്തിൽ, അവർ എത്ര വിഭാഗങ്ങൾ ആയിരുന്നാലും ക്രിസ്തു പാപപരിഹാരകൻ ആണെന്നുള്ള ഏക വിശ്വാസം എല്ലാ ക്രിസ്ത്യാനികളിലും കാണാം. എങ്കിലും പാപരഹിതജീവിതം സാധിക്കാത്തത് ആരോഗ്യമുള്ള, സ്ഥിരതയുള്ള വിശ്വാസം ഇല്ലാതായത് നിമിത്തമാണ്.

മനുഷ്യശിശു പിറന്നു വളർച്ചാഘട്ടങ്ങളിലൂടെ കടന്നുപോകുമ്പോളാണ് സദാചാര ജീവിതനിയമങ്ങൾ കുഞ്ഞിന്റെ ഉള്ളിലേക്ക് കടന്നുവരുന്നത്. അതുപോലെ മറ്റു ചില മതഗ്രന്ഥങ്ങളിലും കാണാൻ കഴിയുന്ന സദാചാര ജീവിതനിയമങ്ങൾ മനുഷ്യവർഗ്ഗത്തിന്റെ ജീവിതവളർച്ചയിൽ അതിന്റെ പൂർണ്ണമായ രൂപത്തിൽ നല്കിയിട്ടുള്ളത് ബിസി-1500-ൽ യിസ്രായേലിനാണെന്നു കാണാൻകഴിയും. ആധുനികലോകവുമായി താരതമ്യം ചെയ്താൽ ആ കാലയളവിൽ ശാസ്ത്രസാങ്കേതിക മുന്നേറ്റം കുറവായിരുന്നു. എങ്കിലും ഇക്കാലങ്ങൾക്കുള്ള നിയമങ്ങൾപോലും അതിൽ ഉള്ളതുകൊണ്ട് അതിലെ നിയമങ്ങൾ ഒന്നും റദ്ദ് ചെയ്യേണ്ടതായോ പുതുക്കേണ്ടതായോ വരുന്നില്ല. (മുസ്ലീം നിയമമായ മുത്തലാഖ് റദ്ദു ചെയ്യുവാനുള്ള മുറവിളി ഇവിടെ ഇപ്പോൾ ഉയർന്നുവന്നുകഴിഞ്ഞു.)

എന്നാൽ ഈ സത്യവേദപുസ്തകത്തിലെ നിയമങ്ങൾ അനുസരിക്കത്തക്കവിധത്തിലുള്ള ഒരു ശാരീരികഘടന മനുഷ്യന് ലഭിച്ചിട്ടില്ല എന്നുള്ളത് ഒരു യാഥാർഥ്യമാണ്. ദൈവകല്പ്പനകളുമായി താരതമ്യം ചെയ്യുമ്പോൾ മനുഷ്യൻ മാനസികമായും വൈകല്യമുള്ളവനാണ്.

*"ഞാൻ ന്യായപ്രമാണത്തെയോ പ്രവാചകന്മാരെയോ നീക്കേണ്ടതിനു വന്നു എന്ന് നിരൂപിക്കരുതു. നീക്കുവാനല്ല നിവർത്തിപ്പാനത്രേ ഞാൻ വന്നിരിക്കുന്നത്" (പു.നി.മത്തായി 5:17)* എന്ന് പറയുന്നതിലൂടെ ന്യായപ്രമാണത്തിന്റെ (നിയമം) നീതി പുറപ്പെടുവിക്കത്തക്കവിധത്തിൽ മനുഷ്യനെ ആത്മാവിൽ (ദേഹിയിൽ) പുതുസൃഷ്ടിയാക്കിത്തീർക്കുന്ന യേശു വിശ്വസിക്കുന്നവർക്ക് ഏവർക്കും നീതി ലഭിക്കുവാൻതക്കവണ്ണം ന്യായപ്രമാണത്തിന്റെ അവസാനം ആകുന്നു വെളിപ്പെട്ടത്.

*(പു.നി.റോമർ 10:4 വിശ്വസിക്കുന്ന ഏവന്നും നീതി ലഭിപ്പാൻ ക്രിസ്തു ന്യായപ്രമാണത്തിന്റെ അവസാനം ആകുന്നു. )*

അബ്രാഹാമിന്റെ അനുഗ്രഹം (ലഭിച്ച വാഗ്ദത്തം) നിവർത്തിക്കുന്നതിനെ ഇവിടെ കാണാം. (മനുഷ്യൻ ദിവ്യസ്വഭാവം പുറപ്പെടുവിക്കുക എന്നുള്ളതായ വാഗ്ദത്തം ദൈവം നിവർത്തിച്ചു കൊടുക്കുന്നു. സാറയ്ക്കു തക്ക സമയത്തു ഒരു മകനെ നല്കി നിവർത്തിച്ചതുപോലെ.

*(പ.നി.ഉൽപ്പത്തി 21:1,2 അനന്തരം യഹോവ താൻ*

*അരുളിച്ചെയ്തിരുന്നതുപോലെ സാറയെ സന്ദർശിച്ചു; താൻ വാഗ്ദത്തം ചെയ്തിരുന്നതു യഹോവ സാറെക്കു നിവൃത്തിച്ചുകൊടുത്തു.*
*2 അബ്രാഹാമിന്റെ വാർദ്ധക്യത്തിൽ ദൈവം അവനോടു അരുളിച്ചെയ്തിരുന്ന അവധിക്കു സാറാ ഗർഭം ധരിച്ചു ഒരു മകനെ പ്രസവിച്ചു.)*

അങ്ങനെ ദൈവം യിസ്രായേലിനു നല്കിയ കല്പ്പനയുടെ (നിയമം) പൂർത്തീകരണം (മനുഷ്യർക്ക് അനുസരിക്കത്തക്ക വിധത്തിലാകുന്നത്) യേശുവിന്റെ ശരീരയാഗത്തോടുകൂടിയാണെന്നു കാണാൻകഴിയും. ചെയ്ത പാപങ്ങൾക്കുള്ള ശിക്ഷ വിധിക്കാതെ *"ഇനി"* പാപങ്ങൾ ചെയ്യാതിരിക്കുവാൻ മനുഷ്യനെ സഹായിക്കുന്ന ആ ഗുരുവിനാൽ ഈ ലോകത്തെയും പാപത്തെയും ജഢത്തെയും ജയിക്കുവാൻ അവിടുന്നിൽ വിശ്വസിക്കുന്ന ഏവർക്കും ഇടയായിത്തീരട്ടെ.

കുരിശിൽ നമുക്ക് കാണാൻ കഴിയുന്ന മറ്റൊന്ന് കഷ്ടങ്ങളുടെ സഹനമാണ്. നീതിമാനായ അവിടുന്ന് സഹിച്ച കഷ്ടങ്ങളിലൂടെ അവിടുന്ന് അനുസരണം പഠിച്ചു തികഞ്ഞവനായി എന്ന് എഴുത്തുകാരൻ രേഖപ്പെടുത്തുന്നുണ്ട്.
*(പു.നി.എബ്രായർ 5:8,9 പുത്രൻ എങ്കിലും താൻ അനുഭവിച്ച കഷ്ടങ്ങളാൽ അനുസരണം പഠിച്ചു തികഞ്ഞവനായി9 തന്നെ അനുസരിക്കുന്ന ഏവർക്കും നിത്യരക്ഷയുടെ കാരണഭൂതനായിത്തീർന്നു. )*
അവിടുന്ന് ശൈശവം മുതൽ വ്യക്തിജീവിതത്തിൽ തികവുള്ളവനായിരുന്നു. എന്നാൽ തന്നിൽ വിശ്വസിക്കുന്നവർക്ക് വരേണ്ടതായ കഷ്ടങ്ങളെ ക്രിസ്തുവിൽ മാതൃകയാക്കുന്നതായി വചനം വെളിപ്പെടുത്തുന്നു. അവിടുന്നു പാപനാശത്തിന്റെ മാതൃക ആയിരിക്കുന്നതുപോലെത്തന്നെ കഷ്ടങ്ങൾ സഹിക്കുന്നതിന്റെയും മാതൃകയാണ്.
*(പു.നി.1 പത്രൊസ് 2:21'ക്രിസ്തുവും നിങ്ങൾക്കുവേണ്ടി കഷ്ടം അനുഭവിച്ചു,നിങ്ങൾ അവന്റെ കാൽച്ചുവടു പിന്തുടരുവാൻ ഒരു മാതൃക വെച്ചേച്ചു പോയിരിക്കുന്നു'.)*

ക്രിസ്തീയജീവിതം സുഖസമൃദ്ധിയുടെ ഒരു ജീവിതമല്ല. ക്രിസ്തുവിനുവേണ്ടി നിന്ദ, തല്ല്, ഒറ്റപ്പെടൽ, ദുരിതം, ദാരിദ്ര്യം, വേദന, എന്തിന്, മരണംവരെയും സഹിക്കുവാൻ ഒരു വിശ്വാസി വിളിക്കപ്പെട്ടിരിക്കുന്നു. പാപം ഉണ്ടാക്കുന്നവന്റെ മാതൃകയല്ല മറിച്ച് പാപം ഇല്ലാതെയാക്കുന്നവന്റെ മാതൃകയാണ് ക്രിസ്തുവിലും വിശ്വാസിയിലും കാണാൻ കഴിയുന്നത്. സഭാശുശ്രൂഷയുടെ ഭാഗമായി കൃപാവരങ്ങൾ ലഭിക്കുന്നതുപോലെത്തന്നെ, 'ക്രിസ്തുവിൽ വിശ്വസിപ്പാൻ മാത്രമല്ല അവനുവേണ്ടി കഷ്ടം അനുഭവിപ്പാനും നിങ്ങൾക്ക് വരം ലഭിച്ചിരിക്കുന്നു'.
*(പു.നി.ഫിലിപ്പിയർ 1:29 അതു ദൈവം തന്നേ വെച്ചതാകുന്നു. ക്രിസ്തുവിൽ വിശ്വസിപ്പാൻ മാത്രമല്ല അവന്നു വേണ്ടി കഷ്ടം*

*അനുഭവിപ്പാനുംകൂടെ നിങ്ങൾക്കു വരം നല്കിയിരിക്കുന്നു. )*
ഇങ്ങനെയുള്ള വിശ്വാസജീവിതമാർഗ്ഗത്തിലേയ്ക്കാണ് ദൈവം മനുഷ്യനെ ക്ഷണിക്കുന്നത്. തന്നെത്താൻ ത്യജിച്ചുകൊണ്ടു ആർക്കും കടന്നുവന്ന് വിശ്വസിച്ചു തന്റെ ക്രൂശുമായി യേശുവിനെ അനുഗമിച്ചു (വിശ്വാസം) പാപപരിഹാരത്തിനുശേഷം അവിടുന്നു നടന്നതുപോലെ നീതിമാനായി നടക്കാവുന്നതാണ്.
*(പു.നി.1യോഹന്നാൻ 2:6 'അവനിൽ വസിക്കുന്നു എന്ന് പറയുന്നവൻ അവൻ നടന്നതുപോലെ നടക്കേണ്ടതാകുന്നു'.*

പാപത്തിൽനിന്നു വിടുവിക്കപ്പെട്ട വിശ്വാസികൾ (സ്ഥിരതയുള്ള വിശ്വാസം സൂക്ഷിക്കുന്നവർ) പാപപരീക്ഷകളിൽ ഉൾപ്പെടുന്നവരല്ല. ഒരു ദൃഷ്ടാന്തത്തിലൂടെ ഇതിനെ പരിശോധിക്കാം. നാല് വയസ്സുള്ള ഒരു ശിശുവും പതിനെട്ടു വയസ്സുള്ള ഒരു യുവാവും കാണുന്ന പല കാഴ്ചകളിലും പലതും ശിശുവിന്റെ ഹൃദയത്തെ ബാധിക്കയില്ല. യുവാവിന്റെ ഹൃദയത്തിൽ ഉണ്ടാകുന്ന പല മോഹങ്ങളും ശിശുവിനെ ബാധിക്കുന്നതായിരിക്കുകയുമില്ല. ശിശുവിന്റെ നോട്ടവും ഹൃദയവും മനസ്സും യുവാവിന്റെതിൽനിന്നു വ്യത്യസ്തമാണ്. യേശുവിന്റെ ഹൃദയവും വിശ്വാസിയുടെ ഹൃദയവും ആ ശിശുവിന്റെതുപോലെ ആയിരിക്കുന്നതുകൊണ്ടാണ് പാപം ഒഴികെ നമു ക്ക് തുല്യമായി പരീക്ഷിക്കപ്പെട്ടവനാണ് യേശു എന്ന് എബ്രായഎഴുത്തുകാരൻ പറയുവാൻ ഇടയായിട്ടുള്ളത്.
*(പു.നി.എബ്രായർ 4:15 നമുക്കുള്ള മഹാപുരോഹിതൻ നമ്മുടെ ബലഹീനതകളിൽ സഹതാപം കാണിപ്പാൻ കഴിയാത്തവനല്ല; പാപം ഒഴികെ സർവ്വത്തിലും നമുക്കു തുല്യമായി പരീക്ഷിക്കപ്പെട്ടവനത്രേ നമുക്കുള്ളതു.)* നമുക്ക് തുല്യമായി എന്ന് പറയുന്നതിലൂടെ വിശ്വാസിയുടെ മാനസികമായ അവസ്ഥയും പരീക്ഷയിൽ ഉൾപ്പെടാത്ത അവസ്ഥയാണെന്നു എഴുത്തുകാരൻ തെളിയിക്കുകയാണ് ചെയ്യുന്നത്.

പ്രിയ വായനക്കാരാ, നിങ്ങൾ ഒരു വിശ്വാസി ആണെങ്കിൽ നിങ്ങളുടെ മാനസികഅവസ്ഥ പാപസാഹചര്യങ്ങളിൽ എപ്രകാരമാണ്? ജയമുള്ള ഒരു മാനസിക അവസ്ഥയിലാണോ നിങ്ങൾ? അതോ പഴയമനുഷ്യന്റെ ജീവിതമാണോ? ഒന്ന് പരിശോധിക്കുമോ? വായനക്കാരൻ ക്രിസ്തുവിൽ ആയിത്തീർന്നിട്ടില്ലാത്ത ഒരാൾ ആണെങ്കിൽ ഇന്നുതന്നെ ക്രിസ്തുവിനെ പാപമോചകനായി വിശ്വാസത്താൽ നിങ്ങൾക്ക് സ്വീകരിക്കാവുന്നതാണ്. വിശ്വസിച്ചു കടന്നുവന്ന് മരണത്തിന്റെ പ്രതീകമായ സ്നാനം സ്വീകരിച്ചു പരിശുദ്ധാത്മാവിനെ പ്രാപിച്ചു ആ മരണത്തിന്റെ പങ്കാളിത്തം ഏറ്റെടുക്കുന്ന പ്രതീകമായി ശരീരരക്തമാകുന്ന അപ്പവും വീഞ്ഞും വിശുദ്ധിയോടെ സ്വീകരിച്ചു കർത്താവിന്റെ ശിഷ്യത്വത്തിൽ അവിടുത്തെ കൽപ്പനകളിൽ നിലനില്ക്കുവാൻതക്കവണ്ണം നിങ്ങൾക്ക് വളരാവുന്നതാണ്. വിശ്വാസത്തിൽനിന്നു ഒരു നല്ല ജീവിതം, എല്ലാ

വിധത്തിലുമുള്ള ത്യാഗജീവിതം പുറപ്പെടുവിക്കുവാൻ ദൈവം നിങ്ങൾക്ക് ഇടയാക്കിത്തീർക്കട്ടെ.

%%%%%%%%%%%%%

# 7. വെളിപ്പാട്.

ഒരു ഭാര്യയും ഭർത്താവും ഒരേപോലുള്ള പ്രതിജ്ഞ ഏറ്റുചൊല്ലിയാണ് വിവാഹഉടമ്പടിയിൽ ഏർപ്പെടുന്നത്. അതുപോലെ "ക്രിസ്തുവും പാപമനുഷ്യനും ഒരുമിച്ചു മരിക്കുക" എന്നുള്ള ഒരു ഉടമ്പടിയിലൂടെ പാപം സംബന്ധിച്ച് മരിച്ചു ഉയിർത്തെഴുന്നേറ്റു ദൈവത്തിനു ജീവിക്കുന്നവരാണ്.

*(പു.നി.റോമർ 6:10,1110 അവൻ മരിച്ചതു പാപസംബന്ധമായി ഒരിക്കലായിട്ടു മരിച്ചു; അവൻ ജീവിക്കുന്നതോ ദൈവത്തിന്നു ജീവിക്കുന്നു. 11 അവ്വണ്ണം നിങ്ങളും പാപ സംബന്ധമായി മരിച്ചവർ എന്നും ക്രിസ്തുയേശുവിൽ ദൈവത്തിന്നു ജീവിക്കുന്നവർ എന്നും നിങ്ങളെത്തന്നേ എണ്ണുവിൻ. )*

ആദാമും, ഹവ്വായും വൃക്ഷഫലം തിന്നപ്പോൾ അവരുടെ ദേഹി മരിച്ചില്ല. മരണത്തിനു വിധിക്കപ്പെടുകയാണുണ്ടായത്. (അക്ഷരീയമരണം അല്ലാത്തതിനാൽ ആത്മീകമരണം എന്നും പറയാം.) കാരണം, മനുഷ്യരുടെ ന്യായവിധി യേശുവിന്റെ സിംഹാസനത്തിന്റെ മുമ്പിലാണ് നടത്തപ്പെടുന്നത്.

*(പു.നി. 2കൊരിന്ത്യർ 5:10 അവനവൻ ശരീരത്തിൽ ഇരിക്കുമ്പോൾ ചെയ്തതു നല്ലതാകിലും തീയതാകിലും അതിന്നു തക്കവണ്ണം പ്രാപിക്കേണ്ടതിന്നു നാം എല്ലാവരും ക്രിസ്തുവിന്റെ ന്യായാസനത്തിന്റെ മുമ്പാകെ വെളിപ്പെടേണ്ടതാകുന്നു.)*

എന്നാൽ, അവരുടെ ദേഹിയുടെ ന്യായവിധി ക്രിസ്തുവിലൂടെ നടത്തപ്പെട്ട് ക്രിസ്തുവാകുന്ന നീതിവസ്ത്രം ധരി ച്ച് അവർ ദൈവമക്കൾ ആയിത്തീർന്നിരിക്കുകയാണ്. ആദാം ദൈവത്തിന്റെ മകൻ ആണെന്ന് പുതിയനിയമം വിശേഷിപ്പിക്കുന്നു.

*(പു.നി.ലൂക്കോസ് 3:38 കയിനാൻ എനോശിന്റെ മകൻ, എനോശ് ശേത്തിന്റെ മകൻ, ശേത്ത് ആദാമിന്റെ മകൻ, ആദാം ദൈവത്തിന്റെ മകൻ.)* അതാകട്ടെ ജഡികമായ പദവി അല്ലതാനും. (ജഡത്തിൽ അത് കാണാൻ കഴിയില്ല.)

ദൈവഭക്തന്മാരായി ജീവിക്കുവാനിടയാകുന്ന മനുഷ്യരുടെ ശൈശവത്തിൽനിന്നുള്ള വളർച്ചാഘട്ടങ്ങളെയാണു നാം പഠനവിധേയമാക്കേണ്ടത്. മാനസികമായ ഇടപെടലുകളിലൂടെ നോട്ടത്തിലൂടെ പാപം ചെയ്യാത്ത ശിശുക്കളിൽ, പാപം അറിയാത്ത ശിശുക്കളിൽ അവരുടെ അവയവങ്ങളിൽ കുടികൊള്ളുന്ന പാപം മനസ്സിലേക്ക് (ഹൃദയത്തിലേക്ക്) പ്രവേശിച്ചു നിർമ്മലമായ

ശിശുമനസ്സിന്റെ കർത്തൃത്വം ഏറ്റെടുത്തു പാപം ഭരണം നടത്തുന്നതായി വേണം അവരുടെ വളർച്ചയിലൂടെ നാം മനസ്സിലാക്കുവാൻ.

മതഗ്രന്ഥങ്ങളിൽ സ്ഥാനം നേടിയിട്ടുള്ള പ്രധാന വ്യക്തികളെ കുറ്റപ്പെടുത്തുക എന്നുള്ളത് ഇവിടെ എഴുത്തുകാരന്റെ താല്പ്പര്യമല്ല. എഴുതപ്പെട്ടുകാണുന്ന, അവരുടെ ജീവിതത്തിലെ പ്രവർത്തികളേയും ഹൃദയത്തിന്റെ അവസ്ഥയേയുമാണ് നാം പരിശോധിക്കുന്നത്.

സത്യവേദപുസ്തകത്തിൽ "ദൈവത്തിന്റെ ദാസനായ" എന്ന് വിശേഷിപ്പിച്ചിട്ടുള്ള ദാവീദുരാജാവിനെയും"ദൈവത്തിനു പ്രിയനായ" ശലോമോനെയും ഈ സന്ദർഭത്തിൽ നമുക്ക് ഇവിടെയ്ക്ക് കൊണ്ടുവരാം.

യിസ്രായേലിലെ രാജാവായിത്തീർന്ന ദാവീദുരാജാവ് യഹോവയുടെ തികവുള്ള ന്യായപ്രമാണത്തിൻകീഴിൽ ജീവിച്ചുവന്ന ഒരു ഭക്തനായിരുന്നു. എന്നാൽ താൻ രാജാവായതിനുശേഷം തന്നോടൊപ്പം യുദ്ധമുഖത്ത് വീരസേനാനിയായിരുന്ന ഊരിയാവു എന്ന മനുഷ്യനെ താൻ യോവാബിനു കൊടുത്തുവിട്ട കത്തിലെ നിർദ്ദേശമനുസരിച്ചു കുല ചെയ്യുന്നതായി കാണാൻ കഴിയും. ഊരിയാവു എന്ന നല്ല മനുഷ്യനാകട്ടെ തന്റെ യജമാനന് എതിരെ കരുക്കൾ നീക്കിയവനോ, ക്ലേശിപ്പിക്കുകയോ ചെയ്തിട്ടുള്ള ആളുമല്ല. എന്നാൽ ബെത്ശേബയുടെ ഭർത്താവായ, സാഹചര്യങ്ങളിൽ നല്ലതു പോലെ പ്രവർത്തിക്കുന്നവനായ ആ മനുഷ്യന്റെ മരണത്തിന്നിടയാക്കിയ സന്ദർഭത്തെക്കുറിച്ചു നാം മനസ്സിലാക്കേണ്ടതാണ്.

പഴയനിയമത്തിൽ ശമുവേൽ പ്രവാചകന്റെ പേരിലുള്ള രണ്ടാം പുസ്തകത്തിൽ പതിനൊന്നാം അദ്ധ്യായം നാം വായിക്കേണ്ടതാണ്.

യഹോവയായ ദൈവം യിസ്രായേലിനു നൽകിയിട്ടുള്ള പത്തുകൽപ്പനകളിൽ അവസാനത്തേതായി കാണാൻ കഴിയുന്നത് "മോഹിക്കരുത്" എന്നുള്ള കൽപ്പനയാണ്.

*(പുറപ്പാടു 20:17 കൂട്ടുകാരന്റെ ഭവനത്തെ മോഹിക്കരുതു; കൂട്ടുകാരന്റെ ഭാര്യയെയും അവന്റെ ദാസനെയും ദാസിയെയും അവന്റെ കാളയെയും കഴുതയെയും കൂട്ടുകാരനുള്ള യാതൊന്നിനെയും മോഹിക്കരുതു.)*

പത്തുകൽപ്പനകളിൽ ആദ്യം കാണുന്ന നാല് കൽപ്പനകൾ മനുഷ്യനും ദൈവവും തമ്മിലുള്ള ബന്ധത്തിൽ നൽകിയിട്ടുള്ളതാണ്. എന്നാൽ മറ്റു ആറു കൽപ്പനകളാകട്ടെ മനുഷ്യർക്കിടയിലുള്ള ബന്ധത്തിൽ നൽകിയിട്ടുള്ളതാണ്.

"പാപം"എന്ന യജമാനൻ വസിക്കുന്ന മനുഷ്യശരീരത്തിനു *"മോഹിക്കരുത്"* എന്നുള്ള കൽപ്പന അനുസരിക്കുവാൻ കഴിവില്ല. അതിനാൽത്തന്നെ എല്ലാ ദൈവകൽപ്പനകളോടും മനുഷ്യൻ അനുസരണക്കേട് കാണിക്കുന്നവനാണ്. ദൈവകൽപ്പനകളെ തള്ളിക്കളയത്തക്കവിധത്തിൽ മനുഷ്യനെ അധമനാക്കിത്തീർക്കുക എന്നുള്ള പിശാചിന്റെ മോഹം ആദിയിൽ നിറവേറിയത് ഹവ്വായിലാണ്.

*(പ.നി.ഉൽപ്പത്തി 3:6ആ വൃക്ഷഫലം തിന്മാൻ നല്ലതും കാണ്മാൻ ഭംഗിയുള്ളതും ജ്ഞാനം പ്രാപിപ്പാൻ കാമ്യവും എന്നു സ്ത്രീ കണ്ടു ഫലം പറിച്ചു തിന്നു ഭർത്താവിന്നും കൊടുത്തു; അവനും തിന്നു. )*
*(ഖുറാൻ സൂറ 95 സൂറത്തുത്തീൻ 4,5.)*'വിലക്കപ്പെട്ടകനി'യെക്കുറിച്ചുണ്ടായ ആ *"നല്ല"* കാഴ്ചപ്പാടിൽ (മോഹം) പാപം എന്ന യജമാനനു കീഴിലേക്ക് ഹവ്വാ വിധേയപ്പെട്ടപ്പോൾ ആ യജമാനന്റെ അടിമത്തത്തിലേക്ക് മനുഷ്യശരീരം മാറ്റപ്പെട്ടു. അനന്തരഫലമായി "പാപം" മനുഷ്യകുലത്തിലുള്ള ഓരോരുത്തരിലും വസിച്ചുകൊണ്ട്, എന്ത് ചെയ്യണമെന്നും എന്ത് ചെയ്യരുതെന്നും മനുഷ്യർക്ക് ദൈവത്താൽ കൽപ്പന നല്കപ്പെട്ടുവോ അത് ലംഘിപ്പിക്കുന്നതിലേക്ക് ആദാമ്യമക്കളെ നടത്തുന്നതായി എന്നും കാണാൻ കഴിയും.
*"അന്യന്റെ യാതൊന്നും മോഹിക്കരുത്"* എന്നുള്ള പത്താം പ്രമാണവും *"വ്യഭിചാരം ചെയ്യരുത്"* എന്നുള്ള ആറാം പ്രമാണവും ദാവീദിന് തന്റെ ബുദ്ധിയിൽ അറിയാമായിരുന്നു. എന്നാൽ തന്റെ മുമ്പിലുണ്ടായ ജീവിതസാഹചര്യത്തിൽ ആ കല്പ്പനയെ അനുസരിക്കുവാൻതക്കവണ്ണം (ആ നിയമത്തിന്റെ നീതി പുറപ്പെടുവിക്കുവാൻ തക്കവണ്ണം) ദാവീദിന്റെ (ദേഹിയുടെ) ജഡത്തിൽ വസിക്കുന്ന പാപം (പിശാചു) അദ്ദേഹത്തെ സമ്മതിച്ചില്ല. അതിനാൽ കുളിച്ചുകൊണ്ടിരുന്ന സ്ത്രീയെ മോഹിക്കുവാൻ ദാവീദിന് ഇടയായിത്തീർന്നു. മര്യാദകെട്ട് കുളിക്കുന്ന സ്ത്രീകളും പാപത്തിനു കാരണക്കാരാണ്. അവളോടുകൂടി ശയിച്ച ദാവീദ് വ്യഭിചാരവും ചെയ്തതായി വചനം വെളിപ്പെടുത്തുന്നു.
*(പ.നി. 2 ശമുവേൽ 11:2,5 2 ഒരുനാൾ സന്ധ്യയാകാറായ സമയത്തു ദാവീദ് മെത്തയിൽ നിന്നു എഴുന്നേറ്റു രാജധാനിയുടെ മാളികമേൽ ഉലാവിക്കൊണ്ടിരിക്കുമ്പോൾ ഒരു സ്ത്രീ കുളിക്കുന്നതു മാളികയിൽ നിന്നു കണ്ടു; ആ സ്ത്രീ അതിസുന്ദരി ആയിരുന്നു. 3 ദാവീദ് ആളയച്ചു ആ സ്ത്രീയെപ്പറ്റി അന്വേഷിപ്പിച്ചു. അവൾ എലീയാമിന്റെ മകളും ഹിത്യനായ ഊരിയാവിന്റെ ഭാര്യയുമായ ബത്ത്-ശേബ എന്നു അറിഞ്ഞു. 4 ദാവീദ് ദൂതന്മാരെ അയച്ചു അവളെ വരുത്തി; അവൾ അവന്റെ അടുക്കൽ വന്നു; അവൾക്കു ഋതു ശുദ്ധി വന്നിരുന്നതുകൊണ്ടു അവൻ അവളോടുകൂടെ ശയിച്ചു; അവൾ തന്റെ വീട്ടിലേക്കു മടങ്ങിപ്പോയി. 5 ആ സ്ത്രീ ഗർഭം ധരിച്ചു, താൻ ഗർഭിണി ആയിരിക്കുന്നു എന്നു ദാവീദിന്നു വർത്തമാനം അയച്ചു. )*

ഊരിയാവിന്റെ കുഞ്ഞിനു മാത്രം ജന്മം നല്കേണ്ടവളായ ബെത്ശേബ മറ്റൊരുവന്റെ കുഞ്ഞിനു ജന്മം നല്കിയതുപോലെയാണ് മനുഷ്യൻ പിശാചിന്റെ ഫലം പുറപ്പെടുവിച്ചു ജീവിക്കുന്നത്. മനുഷ്യൻ പുറപ്പെടുവിക്കുന്നതു മരണമാണെന്ന് കാണിക്കുന്നതിനുവേണ്ടിയാണു അവരുടെ ആ ബന്ധത്തിലൂടെയുള്ള കുഞ്ഞു മരിച്ചുപോയതായി വചനം

കാണിക്കുന്നത്.
*(പ.നി.2 ശമുവേൽ 12:15-815 ഊരീയാവിന്റെ ഭാര്യ ദാവീദിന്നു പ്രസവിച്ച കുഞ്ഞിനെ യഹോവ ബാധിച്ചു, അതിന്നു കഠിനരോഗം പിടിച്ചു. 16 ദാവീദ് കുഞ്ഞിന്നുവേണ്ടി ദൈവത്തോടു അപേക്ഷിച്ചു; ദാവീദ് ഉപവസിക്കയും അകത്തു കടന്നു രാത്രി മുഴുവനും നിലത്തു കിടക്കയും ചെയ്തു. 17 അവന്റെ ഗൃഹപ്രമാണികൾ അവനെ നിലത്തുനിന്നു എഴുന്നേല്പിപ്പാൻ ഉത്സാഹിച്ചുകൊണ്ടു അരികെ നിന്നു; എന്നാൽ അവന്നു മനസ്സായില്ല. അവരോടു കൂടെ ഭക്ഷണം കഴിച്ചതുമില്ല. 18 എന്നാൽ ഏഴാം ദിവസം കുഞ്ഞു മരിച്ചുപോയി.)*
"ദൈവത്തിനു പ്രിയനായ" ശലോമോനും അന്യജാതിക്കാരായ അനേകം ഭാര്യമാരാൽ വശീകരിക്കപ്പെട്ടു പാപിയായിത്തീർന്നതായും വചനം വെളിപ്പെടുത്തുന്നുണ്ട്.
*(പ.നി.നെഹമ്യാവ് 13:26 യിസ്രായേൽരാജാവായ ശലോമോൻ ഇതിനാൽ പാപം ചെയ്തില്ലയോ? അവനെപ്പോലെ ഒരു രാജാവു അനേകം ജാതികളുടെ ഇടയിൽ ഉണ്ടായിരുന്നില്ല; അവൻ തന്റെ ദൈവത്തിന്നു പ്രിയനായിരുന്നതിനാൽ ദൈവം അവനെ എല്ലായിസ്രായേലിന്നും രാജാവാക്കി; എങ്കിലും അവനെയും അന്യജാതിക്കാരത്തികളായ ഭാര്യമാർ വശീകരിച്ചു പാപം ചെയ്യിച്ചുവല്ലോ. )*

പൊതുവായി, ഇവിടെ എന്താണ് മനുഷ്യകുലത്തിൽ സംഭവിച്ചിട്ടുള്ളത്? പുതിയനിയമപ്പുസ്തകത്തിൽ യാക്കോബ് എഴുതിയ ലേഖനം ഒന്നാം അദ്ധ്യായം വാക്യം 14 ൽ *'ഓരോരുത്തൻ പരീക്ഷിക്കപ്പെടുന്നത് സ്വന്തം മോഹത്താൽ ആകർഷിച്ചു വശീകരിക്കപ്പെടുകയാലത്രേ'* എന്ന് എഴുതിയിരിക്കുന്നു. ഹൃദയത്തിൽ മോഹം ജനിച്ച ദാവീദുരാജാവ് അവളെ സ്വന്തമാക്കുന്നതിനും അവളുടെ ഭർത്താവിനെ കൊല്ലുന്നതിനും ഇടയായിത്തീർന്നു. എന്തുകൊണ്ട് മനുഷ്യനിൽ ഇങ്ങനെ സംഭവിക്കുന്നു എന്നറിയേണ്ടതിന് ഇതിന്റെ ദൈവശാസ്ത്രം അപ്പൊസ്തലൻ പൌലൊസ് വിശദീകരിക്കുന്നത് ഇങ്ങനെയാണ്.

*(പു.നി.റോമർ 7:8) 'പാപമോ അവസരം ലഭിച്ചിട്ട് കല്പനയാൽ എന്നിൽ സകലവിധ മോഹത്തെയും ജനിപ്പിച്ചു'.*

ഇങ്ങനെ പാപം ജനിപ്പിച്ച സ്വന്തം മോഹത്താൽ ആകർഷിക്കപ്പെട്ടു വശീകരിക്കപ്പെട്ട് പാപം ചെയ്യുന്ന മനുഷ്യനാണ് വ്യഭിചാരമുള്ള തലമുറയായ മനുഷ്യവർഗ്ഗത്തിലുള്ളത്. പിശാച് ഉള്ളിൽ ജനിപ്പിച്ച മോഹത്താൽ ഹവ്വാ പരീക്ഷിക്കപ്പെട്ടു (പരീക്ഷയിലുൾപ്പെട്ടു) പാപം ചെയ്തു. മോഹം ജനിച്ചതിനാലാണ് പാപം ചെയ്തത്. എന്നാൽ അവൾ മോഹിച്ചപ്പോൾത്തന്നെ പാപം ഉള്ളിൽ ചെയ്തുകഴിഞ്ഞിരുന്നു.

മനുഷ്യൻ പരീക്ഷകളിലൂടെ കടന്നുപോകുമ്പോൾ അതിൽ ഉൾപ്പെട്ടാൽ പാപം ചെയ്തുപോയി. സ്ത്രീയെ സംബന്ധിച്ച് പുരുഷനിൽ ഉണ്ടാകുന്ന മോഹംപോലും പാപമാണെന്നു ഗുരു അരുളിച്ചെയ്തിട്ടുമുണ്ട്.

*(പു.നി.മത്തായി 5:28 ഞാനോ നിങ്ങളോടു പറയുന്നതു: സ്ത്രീയെ മോഹിക്കേണ്ടതിന്നു അവളെ നോക്കുന്നവൻ എല്ലാം ഹൃദയംകൊണ്ടു അവളോടു വ്യഭിചാരം ചെയ്തുപോയി. ).*

*"തിന്നരുത്"* എന്നുള്ള കൽപ്പന ലംഘിക്കുവാൻ ഹവ്വായുടെ ഉള്ളിലുണ്ടായ മോഹം ഇടയാക്കിത്തീർത്തു. നാം ഇന്നു കാണുന്ന ഏതുതരത്തിലുള്ള കുറ്റകൃത്യമായാലും അതിന്റെ പുറകിൽ ഒരു മോഹം മൊട്ടിട്ടതായി കാണാൻ കഴിയും. ഐ എസ് നടത്തുന്ന "വിശുദ്ധയുദ്ധം" എഴുതപ്പെട്ട നിയമം ലംഘിച്ച് നേടുന്ന അധികാരമോഹത്തിന്റെ നിവൃത്തിക്കുവേണ്ടിയാണ്. വസ്ത്രം ധരിച്ചും ധരിക്കാതെയും ശരീരസൗന്ദര്യം പ്രദർശിപ്പിക്കുന്നവർ താൻ കേമിയാണെന്നോ കേമനാണെന്നോ കാണിക്കുന്നതിനാണ് അങ്ങനെ ചെയ്യുന്നത് സ്ഥാനമാനങ്ങളോടുള്ള സ്നേഹം അത് പിശാചു വരുത്തുന്നതാണ്. കഴിക്കുന്ന ഭക്ഷണം ഉണ്ടാക്കിയെടുക്കുന്ന കൃഷിയെ തള്ളിക്കളയുന്ന ജീവിതം ആഡംബരജീവിത മോഹത്തിലേക്കാണ് നയി ക്കുന്നത്. ഇങ്ങനെ ശൈശവം മുതൽ വാർദ്ധക്യംവരെ വിവിധ വ്യക്തിക ളിൽ വിവിധ തരത്തിൽ പാപം പ്രവർത്തിക്കുന്നതായി കാണാൻകഴിയും. ലോകനീതി എന്നു അറിയപ്പെടുന്ന ജനാധിപത്യത്തിലും നേതാക്കന്മാരുടെ മോഹനിവൃത്തിയുടെ രൂപങ്ങളായ വ്യഭിചാരവും, കുലപാതകവും, അഴിമതിയും അരങ്ങേറുന്നുണ്ടല്ലോ?

*'ഓരോരുത്തൻ പരീക്ഷയിലുൾപ്പെടുന്നത് സ്വന്തം മോഹത്താൽ ആകർ ഷിക്കപ്പെട്ടു വശീകരിക്കപ്പെടുന്നതിനാൽ'* ആയതുകൊണ്ട് ഈ വചനം സകല മനുഷ്യർക്കും ബാധകമാകുന്നുണ്ട്. യേശു ഒഴികെയുള്ള സകല മനുഷ്യരിലും. യേശുവാകട്ടെ ന്യായപ്രമാണകല്പനകൾ ആവശ്യപ്പെടുന്ന നീതി അത് അനുഷ്ഠിച്ചുകൊണ്ട് പുറപ്പെടുവിച്ച ആളായിരുന്നു.

*(പു.നി.യോഹന്നാൻ 8:55) 'ഞാൻ എന്റെ പിതാവിനെ അറിയുന്നു; അവന്റെ വചനം പ്രമാണിക്കയും ചെയ്യുന്നു'.* എന്ന് അവിടുന്ന് അരുളിച്ചെയ്തിട്ടുമുണ്ട്. അവിടുന്ന് ശരീരത്തിലായിരിക്കെ പാപമില്ലാത്ത അവസ്ഥയിലും, പിശാചിന്റെ തന്ത്രങ്ങൾ അറിയുന്ന പൂർണ്ണ ആത്മാവിലുമാണ് ജീവിച്ചിട്ടുള്ളത്. അവിടുന്ന് ശൈശവത്തിലും ബാല്യത്തിലും, കൌമാരത്തിലും യൌവ്വനത്തിലും ജീവിച്ചത് പൂർണ്ണതയുടെ ആത്മാവിൽ ആയിരുന്നു. അവിടുത്തേക്ക് മാത്രമായി വിശുദ്ധജനനത്തിലൂടെ ലഭിച്ച തനിമ ആയിരുന്നു അത്. (നല്ലവനായ യേശുവിനു നിയമങ്ങൾ ആവശ്യമില്ല. നിയമം ഇല്ലെങ്കിൽപോലും അവിടുത്തെ ശരീരം തിന്മക്കു വിധേയപ്പെടില്ല. അത് അവിടുത്തെ മാത്രം തനിമയാണ്.) എന്നാൽ മുപ്പതു വയസ്സുള്ളപ്പോൾ അവിടുത്തെക്ക് യോഹന്നാനിലൂടെ ലഭിച്ച ജലസ്നാനത്തിലൂടെ അവിടുന്ന് യിസ്രായേലിന്റെ ദൈവം എന്നുള്ള നിലയിലേയ്ക്ക് ഉയർത്തുന്നതിനുള്ള അഭിഷേകമായിരുന്നു ലഭിച്ചത്.

*(പു.നി.മത്തായി 3:16,17 യേശു സ്നാനം ഏറ്റ ഉടനെ വെള്ളത്തിൽനിന്നു*

*കയറി അപ്പോൾ സ്വർഗ്ഗം തുറന്നു ദൈവാത്മാവു പ്രാവെന്നപോലെ ഇറങ്ങി തന്റെ മേൽ വരുന്നതു അവൻ കണ്ടു; 17 ഇവൻ എന്റെ പ്രിയപുത്രൻ; ഇവനിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു എന്നു സ്വർഗ്ഗത്തിൽ നിന്നു ഒരു ശബ്ദവും ഉണ്ടായി.*
*പു.നി.ലൂക്കോസ് 3:21,22 21 ജനം എല്ലാം സ്നാനം ഏല്ക്കുകയിൽ യേശുവും സ്നാനം ഏറ്റു പ്രാർത്ഥിക്കുമ്പോൾ സ്വർഗ്ഗം തുറന്നു,*
*22 പരിശുദ്ധാത്മാവു ദേഹരൂപത്തിൽ പ്രാവു എന്നപോലെ അവന്റെമേൽ ഇറങ്ങിവന്നു. നീ എന്റെ പ്രിയ പുത്രൻ; നിന്നിൽ ഞാൻ പ്രസാദിച്ചിരിക്കുന്നു എന്നു സ്വർഗ്ഗത്തിൽ നിന്നു ഒരു ശബ്ദവും ഉണ്ടായി. )*
(മനസ്സിന്റെ സ്ഥാനമാറ്റം സ്നാനത്തിൽ കാണാവുന്നതാണ്.)

ദൈവത്തെ ഉയർത്തിക്കാണിക്കുവാൻ മനുഷ്യപങ്കാളിത്തം അനുവദിക്കുന്ന യിസ്രായേലിന്റെ ദൈവം താഴ്മയും കരുണയും കൃപയുമുള്ള ദൈവമാണ്. മനുഷ്യൻ ജലസ്നാനത്തിനു വിധേയപ്പെടുമ്പോൾ അവൻ പാപവ്യക്തിത്വം മാറ്റപ്പെട്ടു പൂർണ്ണമനുഷ്യവ്യക്തിത്വത്തിലേക്കാണ് അഭിഷേകം ചെയ്യപ്പെടുന്നത്. യിസ്രായേലിലെ അഭിഷിക്ത പുരോഹിതരെപ്പോലെ, രാജാവിനെപ്പോലെ പുതിയനിയമഭക്തനു വിശ്വാസത്താൽ ലഭിക്കുന്ന ഈ അഭിഷേകവും ഫലവത്താക്കാം.

ക്രിസ്തുവിലേക്ക് കടന്നുവരുന്നവൻ ദൈവത്താൽ അഭിഷിക്തനാണെന്ന് വിശ്വസിക്കേണ്ടതാണ്. പരിശുദ്ധാത്മാവ് വിശ്വാസത്തിലൂടെ പൂർണ്ണമനുഷ്യപ്രവർത്തികൾ ചെയ്യട്ടെ. പാപത്തിന്റെ എല്ലാ ചതിയും നീക്കപ്പെട്ടു എന്നുള്ള ക്രിസ്തുവിലുള്ള മനുഷ്യരുടെ വിശ്വാസത്താൽ ക്രിസ്തുവിലുള്ള ഭാവം മനുഷ്യനും ലഭിക്കുന്നതിനു ദൈവം ഇടയാക്കും.

യഹോവ എന്ന പേരിന്റെ അർത്ഥം ആയിത്തീരുവാൻ ഇടയാക്കുന്നവൻ എന്നാകുന്നു."ഞാൻ ആകുന്നവൻ ഞാൻ ആകുന്നു" എന്ന് മോശെയോടു അരുളിച്ചെയ്ത യഹോവ താൻ എന്തെല്ലാം ആയിത്തീരണമെന്നും, എന്തെല്ലാം ചെയ്യണമെന്നും ആഗ്രഹിക്കുന്നുവോ അങ്ങനെ ആയിത്തീരുവാനും ചെയ്യുവാനും കഴിവുള്ളവനാണ്.
*(പ.നി.പുറപ്പാടു 3:14 അതിന്നു ദൈവം മോശെയോടു: ഞാൻ ആകുന്നവൻ ഞാൻ ആകുന്നു; ഞാൻ ആകുന്നു എന്നുള്ളവൻ എന്നെ നിങ്ങളുടെ അടുക്കൽ അയച്ചിരിക്കുന്നു എന്നിങ്ങനെ നീ യിസ്രായേൽമക്കളോടു പറയേണം എന്നു കല്പിച്ചു. )*

ശിശുക്കളുടെ അവയവങ്ങളിൽ കാണുന്ന പാപസ്വഭാവം ദൈവം വചനത്തിലൂടെ വിലക്കിയിട്ടില്ല എന്നുള്ളതും നാം മനസ്സിലാക്കേണ്ടതാണ്. (അതിനാൽ ശിശുക്കൾ മരണപ്പെട്ടാൽ ദൈവരാജ്യപ്രവേശം സൌജന്യമാണ്.)

അതിനാൽത്തന്നെ പാപം എന്നുള്ളത് ഒരു അർത്ഥത്തിൽ അൽപ്പ ബുദ്ധിയായ മനുഷ്യന്റെ ദൈവനിയമലംഘനങ്ങളാണ്. പാപം

എന്താണെന്ന് പറഞ്ഞുതരുന്നത് ദൈവത്തിന്റെ പ്രമാണമാണ്. അതുകൊണ്ടുതന്നെ മനുഷ്യൻ പാപമാണെന്നു കാണുന്ന പലതും ദൈവം പാപമായി കാണണമെന്നില്ല. മനുഷ്യന് ആഹരിക്കുവാൻ നല്കിയിട്ടുള്ളതെല്ലാം ദൈവസൃഷ്ടി മാത്രമാണ്. ഒന്നും ദൈവമല്ല. ഇരട്ടകുളമ്പുള്ളതും അയവിറക്കുന്നതുമായ മൃഗങ്ങളുടെ മാംസം ഭക്ഷിക്കുവാൻ മനുഷ്യനു നിർദ്ദേശം നല്കിയതായി പഴയനിയമത്തിൽ കാണാം.

*(പ.നി.ലേവ്യ11:3 മൃഗങ്ങളിൽ കുളമ്പു പിളർന്നിരിക്കുന്നതും കുളമ്പു രണ്ടായി പിരിഞ്ഞിരിക്കുന്നതും അയവിറക്കുന്നതുമായതൊക്കെയും നിങ്ങൾക്കു തിന്നാം. ).*

ദൈവവചനം അയവിറക്കുന്നതും പാപത്തിൽനിന്ന് വേർപാട് ആചരിക്കുന്നതുമായ ഒരു ജീവിതം മനുഷ്യൻ സ്വീകരിക്കണം എന്നാണു ദൈവം ഇതിന്റെ പൊരുളിലൂടെ ആഗ്രഹിച്ചിട്ടുള്ളത്. നന്നായി വേവിച്ചതാണ് എങ്കിൽ പന്നിമാംസം ഭക്ഷിച്ചതുകൊണ്ടും തെറ്റൊന്നുമില്ല. ക്രിസ്തുവിന്റെ മരണത്തോടുകൂടി ഭക്ഷിക്കാൻ കഴിയുന്നതെല്ലാം ശുദ്ധമായിത്തീർന്നിരിക്കുകയാണ്. 'വിശ്വാസത്തിൽനിന്നു പാപം പുറപ്പെടുകയില്ലെന്നും നന്മ ചെയ്യാനറിഞ്ഞിട്ടും ചെയ്യാതിരിക്കുന്നതാണ് പാപമെന്നും' വചനം കാണിച്ചുതരുന്നുണ്ട്.

*(പു.നി.റോമർ 14:23വിശ്വാസത്തിൽ നിന്നു ഉത്ഭവിക്കാത്തതൊക്കെയും പാപമത്രേ.*
*പു.നി.യാക്കോബ് 4:17നന്മ ചെയ്‌വാനറിഞ്ഞിട്ടും ചെയ്യാത്തവന്നു അതു പാപം തന്നേ. )*

അതിനാൽത്തന്നെ വിശ്വാസത്തിലൂടെ പൂർണ്ണജീവിതം നയിക്കുന്നവർ ഭക്ഷ്യകാര്യങ്ങളുടെ തിരഞ്ഞെടുപ്പ് സ്വാതന്ത്ര്യത്തോടെ ചെയ്യേണ്ടതാണ്. മാംസം തിന്നുന്നതോ തിന്നാതിരിക്കുന്നതോ പാപമോ പുണ്യമോ അല്ല. എന്നാൽ മറ്റൊരുവന് അത് പാപകാരണമാകുന്നു എങ്കിൽ അതിന്റെ ദൈവികത ദൈവികമായും ശാസ്ത്രീയമായുംതന്നെ പരിശോധിക്കാവുന്നതാണ്. ആദ്യന്തികമായി മറ്റൊരുവന് ഇടർച്ച വരുത്താത്ത ജീവിതമാണ് വിശ്വാസജീവിതം.

മുൻകാലങ്ങളിൽ പാപജീവിതം നയിച്ച ദൈവാന്വേഷികളായ സാധാരണ മനുഷ്യരായിരുന്നവർ പലരും ഇന്ന് ദൈവസ്ഥാനങ്ങളിലേക്ക് ഉയർത്തപ്പെട്ടിരിക്കുന്നു. തെറ്റായ സന്ദേശം എന്നല്ലാതെ എന്ത് പറയും! ദൈവപരിവേഷം നല്കപ്പെട്ട അനേകരെ ഹൈന്ദവഐതിഹ്യങ്ങളിൽ കാണാൻ കഴിയും. അനുവദിക്കപ്പെട്ടിട്ടുള്ള സ്ത്രീപുരുഷബന്ധം ഇന്നുള്ള ചിലർ സ്വീകരിക്കാൻ മടിച്ചുകൊണ്ട് ദൈവപരിവേഷം നല്കി മാറി നില്ക്കുന്നത് എന്തു കൊണ്ട്? ആ ബന്ധത്തിനു എന്തോ ഒരു തകരാറ് ഉണ്ടെന്നു അവരും കാണിക്കുകയല്ലേ ചെയ്യുന്നത്? എന്നാൽ ക്രിസ്തുവാകട്ടെ, പരമപുരുഷനായി, ചരിത്രനായകനായി മനുഷ്യജീവിതത്തെത്തന്നെ BC (Before Christ, ക്രിസ്തുവിനു മുമ്പ്) എന്നും,

AD (Anno Domini, in the year of our Lord Christ, നമ്മുടെ കർത്താവിന്റെ വർഷത്തിൽ) എന്നും വേർപെടുത്തുമ്പോൾ അവിടുന്ന് എത്ര ഉന്നതനാണ്! അവിടുന്ന് പാപമോചകനായി, രോഗസൌഖ്യദായകനായി ലോകത്തിൽ എവിടെയും AD രൂപത്തിൽ കലണ്ടറുകളിൽ പ്രത്യക്ഷപ്പെടുമ്പോൾ ഇന്നും ജീവിക്കുന്നു എന്ന് തെളിയിക്കുകയല്ലേ ചെയ്യുന്നത്? യിസ്രായേല്യൻപോലും!

മനുഷ്യൻ സത്യം അറിയുമ്പോൾ മനുഷ്യൻ സ്വതന്ത്രൻ ആക്കപ്പെടും എന്നുള്ളത് തീർച്ചയാണ്.

*'ഓരോ മനുഷ്യനും സ്വന്തം മോഹത്താൽ ആകർഷിക്കപ്പെട്ടു വശീകരിക്കപ്പെട്ടു പരീക്ഷിക്കപ്പെടുന്നു'.* (പരീക്ഷയിലുൾപ്പെടുന്നു). മനുഷ്യന്റെ ഉള്ളിൽ ജനിക്കുന്ന ജഡികമോഹത്തെ മരിപ്പിക്കുക എന്നതല്ല ദൈവവഴി. മറിച്ച് മോഹത്തിന് കാരണമാകുന്ന പാപത്തെ (അവയവങ്ങൾ) മരിപ്പിക്കുക എന്നുള്ളതാണ്. എന്നാൽ പാപം ഇല്ലാത്ത യേശുവോ, പാപം അറിയാത്ത ശിശുവോ (നിശ്ചിത സമയം വരെ) വിശ്വാസിയോ സ്വന്തം മോഹത്താൽ ആകർഷിക്കപ്പെട്ടു വശീകരിക്കപ്പെട്ടു മോഹം മുഴുത്ത് പാപത്തെ പ്രസവിക്കുക എന്നുള്ളത് അസംബന്ധമാണ്. കാരണം യേശുവിനാൽ പാപം നീക്കപ്പെട്ട മനുഷ്യനിൽ പാപം ജനിപ്പിക്കുന്ന മോഹം ഉണ്ടാകുന്നില്ല എന്നുള്ളതുതന്നെ.

'യഹോവയാൽ രക്ഷിക്കപ്പെട്ട ജനം പാപത്തിന്റെ മുകളിൽ ജയം പ്രാപിക്കും' എന്ന് മോശെ രേഖപ്പെടുത്തിയിരിക്കുന്നു.

*(പ.നി.ആവർത്തനം 33:29 യിസ്രായേലേ, നീ ഭാഗ്യവാൻ; നിനക്കു തുല്യൻ ആർ? യഹോവയാൽ രക്ഷിക്കപ്പെട്ട ജനമേ, അവൻ നിന്റെ സഹായത്തിൻ പരിചയും നിന്റെ മഹിമയുടെ വാളും ആകുന്നു. നിന്റെ ശത്രുക്കൾ നിന്നോടു അനുസരണം നടിക്കും. നീ അവരുടെ ഉന്നതങ്ങളിന്മേൽ നടകൊള്ളും.)*

പാപം നീക്കപ്പെട്ടു എന്നുള്ളത് അക്ഷരീയമല്ല. നടന്നിട്ടില്ലാത്തത് നടന്നു എന്ന് അംഗീകരിക്കുന്ന വിശ്വാസമാണത്. ഇങ്ങനെയുള്ള വിശ്വാസം സ്വീകരിക്കുന്ന മനുഷ്യനെ ദൈവം അവിടുത്തെ ശക്തിയാൽ നിറയ്ക്കും. ശിശുവിന്റെ മനോഭാവത്തിലേക്ക് വിശ്വാസി ആയിത്തീരുമ്പോൾ 'മോഹിക്കരുത്' എന്നുള്ള പരമപ്രധാനമായ കല്പ്പന നിറവേറ്റുവാൻ വിശ്വാസിക്ക് കഴിയും. തന്റെ ജീവിതവും ശുദ്ധമാകും.

'എന്നെ ശക്തനാക്കുന്നവൻ മുഖാന്തരം ഞാൻ സകലത്തിനും മതിയായവനാകുന്നു' എന്നാണല്ലോ യേശുവിന്റെ ഒരു ഭക്തൻ എഴുതിയിരിക്കുന്നത്.

*(പു.നി.ഫിലിപ്പിയർ 4:13 എന്നെ ശക്തനാക്കുന്നവൻ മുഖാന്തരം ഞാൻ സകലത്തിന്നും മതിയാകുന്നു.)*

ദൈവത്തിന്റെ പാപപരിഹാരത്തിന്റെ ശക്തി (സുവിശേഷം) ഒരു മനുഷ്യനിൽ തികഞ്ഞുവരുന്നത് അവൻ പാപജഡത്തിൽ പൂർണ്ണമായി

ബലഹീനനാക്കപ്പെടുമ്പോളാണ് സംഭവിക്കുന്നത്. എന്റെ ശക്തി ബലഹീനതയിൽ തികഞ്ഞുവരുന്നു എന്നാണല്ലോ കർത്താവു ഭക്തനോട് പറയുവാൻ ഇടയായത്.

*(പു.നി.2 കൊരിന്ത്യർ 12:9 അവൻ എന്നോടു: എന്റെ കൃപ നിനക്കുമതി; എന്റെ ശക്തി ബലഹീനതയിൽ തികഞ്ഞു വരുന്നു എന്നു പറഞ്ഞു. ആകയാൽ ക്രിസ്തുവിന്റെ ശക്തി എന്റെമേൽ ആവസിക്കേണ്ടതിന്നു ഞാൻ അതിസന്തോഷത്തോടെ എന്റെ ബലഹീനതകളിൽ പ്രശംസിക്കും.)*

ആദ്യന്തികമായി, മനുഷ്യൻ സ്വീകരിക്കുന്ന ക്രിസ്തുവിലുള്ള വിശ്വാസം മനുഷ്യജഡത്തെ പാപം സംബന്ധിച്ചു ബലഹീനമാക്കുക എന്നുള്ള ഉദ്ദേശ്യത്തോടുകൂടിയാണ് അവതരിപ്പിച്ചിട്ടുള്ളത്. മനുഷ്യന് ഇത് വിശ്വസിക്കുന്നതിനോ പാപിയായിത്തന്നെ ജീവിക്കുന്നതിനോ സ്വാതന്ത്ര്യമുണ്ട്. 'ജീവന്റെ ഉത്ഭവം പരിശുദ്ധ ഹൃദയത്തിൽനിന്ന് ആയതുകൊണ്ട് ആത്മാവിനാൽ ശുദ്ധീകരിക്കപ്പെട്ട ഹൃദയത്തെ സകല ജാഗ്രതയോടുംകൂടി കാത്തുകൊള്ളുവാൻ വചനം നിർദ്ദേശിക്കുന്നു.

*(പ.നി.സദൃശവാക്യങ്ങൾ 4:23 സകലജാഗ്രതയോടുംകൂടെ നിന്റെ ഹൃദയത്തെ കാത്തുകൊൾക; ജീവന്റെ ഉത്ഭവം അതിൽനിന്നല്ലോ ആകുന്നതു. )*

അവിടുന്ന് പാപം ഒഴികെയുള്ള കാര്യങ്ങളിൽ ഉൾപ്പെട്ടു കഷ്ടം അനുഭവിച്ചതുപോലെ നാമും (വിശ്വാസികൾ) പാപം ഒഴികെയുള്ള കാര്യങ്ങളിൽ മാത്രം ഉൾപ്പെട്ടു കഷ്ടം അനുഭവിച്ചു ജയാളികളാകുവാൻ അവിടുത്തോടുള്ള സ്നേഹവും വിശ്വാസവും (കൃപ) നമ്മിൽ വർദ്ധിച്ചുവരട്ടെ.

ദുഷ്ടമനുഷ്യരെ കൊല്ലുന്നതിലൂടെ അവരുടെ ജീവിതം അവസാനിപ്പിക്കുവാൻ യഹോവ ശ്രദ്ധിച്ചിരുന്നതായി പഴയനിയമം വെളിപ്പെടുത്തുന്നു.

*(പ.നി.ഉൽപ്പത്തി 38: 7..10 യെഹൂദയുടെ ആദ്യജാതനായ ഏർ യഹോവെക്കു അനിഷ്ടനായിരുന്നതുകൊണ്ടു യഹോവ അവനെ മരിപ്പിച്ചു. 8 അപ്പോൾ യെഹൂദാ ഓനാനോടു: നിന്റെ ജ്യേഷ്ഠന്റെ ഭാര്യയുടെ അടുക്കൽ ചെന്നു അവളോടു ദേവരധർമ്മം അനുഷ്ഠിച്ചു, ജ്യേഷ്ഠന്റെ പേർക്കു സന്തതിയെ ഉളവാക്കുക എന്നു പറഞ്ഞു. 9 എന്നാൽ ആ സന്തതി തന്റേതായിരിക്കയില്ല എന്നു ഓനാൻ അറികകൊണ്ടു ജ്യേഷ്ഠന്റെ ഭാര്യയുടെ അടുക്കൽ ചെന്നപ്പോൾ ജ്യേഷ്ഠന്നു സന്തതിയെ കൊടുക്കാതിരിക്കേണ്ടതിന്നു നിലത്തു വീഴ്ത്തിക്കളഞ്ഞു. 10 അവൻ ചെയ്തതു യഹോവെക്കു അനിഷ്ട മായിരുന്നതുകൊണ്ടു അവൻ ഇവനെയും മരിപ്പിച്ചു. ,*

*പ.നി.1 ശമുവേൽ 2:25 മനുഷ്യൻ മനുഷ്യനോടു പാപം ചെയ്താൽ അവന്നു വേണ്ടി ദൈവത്തോടു അപേക്ഷിക്കാം; മനുഷ്യൻ യഹോവയോടു പാപം ചെയ്താലോ അവന്നു വേണ്ടി ആർ അപേക്ഷിക്കും എന്നു പറഞ്ഞു. എങ്കിലും അവരെ കൊല്ലുവാൻ യഹോവ നിശ്ചയിച്ചതുകൊണ്ടു അവർ*

*അപ്പന്റെ വാക്കു കൂട്ടാക്കിയില്ല. )*

എന്നാൽ നീതിമാനായ യേശുവിനെ പിതാവ് മരണത്തിനു ഏല്പ്പിക്കുക എന്നുള്ള പുത്രന്റെ (യേശു) ആവശ്യം ഗത്സമെനയിൽ വെച്ചുള്ള
അപേക്ഷയിൽ തള്ളപ്പെട്ടതായും കാണാൻ കഴിയും. 'പിതാവേ,കഴിയും എങ്കിൽ ഈ പാനപാത്രം എങ്കൽനിന്ന് നീങ്ങിപ്പോകേണമേ; എങ്കിലും ഞാൻ ഇച്ഛിക്കും പോലെ അല്ല, നീ ഇച്ഛിക്കുംപോലെ ആകട്ടെ എന്ന് പ്രാർത്ഥിച്ചു'.
*(പു.നി.മത്തായി 26:39 പിന്നെ അവൻ അല്പം മുമ്പോട്ടുചെന്നു കവിണ്ണു വീണു: "പിതാവേ, കഴിയും എങ്കിൽ ഈ പാനപാത്രം എങ്കൽ നിന്നു നീങ്ങിപ്പോകേണമേ; എങ്കിലും ഞാൻ ഇച്ഛിക്കുംപോലെ അല്ല, നീ ഇച്ഛിക്കും പോലെ ആകട്ടെ" എന്നു പ്രാർത്ഥിച്ചു. ,*
*പു.നി.മർക്കൊസ് 14:35,36 പിന്നെ അല്പം മുമ്പോട്ടു ചെന്നു നിലത്തു വീണു, കഴിയും എങ്കിൽ ആ നാഴിക നീങ്ങിപ്പോകേണം എന്നു പ്രാർത്ഥിച്ചു: 36 അബ്ബാ, പിതാവേ, നിനക്കു എല്ലാം കഴിയും; ഈ പാനപാത്രം എങ്കൽ നിന്നു നീക്കേണമേ; എങ്കിലും ഞാൻ ഇച്ഛിക്കുന്നതല്ല നീ ഇച്ഛിക്കുന്നതത്രേ ആകട്ടെ എന്നു പറഞ്ഞു. )*

മനുഷ്യജഡത്തിൽ ദൈവകല്പ്പനകൾ അനുസരിക്കുവാൻ തടയുന്ന ബലഹീനതയായ പാപം നീക്കുന്ന മരണശുശ്രൂഷക്ക് യേശു വിധേയപ്പെടുന്നതിനു മുമ്പായി തന്നെയും പിതാവ് മരണത്തിനു ഏൽപ്പിച്ചു കൊടുക്കുക എന്നുള്ള യാചന ഗത്സമെനയിൽ വെച്ച് യേശു പിതാവിനോട് അപേക്ഷിച്ചതായി കാണാൻ കഴിയും. തന്റെ മരണത്തിന്റെ മഹത്വവും തന്റെ അനുസരണത്താൽ പിതാവിന് ലഭിക്കട്ടെ എന്ന് യേശു ആഗ്രഹിച്ചു. അവിടുന്ന് നടത്തിയ യാചന മരണത്തെ ഒഴിഞ്ഞുപോകുന്നതിനുള്ള ഒന്നായിരുന്നില്ല. (അങ്ങനെ പഠിപ്പിക്കുന്നവർ ഇവിടെ ഉണ്ടല്ലോ.) കാരണം പാപപരിഹാരം അവിടുത്തെ മരണത്തിലൂടെ മാത്രമാണെന്നും മനുഷ്യൻ പങ്കാളിയാകേണ്ടതായ (വിശ്വാസം) ആവശ്യമുണ്ടെന്നും അവിടുന്ന് അത്ഭുതശുശ്രൂഷകളിലൂടെയും വാക്കുകളിലൂടെയും മനുഷ്യർക്ക് മറപൊരുളായി കാണിച്ചും പറഞ്ഞും കൊടുത്തിരുന്നു. 'ഞാൻ അങ്ങനെയുള്ളവൻ എന്ന് നിങ്ങൾ വിശ്വസിക്കാഞ്ഞാൽ നിങ്ങൾ നിങ്ങളുടെ പാപങ്ങളിൽ മരിക്കും' എന്ന് യേശു മനുഷ്യരോട് അരുളിച്ചെയ്യുകയുമുണ്ടായി.
*(പു.നി.യോഹന്നാൻ 8:24 ആകയാൽ നിങ്ങളുടെ പാപങ്ങളിൽ നിങ്ങൾ മരിക്കും എന്നു ഞാൻ നിങ്ങളോടു പറഞ്ഞു; ഞാൻ അങ്ങനെയുള്ളവൻ എന്നു വിശ്വസിക്കാഞ്ഞാൽ നിങ്ങൾ നിങ്ങളുടെ പാപങ്ങളിൽ മരിക്കും" എന്നു പറഞ്ഞു. )*

തന്നെ പിടിക്കുവാൻ വന്നവർക്ക് പിടിക്കുവാൻ കഴിയാതെ വന്നപ്പോൾ തന്നെത്താൻ ഏൽപ്പിച്ചുകൊടുക്കുക എന്നുള്ള പാനപാത്രം യേശു കുടിക്കുകയും അവർ പിടിക്കുകയും ചെയ്യുകയുണ്ടായി. അവിടുന്ന് കുരിശിൽ മരിക്കുക എന്നുള്ളതായ സ്നാനം

സ്വീകരിച്ചതിലൂടെ അവിടുന്ന് അരുളിയ വചനം നിറവേറുകയും ചെയ്യുകയുണ്ടായി.
*(പു.നി.മർക്കൊസ് 10: 38,39 38 യേശു അവരോടു: നിങ്ങൾ യാചിക്കുന്നതു ഇന്നതു എന്നു നിങ്ങൾ അറിയുന്നില്ല; ഞാൻ കുടിക്കുന്നപാന പാത്രം കുടിപ്പാനും ഞാൻ ഏല്ക്കുന്ന സ്നാനം ഏല്പാനും നിങ്ങൾക്കു കഴിയുമോ എന്നു ചോദിച്ചതിന്നു കഴിയും എന്നു അവർ പറഞ്ഞു. 39 യേശു അവരോടു: ഞാൻ കുടിക്കുന്ന പാനപാത്രം നിങ്ങൾ കുടിക്കയും ഞാൻ ഏല്ക്കുന്ന സ്നാനം ഏൽക്കയും ചെയ്യും നിശ്ചയം. . പു.നി.യോഹന്നാൻ 18:11 യേശു പത്രൊസിനോടു: വാൾ ഉറയിൽ ഇടുക; പിതാവു എനിക്കു തന്ന പാനപാത്രം ഞാൻ കുടിക്കേണ്ടയോ എന്നു പറഞ്ഞു. ,*
*പു.നി.ഗലാത്യർ 1:3 പിതാവായ ദൈവത്തിങ്കൽനിന്നും നമ്മുടെ ദൈവവും പിതാവുമായവന്റെ ഇഷ്ടപ്രകാരം ഇപ്പോഴത്തെ ദുഷ്ടലോകത്തിൽനിന്നു നമ്മെ വിടുവിക്കേണ്ടതിന്നു നമ്മുടെ പാപങ്ങൾനിമിത്തം തന്നെത്താൻ ഏല്പിച്ചുകൊടുത്തവനായി)*

അതുപോലെ ഓരോ പാപിയും തന്നെത്താൻ ഏൽപ്പിച്ചു കുരിശിൽ മരിച്ചതായി വിശ്വസിക്കുമ്പോൾ മനുഷ്യവർഗ്ഗത്തിന്റെ പാപപരിഹാരത്തിന്റെ മുഴു മഹത്വവും കൈക്കൊള്ളുന്നവനാണ് യേശു എന്ന ദൈവപുത്രൻ.
*_(പു.നി.അപ്പൊ. പ്രവർത്തികൾ 2:38 പത്രൊസ് അവരോടു: നിങ്ങൾ മാനസാന്തരപ്പെട്ടു നിങ്ങളുടെ പാപങ്ങളുടെ മോചനത്തിന്നായി ഓരോരുത്തൻ യേശുക്രിസ്തുവിന്റെ നാമത്തിൽ സ്നാനം ഏല്പിൻ; എന്നാൽ പരിശുദ്ധാത്മാവു എന്ന ദാനം ലഭിക്കും. ).*

പഴയനിയമത്തിൽ നമുക്ക് കാണാൻ കഴിയുന്നത് മനുഷ്യരിൽ നിന്നകന്നിരിക്കുന്ന അനന്യനായ ദൈവത്തെയാണ് (യഹോവ). എന്നാൽ ഈ ദൈവം ക്രിസ്തുവിലൂടെ അന്ത്യന്മാരോടുകൂടെ (വീണ്ടുംജനിച്ചവർ) വസിച്ചുകൊണ്ട് അനന്യനായി നിലകൊള്ളുന്നു.
*(പ.നി.യെശയ്യാവ് 41:4 ആർ അതു പ്രർത്തിക്കയും അനുഷ്ഠിക്കയും ചെയ്തു? ആദിമുതൽ തലമുറകളെ വിളിച്ചവൻ; യഹോവയായ ഞാൻ ആദ്യനും അന്ത്യന്മാരോടുകൂടെ അനന്യനും ആകുന്നു. ).*
യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നെന്നേക്കും അനന്യനായി മനുഷ്യരോടുകൂടെ വസിക്കുന്നു.
*(പു.നി.മത്തായി 28: 20ഞാനോ ലോകാവസാനത്തോളം എല്ലാനാളും നിങ്ങളോടുകൂടെ ഉണ്ടു" എന്നു അരുളിച്ചെ യ്തു.*
*,പു.നി.എബ്രായർ 13:8 യേശുക്രിസ്തു ഇന്നലെയും ഇന്നും എന്നെന്നേക്കും അനന്യൻ തന്നേ.)*

പാപമോചനം നൽകുന്ന പുതിയനിയമത്തിന്റെ മദ്ധ്യസ്ഥൻ ആയിത്തീരുവാൻതക്കവണ്ണം, ആദ്യനിയമത്തിലെ ലംഘനങ്ങളിൽനിന്നു മനുഷ്യനെ വീണ്ടെടുക്കുന്ന യേശു ദൈവയിഷ്ടത്തിന് വിധേയപ്പെട്ട

പരിശുദ്ധദാസനാണ്.
*(പു.നി.എബ്രായർ 9:15 അതുനിമിത്തം ആദ്യനിയമത്തിലെ ലംഘനങ്ങളിൽ നിന്നുള്ള വീണ്ടെടുപ്പിന്നായി ഒരു മരണം ഉണ്ടായിട്ടു നിത്യാവകാശത്തിന്റെ വാഗ്ദത്തം വിളിക്കപ്പെട്ടവർക്കു ലഭിക്കേണ്ടതിന്നു അവൻ പുതിയ നിയമത്തിന്റെ മദ്ധ്യസ്ഥൻ ആകുന്നു.)*

ഈ പുസ്തകം വായിക്കുന്ന നിങ്ങൾക്കും സ്വന്തം ഇഷ്ടപ്രകാരം പാപപരിഹാരത്തിനായി ക്രിസ്തുവിനോടുകൂടെ കുരിശിൽ മരിക്കുക എന്നുള്ള ദൈവയിഷ്ടത്തിന് വിധേയപ്പെടുവാൻ കഴിയട്ടെ. നമ്മുടെ കർത്താവിന്റെ വർഷത്തിൽ (AD) ഇത് സംഭവിച്ചു എന്ന് പറഞ്ഞുകൊണ്ട് ഒരു പുത്തൻ മനുഷ്യത്വത്തിന്റെ സ്ഥാനം സ്നാനത്തിലൂടെ സ്വീകരിക്കുവാൻ അതിൽ പൂർണ്ണരായി ജീവിക്കുവാൻ നിങ്ങൾക്കും ഇടയാകട്ടെ. ആചാരങ്ങളില്ലാത്ത മതചടങ്ങുകൾ ഇല്ലാത്ത പൌരോഹിത്യശുശ്രൂഷകൾ ഇല്ലാത്ത വിഗ്രഹസാന്നിദ്ധ്യമില്ലാത്ത ശാന്തവും സുന്ദരവുമായ ഒരു ജീവിതവും ആരാധനയും ക്രിസ്തുവിൽ നയിക്കുവാൻ വിശ്വാസത്തിലൂടെ നിങ്ങൾക്ക് സാധിക്കട്ടെ. യേശു നിങ്ങളെ വിളിക്കുന്നു!...

ഉൽപ്പത്തിപ്പുസ്തകം പതിനേഴാം അദ്ധ്യായം പത്താം വാക്യം നാം വായിക്കുമ്പോൾ പരിച്ഛേദന എന്ന ഒരു ശരീരനിയമത്തിൻകീഴിലേക്ക് അബ്രാഹാമിനെയും അദ്ദേഹത്തിന്റെ സന്തതികളെയും കൊണ്ടു വരുന്നതായി കാണാൻ കഴിയും. പരിച്ഛേദന എന്നുള്ളത് ദൈവയിഷ്ടപ്രകാരം പുരുഷൻ തന്റെ ശരീരത്തിൽ ഏല്ക്കുന്ന ഒരു ഭൌതിക അടയാളമാണ്. ശാസ്ത്രീയമായി നാം ഇതിനെ വിശകലനം ചെയ്യുമ്പോൾ പുരുഷൻ അറിയാതെ തന്റെ അഗ്രത്തിൽ അടിഞ്ഞുകൂടിയിട്ടുള്ള മാലിന്യം നീക്കിക്കളയുന്നതിനും, തുടർന്ന് അവിടെ മാലിന്യം അടിയാതിരിക്കുന്നതിനുള്ള ഒരു മാർഗ്ഗമായും ഇതിനെ കാണാം. വൈദ്യശാസ്ത്രവും ഇതിനെ അംഗീകരിച്ചുകൊണ്ട് പരിച്ഛേദനയെ പ്രോത്സാഹിപ്പിക്കുന്നതായി കാണാം. പുരുഷ അവയവത്തിലുള്ള മാലിന്യം സ്ത്രീയുടെ ഗർഭപാത്രത്തിനു കേടുവരുത്തുമെന്ന് വൈദ്യശാസ്ത്രം കണ്ടെത്തിയിട്ടുണ്ട്. ഇതുപോലെത്തന്നെ ആത്മീകമായി, മനുഷ്യനറിയാതെ അടിഞ്ഞു കൂടിയിട്ടുള്ള മനുഷ്യഹൃദയത്തിലുള്ള പാപ മാലിന്യങ്ങൾ ദൈവികസ്വഭാവം പുറപ്പെടുവിക്കുന്നതിൽനിന്ന് ദേഹിയെ (മനുഷ്യനെ) തടയുന്നു. അതുകൊണ്ട് പാപമാലിന്യങ്ങളുള്ള ജഢഹൃദയം കൈകൊണ്ടല്ലാത്ത അതായത് വിശ്വാസത്താലുള്ള ഒരു പരിച്ഛേദനയിലൂടെ (മുറിച്ചുമാറ്റൽ) നീക്കം ചെയ്യുന്നതിന്റെ ഒരു നിഴൽരൂപമാണ് അത്. അതിനാൽത്തന്നെ പുറമേ അഗ്രചർമ്മിയോ പരിച്ഛേദനക്കാരനോ ആയിരിക്കുന്നതിലല്ല, മറിച്ച് ഹൃദയത്തിന്റെ അഗ്രചർമ്മം (പാപമാലിന്യം) നീക്കിക്കളഞ്ഞുകൊണ്ടുതന്നെ വിശ്വാസത്താൽ പുതിയസൃഷ്ടി ആകുവാൻ എഴുത്തുകാരൻ മനുഷ്യരെ

ഓർമ്മിപ്പിക്കുന്നു.

*(പു.നി.ഗലാത്യർ 6:15,16 15 പരിച്ഛേദനയല്ല അഗ്രചർമ്മവുമല്ല പുതിയ സൃഷ്ടിയത്രേ കാര്യം. 16 ഈ പ്രമാണം അനുസരിച്ചുനടക്കുന്ന ഏവർക്കും ദൈവത്തിന്റെ യിസ്രായേലിന്നും സമാധാനവും കരുണയും ഉണ്ടാകട്ടെ. )*

ക്രിസ്തുവിനെ തള്ളിക്കളഞ്ഞ യഹൂദജനവും, ഇസ്ലാം ജനവിഭാഗവും പരിച്ഛേദനക്കാരായി തുടർന്നു വരുന്നുണ്ട്. ആ നിഴൽരൂപം അവർക്ക് വെളിപ്പെട്ടു കിട്ടിയിരുന്നു എങ്കിൽ എന്ന് ഈ എഴുത്തുകാരൻ ആശിക്കുന്നു. കൈകൊണ്ടല്ലാത്ത പരിച്ഛേദന എന്ന് പറയുമ്പോൾ പാപപങ്കിലമായ ജഡഹൃദയം ക്രിസ്തുവിനോടുകൂടെ മരണത്താൽ നീക്കിക്കളയുന്ന ശുശ്രൂഷയാണത്.

*(പു.നി.കൊലൊസ്സ്യർ 2:11 അവനിൽ നിങ്ങൾക്കു ക്രിസ്തുവിന്റെ പരിച്ഛേദനയാൽ ജഡശരീരം ഉരിഞ്ഞുകളഞ്ഞതിനാൽ തന്നേ കൈകൊണ്ടല്ലാത്ത പരിച്ഛേദനയും ലഭിച്ചു. ).*

ആദ്യന്തികമായി, പരിച്ഛേദന എന്നുള്ളത് മനുഷ്യഹൃദയത്തിനു സംഭവിക്കുന്ന സമൂലമായ മാറ്റമാണ്. മറ്റു മതങ്ങൾക്കൊന്നുംതന്നെയും പാപം ചെയ്യുന്നതിൽനിന്നും മനുഷ്യനെ തടഞ്ഞു നിറുത്തുന്നതിന് സാധിക്കുന്നില്ല. എന്നാൽ പുതിയനിയമമാകട്ടെ മനുഷ്യർക്ക് ദൈവത്തിൽനിന്നുള്ള ജനനം ഒരിക്കൽ നൽകിക്കൊണ്ട് പാപം ചെയ്യാതെ ജീവിക്കാൻ കഴിയുന്ന വിധത്തിൽ മനുഷ്യന് സഹായകമായിത്തീരുന്ന പുതുശക്തിയാണ്. സുവിശേഷമാകുന്ന ദൈവശക്തി വിശ്വാസമായി ഹൃദയത്തിൽ സൂക്ഷിക്കുന്നവർ പിശാചിന്റെ കെണികളിൽ അകപ്പെടാതവണ്ണം തന്നെത്താൻ സൂക്ഷിക്കുന്നവരാണ്.

*(പു.നി.1യോഹന്നാൻ 5:18 ദൈവത്തിൽനിന്നു ജനിച്ചിരിക്കുന്നവൻ ആരും പാപം ചെയ്യുന്നില്ല എന്നും നാം അറിയുന്നു; )*

ക്രിസതീയജീവിതം എന്നുള്ളത് പരിശുദ്ധാത്മാവ് നല്കുന്ന വിശ്വാസനിക്ഷേപം ഹൃദയത്തിൽ സൂക്ഷിച്ചുകൊണ്ട് മനുഷ്യൻ പണിയുന്ന ഒരു ഗോപുരമാണ്. അത് തികപ്പാൻ വകയില്ലാത്തവർ വഴിയിൽവെച്ച് പണി അവസാനിപ്പിക്കുന്നതായി ഇന്നത്തെ അനേകരുടെ ജീവിതം തെളിവുതരുന്നുണ്ട്.

*(പു.നി. ലൂക്കോസ് 14:28-3028 നിങ്ങളിൽ ആരെങ്കിലും ഒരു ഗോപുരം പണിവാൻ ഇച്ഛിച്ചാൽ ആദ്യം ഇരുന്നു അതു തീർപ്പാൻ വക ഉണ്ടോ എന്നു കണക്കു നോക്കുന്നില്ലയോ? 29 അല്ലെങ്കിൽ അടിസ്ഥാനം ഇട്ടശേഷം തീർപ്പാൻ വകയില്ല എന്നു വന്നേക്കാം; 30 കാണുന്നവർ എല്ലാം; ഈ മനുഷ്യൻ പണിവാൻ തുടങ്ങി, തീർപ്പാനോ വകയില്ല എന്നു പരിഹസിക്കുമല്ലോ.)*

*(പു.നി.മത്തായി7:13,14) 'ജീവനിലേക്കുള്ള വാതിൽ ഇടുങ്ങിയതും വഴി ഞെരുങ്ങിയതും അത് തിരഞ്ഞെടുക്കുന്നവർ ചുരുക്കവും ആകുന്നു. എന്നാൽ നാശത്തിലേക്കുള്ള വാതിൽ വീതിയുള്ളതും വഴിയോ വിശാലവും അത് തിരഞ്ഞെടുക്കുന്നവർ അനേകരുമാണ്'.*

മനുഷ്യൻ ദൈവത്തിന്റെതായി ജീവിച്ചുകൊണ്ട് ദൈവികസ്വഭാവം പുറപ്പെടുവിക്കുവാനാണ് സൃഷ്ടിക്കപ്പെട്ടത്. എന്നാൽ ഒരു
വ്യഭിചാരിണിയെപ്പോലെ മനുഷ്യൻ പിശാചിന്റെതായി ജീവിച്ചുകൊണ്ട് പിശാചിന്റെ ഫലം പുറപ്പെടുവിച്ചുകൊണ്ടാണ് കഴിയുന്നത്. അതു കൊണ്ടാണ് ഭർത്താവ് (പിശാച് എന്ന ദേഹം) മരിച്ചു ഭാര്യ (പ്രാണൻ എന്ന ദേഹി) സ്വതന്ത്രമാക്കപ്പെടെണമെന്നും ആ ദേഹി ക്രിസ്തുവിന്റെതായിത്തീർന്നു ദൈവത്തിനു ഫലം (സല്സ്വഭാവങ്ങൾ) പുറപ്പെടുവിക്കണമെന്നും വചനം പറയുന്നത്.
*(പു.നി.ഗലാത്യർ 2:19 ഞാൻ ദൈവത്തിന്നായി ജീവിക്കേണ്ടതിന്നു ന്യായപ്രമാണത്താൽ ന്യായപ്രമാണസംബന്ധമായി മരിച്ചു.*
*പു.നി.1പത്രോസ് 4:2 ജഡത്തിൽ കഷ്ടമനുഭവിച്ചവൻ ജഡത്തിൽ ശേഷിച്ചിരിക്കുംകാലം ഇനി മനുഷ്യരുടെ മോഹങ്ങൾക്കല്ല, ദൈവത്തിന്റെ ഇഷ്ടത്തിന്നത്രേ ജീവിക്കേണ്ടതിന്നു പാപം വിട്ടൊഴിഞ്ഞിരിക്കുന്നു. )*
പിശാചുമായി കൂട്ടുചേർന്ന് ജീവിക്കുന്ന മനുഷ്യനെ “വ്യഭിചാരിണി” എന്ന് വചനം വിശേഷിപ്പിക്കുന്നു.
*(പു.നി.യാക്കോബ് 4:4 വ്യഭിചാരിണികളായുള്ളോരേ, ലോകസ്നേഹം ദൈവത്തോടു ശത്രുത്വം ആകുന്നു എന്നു നിങ്ങൾ അറിയുന്നില്ലയോ? ആകയാൽ ലോകത്തിന്റെ സ്നേഹിതൻ ആകുവാൻ ഇച്ഛിക്കുന്നവനെല്ലാം ദൈവത്തിന്റെ ശത്രുവായിത്തീരുന്നു.)*

സ്ത്രീയും പുരുഷനും കൂടിച്ചേർന്നു കുഞ്ഞിനു ജന്മം നല്കുന്നതു പോലെയാണ് ദേഹവും ദേഹിയും കൂടിച്ചേർന്നു പാപസ്വഭാവം പുറപ്പെടുവിക്കുന്നത്. പാപസ്വഭാവം പുറപ്പെടുവിക്കുന്ന ആത്മാവാണ് മനുഷ്യാത്മാവ്.

സത്യവേദപുസ്തകത്തിൽ വിവിധ പേരുകളിൽ ദൈവനിയമത്തെ പരിചയപ്പെടുത്തുന്നുണ്ട്. പഴയനിയമത്തിൽ “യഹോവയുടെ തികവുള്ള ന്യായപ്രമാണം” എന്ന് അതിനു പേർ നല്കിയിരിക്കുന്നു.
എന്നാൽ പുതിയനിയമത്തിലാകട്ടെ മറ്റു ചില പേരുകളിലുള്ള നിയമങ്ങൾകൂടി കാണാൻ കഴിയും. പ്രധാനമായും അതിൽ ഉൾപ്പെട്ടിരിക്കുന്നത്, പാപത്തിന്റെ പ്രമാണം, മരണത്തിന്റെ പ്രമാണം, ജീവന്റെആത്മാവിന്റെപ്രമാണം, രാജകീയ ന്യായപ്രമാണം, സ്വാതന്ത്ര്യത്തിന്റെ ന്യായപ്രമാണം, എന്നീ പേരുകളാണ്.

## (1“പാപത്തിന്റെപ്രമാണം”

*(പു.നി.റോമർ 7:23, 8:2)*

ഇതിനെ പിശാചിന്റെപ്രമാണം എന്നും പറയാവുന്നതാണ്. മനുഷ്യനു ജീവൻ പകരുവാൻ ദൈവം നല്കിയിട്ടുള്ള ന്യായമായ പ്രമാണങ്ങളുടെ നേർ വിപരീതമാണിത്. മനുഷ്യഅവയവങ്ങളിൽ വസിക്കുന്ന ഈ പ്രമാണം ദൈവനിയമങ്ങൾക്കു വിപരീതമായി

പ്രവർത്തിക്കുന്നതായി കാണാം. അതിനാലാണ് ദൈവനിയമങ്ങളോ, രാജ്യനിയമങ്ങളോ
നിലനില്ക്കുമ്പോൾത്തന്നെ മനുഷ്യൻ അറിഞ്ഞും അറിയാതെയും തിന്മ (പാപം) ചെയ്യുവാൻ ഇടയാകുന്നത്. പാപം വസിക്കുന്ന ശരീരമായതിനാലാണ് പാപത്തിന്റെ പ്രമാണങ്ങൾ അനുസരിക്കുവാൻ മനുഷ്യൻ നിർബ്ബന്ധിതനാകുന്നത്. നിരീശ്വരവാദികളും തങ്ങളുടെ സ്വപ്നം ഉൾപ്പെടെയുള്ള ജീവിതം ശാന്തമായി ഒന്ന് പരിശോധിക്കട്ടെ)

സദാചാര (ദൈവ) നിയമങ്ങൾ ലഭിച്ചിട്ടുള്ള ദൈവസൃഷ്ടിയായ, മനുഷ്യനിൽ ആ നിയമം നടപ്പിലാക്കുവാനുള്ള ശക്തി വസിക്കാത്തതും മറ്റൊരു പോരായ്മയായി കാണാം. എന്നാൽ ക്രിസ്തു മുഖാന്തരം പാപത്തെയും (ദേഹം) അവന്റെ അധികാരത്തെയും (ദേഹത്തിന്റെ നിയമം) പുറംതള്ളിക്കളഞ്ഞു ദൈവാധികാരത്തിൻകീഴിലേക്ക് ശരീരം മാറ്റപ്പെട്ടു ദൈവനിയമം നടപ്പിലാക്കപ്പെടുന്നു. ഇവിടെ പുതിയമനുഷ്യനിൽ പരിശുദ്ധാത്മാവ് (പൂർണ്ണമനുഷ്യവ്യക്തിത്വത്തിൽ) ജീവിതപ്രവർത്തി ചെയ്യുന്നതായി കാണാം. വിശ്വാസത്തിന്റെ പൂർണ്ണതയാണ് പ്രവർത്തികളുടെയും പൂർണ്ണത. (വൈദ്യശാസ്ത്രവും വിശ്വാസത്തിന്റെ ശക്തിയെ വിലമതിക്കുന്നുണ്ട്). പ്രവർത്തികളിൽ തികഞ്ഞവരും സമ്പൂർണ്ണരും ആകേണ്ടതിനു വിശ്വാസത്തിന്റെ സ്ഥിരതക്കു തികഞ്ഞ പ്രവർത്തി ഉണ്ടാകട്ടെ എന്നാണു എഴുത്തുകാർ രേഖപ്പെടുത്തിയിട്ടുള്ളത്.

*(പു.നി.യാക്കോബ് 1:4 എന്നാൽ നിങ്ങൾ ഒന്നിലും കുറവില്ലാതെ തികഞ്ഞവരും സമ്പൂർണ്ണരും ആകേണ്ടതിന്നു സ്ഥിരതെക്കു തികഞ്ഞ പ്രവൃത്തി ഉണ്ടാകട്ടെ. ,*
*2:22 അവന്റെ പ്രവൃത്തിയോടുകൂടെ വിശ്വാസം വ്യാപരിച്ചു എന്നും പ്രവൃത്തിയാൽ വിശ്വാസം പൂർണ്ണമായി എന്നും നീ കാണുന്നുവല്ലോ.)*

## (2) "മരണത്തിന്റെ പ്രമാണം"

*(പു.നി.റോമർ 7:10)*

ദൈവത്തിന്റെ (യഹോവയുടെ) തികവുള്ള ന്യായപ്രമാണത്തിന്റെ മറ്റൊരു പേരാണത്. ജീവൻ പുറപ്പെടുവിക്കുന്നതിനായി ദൈവം മനുഷ്യനു നല്കിയിട്ടുള്ള കൽപ്പനകൾ പാപം നിമിത്തം മനുഷ്യനു മരണകാരണമായത്തീരുന്നു. പാപം (പിശാച്) കൽപ്പനയെ ലംഘിപ്പിക്കുന്നതിനാലാണ് കൽപ്പന മനുഷ്യന് മരണകാരണമായിത്തീരുന്നത്.

*(പു.നി.റോമർ 7:8,10 8 പാപമോ അവസരം ലഭിച്ചിട്ടു കല്പനയാൽ എന്നിൽ സകലവിധ മോഹത്തെയും ജനിപ്പിച്ചു; ന്യായപ്രമാണം കൂടാതെ പാപം നിർജ്ജീവമാകുന്നു. 9 ഞാൻ ഒരുകാലത്തു ന്യായപ്രമാണം കൂടാതെ ജീവിച്ചിരുന്നു; എന്നാൽ കല്പന വന്നപ്പോൾ പാപം വീണ്ടും ജീവിക്കയും*

*ഞാൻ മരിക്കയും ചെയ്തു. 10 ഇങ്ങനെ ജീവന്നായി ലഭിച്ചിരുന്ന കല്പന എനിക്കു മരണ ഹേതുവായിത്തീർന്നു എന്നു ഞാൻ കണ്ടു. പാപം അവസരം ലഭിച്ചിട്ടു കല്പനയാൽ എന്നെ ചതിക്കയും കൊല്ലുകയും ചെയ്തു. )*

## (3)"ജീവന്റെആത്മാവിന്റെപ്രമാണം"

*(പു.നി.റോമർ 8:2)*

പാപം വസിക്കുന്ന ജഡം (വിശ്വാസത്താൽ) നീക്കിക്കളയുന്ന പ്രമാണമാണത്. അതിനാൽത്തന്നെ പാപത്തിന്റെ (പിശാചിന്റെ) പ്രമാണത്തിൽനിന്നും, മരണത്തിന്റെപ്രമാണത്തിൽനിന്നും (ദൈവനിയമം) വിശ്വസിക്കുന്ന മനുഷ്യന് സ്വാതന്ത്ര്യം നല്കുന്ന പ്രമാണമാണത്. ജഡം വിശ്വാസത്താൽ നീക്കപ്പെട്ട മനുഷ്യനിൽ എല്ലാ ദൈവനിയമത്തിന്റെയും നീതി നിറവേറപ്പെടുന്നു. (ക്രിസ്തുവിനോടോപ്പമുള്ള പാപിയുടെ മരണത്താലുള്ള പുതിയനിയമം എന്നും ഇതിനെ വിശേഷിപ്പിക്കാം.)
*(പു.നി.റോമർ 8:4 ജഡത്തെയല്ല ആത്മാവിനെ അത്രേ അനുസരിച്ചു നടക്കുന്ന നമ്മിൽ ന്യായപ്രമാണത്തിന്റെ നീതി നിവൃത്തിയാകേണ്ടതിന്നു തന്നേ. ).*

കൂടുതലായി വിശദമാക്കുമ്പോൾ ജഡത്തിൽ വസിക്കാത്ത പുതിയമനുഷ്യൻ (ദേഹി,ദേവൻ) ആത്മാവിന്റെ ഫലം (ന്യായപ്രമാണത്തിന്റെ നീതി) വിശ്വാസത്തിൽനിന്ന് പുറപ്പെടുവിക്കുന്നു. അവിടെ നന്മതിന്മകളുടെ സാധ്യതകളല്ല മറിച്ച് നന്മയുടെ പൂർണ്ണത മാത്രമാണ് പുറപ്പെടുന്നത്. ദൈവത്തിൽ (ക്രിസ്തുവിൽ) യാതൊരു കാര്യങ്ങളുടെയും സാദ്ധ്യത കണ്ടെത്തുക മനുഷ്യനു സാദ്ധ്യമല്ല. കാരണം ക്രിസ്തുവിൽ ഉവ്വ് മാത്രമേ ഉള്ളു.
*(പു.നി.2 കൊരിന്ത്യർ 1:19,2019 ഞാനും സില്വാനൊസും തിമൊഥെയോസും നിങ്ങളുടെ ഇടയിൽ പ്രസംഗിച്ച ദൈവപുത്രനായ യേശുക്രിസ്തു ഒരിക്കൽ ഉവ്വു എന്നും മറ്റൊരിക്കൽ ഇല്ല എന്നും ആയിരുന്നില്ല; അവനിൽ ഉവ്വു എന്നത്രേയുള്ളു. 20 ദൈവത്തിന്റെ വാഗ്ദത്തങ്ങൾ എത്ര ഉണ്ടെങ്കിലും അവനിൽ ഉവ്വു എന്നത്രേ;)*
ക്രിസ്തുവിൽ ആയിത്തീർന്ന ഏതൊരു മനുഷ്യനും പരിപൂർണ്ണനാണ്.
*(പു.നി.കൊലൊസ്സ്യർ 2:10 എല്ലാവാഴ്ചെക്കും അധികാരത്തിന്നും തലയായ അവനിൽ നിങ്ങൾ പരിപൂർണ്ണരായിരിക്കുന്നു. )*

## (4) "രാജകീയന്യായപ്രമാണം"

*(പു.നി.യാക്കോബ് 2:8)*

ഏതൊരു മനുഷ്യനും തന്റെ പാപപരിഹാരത്തിനായി യഹൂദന്മാരുടെ രാജാവിനോടുകൂടെ മരിക്കുക എന്ന പ്രമാണമാണത്.

## (5)"സ്വാതന്ത്ര്യത്തിന്റെന്യായപ്രമാണം"

*(പു.നി.യാക്കോബ് 2:12)*

പാപത്തിൽനിന്നു സ്വാതന്ത്ര്യം നൽകുന്ന പ്രമാണമായതിനാലാണത്. മാത്രവുമല്ല, ഈ പുതിയനിയമത്തിനു ജീവന്റെ വചനമെന്നും, പഥ്യവചനമെന്നും, ക്രിസ്തുവിന്റെ ഉപദേശമെന്നും, ഉപദേശരൂപമെന്നും, വിശുദ്ധകൽപ്പന എന്നും പേർ നല്കിയിരിക്കുന്നു. ഈ ഉപദേശം യേശുവിനോട് ഏറ്റുപഠിക്കുന്ന മനുഷ്യന്റെ ആത്മാവ് (ദേഹി) ആശ്വസിപ്പിക്കപ്പെടും എന്നുള്ളത് തീർച്ചയാണ്.

*(പു.നി.മത്തായി 11: 28-30 28 അദ്ധ്വാനിക്കുന്നവരും ഭാരം ചുമക്കുന്നവരും ആയുള്ളോരേ, എല്ലാവരും എന്റെ അടുക്കൽ വരുവിൻ; ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും. 29 ഞാൻ സൌമ്യതയും താഴ്മയും ഉള്ളവൻ ആകയാൽ എന്റെ നുകം ഏറ്റുകൊണ്ടു എന്നോടു പഠിപ്പിൻ; എന്നാൽ നിങ്ങളുടെ ആത്മാക്കൾക്കു ആശ്വാസം കണ്ടെത്തും. 30 എന്റെ നുകം മൃദുവും എന്റെ ചുമടു ലഘുവും ആകുന്നു.")*

%%%%%%%%

*നിന്റെ ആലോചനയാൽ നീ എന്നെ നടത്തും; പിന്നത്തേതിൽ മഹത്ത്വത്തിലേക്ക് എന്നെ കൈക്കൊള്ളും. (പ.നി.സങ്കീർത്തനങ്ങൾ 73:24)*

## 8.ചോദ്യങ്ങളും ഉത്തരങ്ങളും.

ക്രിസ്തീയതയുമായി ബന്ധപ്പെട്ടുള്ള സർവ്വസാധാരണമായ ചില ചോദ്യങ്ങൾക്കുള്ള മറുപടി ഈ ഭാഗത്തിൽ നല്കുന്നു.

**? ആദാമും ഹവ്വായും പാപം ചെയ്യുമെന്ന് ദൈവത്തിനു അറിഞ്ഞുകൂടായിരുന്നുവോ?**

**(ഉത്തരം)**

തീർച്ചയായും അറിയുമായിരുന്നു. മനുഷ്യസൃഷ്ടിപ്പ് എന്നുള്ളത് ലോക സ്ഥാപനത്തിനുമുമ്പുള്ള ദൈവികപദ്ധതി ആണ്. ഏദെൻതോട്ടത്തിൽ ആദാമിന് നിത്യജീവന്റെ വാഗ്ദത്തം നല്കപ്പെട്ടു എന്നുള്ളത് പൂർത്തീകരിക്കപ്പെടുന്നത് പാപജീവിതത്തിനുശേഷമുള്ള നീതീകരണം ക്രിസ്തുവിലൂടെ ആയിരിക്കട്ടെ എന്ന് മുൻകണ്ടുകൊണ്ടാണ്. അതിനാൽത്തന്നെ ആദാം ഒഴികെയുള്ളവർ പാപികളായി ജനിച്ചു ക്രിസ്തു മുഖാന്തരം പരിപൂർണ്ണരാക്കപ്പെട്ടു നിത്യത പ്രാപിക്കുന്നു. ആദാമും പാപത്തിൽ അടയ്ക്കപ്പെട്ടു ക്രിസ്തു മുഖാന്തരം നീതീകരിക്കപ്പെട്ടു നിത്യതയിൽ പ്രവേശിക്കുന്നവനാണ്. അവിടുത്തെ അതിശയകരമായ ആലോചനകൾക്ക് ഒത്തവണ്ണം അവിടുന്ന് കാര്യങ്ങൾ ചെയ്യുന്നു എന്നുള്ളത് ബുദ്ധിജീവിയായ മനുഷ്യനും ദൂതഗണങ്ങളും മനസ്സിലാക്കേണ്ടതാണ്. നന്മതിന്മകളുടെ അറിവുള്ള മനുഷ്യനും ദൂതഗണവും ദൈവആത്മാവ് കൂടാതെ ഇവിടെ ചെയ്യുന്നത് എന്തെന്നുള്ളതിനു ഒരു വിശദീകരണം ആവശ്യമില്ലല്ലോ. മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിട്ടുള്ള പാപമുള്ള ജഡവ്യവസ്ഥയിൽ നിന്ന് അവനെ ഒന്നും തന്നെയും കാണാൻ കഴിയാത്ത വിശ്വാസം എന്ന ദൈവവ്യവസ്ഥയിൻകീഴിലേക്ക് മാറ്റി പരിപൂർണ്ണതയുടെ ജീവിതം കൊടുക്കുന്നതിനാണ് ആദിയിൽ ദൈവം മനുഷ്യനെ പാപത്തിൻകീഴിലേക്ക് അടച്ചുകളഞ്ഞത്. *(പു.നി.ഗലാത്യർ 3:22എങ്കിലും വിശ്വസിക്കുന്നവർക്കു വാഗ്ദത്തം യേശു ക്രിസ്തുവിലെ വിശ്വാസത്താൽ*

*ലഭിക്കേണ്ടതിന്നു തിരുവെഴുത്തു എല്ലാവറ്റെയും പാപത്തിൻ കീഴടെച്ചുകളഞ്ഞു. )*

**? കത്തോലിക്കാസഭ പഠിപ്പിക്കുന്നതുപോലെ വിവിധ മത വിശ്വാസത്തിലൂടെ ദൈവത്തിൽ എത്തിച്ചേരുവാൻ കഴിയുമോ?**

**(ഉത്തരം)**

ഒരിക്കലുമില്ല. മറ്റു മതങ്ങൾ നോക്കുമ്പോൾ മനുഷ്യനെക്കുറിച്ചുള്ള ഒരു പൂർണ്ണവിവരണം സത്യവേദം നൽകുന്നതുപോലെയുള്ളത് കാണാൻ കഴിയില്ല. പാപപരിഹാരത്തിനുള്ള അവ്യക്ത സൂചനകൾ നല്കുന്നുണ്ട് എങ്കി ലും പാപത്തിന്റെ കാരണവും അതിനുള്ള പൂർണ്ണമായ പരിഹാരവും കാണാൻ കഴിയില്ല. ഹൈന്ദവവേദങ്ങൾ സത്യജീവിത അന്വേഷണം നടത്തുന്നുണ്ട് എങ്കിലും മനുഷ്യനു കുടുംബബന്ധനായി അങ്ങനെയുള്ള ജീവിതം സമൂഹത്തിൽ എങ്ങനെ നയിച്ച് മോക്ഷം പ്രാപിക്കാം എന്ന് വ്യക്തമാക്കുന്നില്ല.

അപ്പൊ.പ്രവർത്തികളുടെപുസ്തകം നാലാം അദ്ധ്യായം പന്ത്രണ്ടാം വാക്യം പറയുന്നതനുസരിച്ച് പാപത്തിൽനിന്ന് രക്ഷിയ്ക്കപ്പെടുവാൻ യേശു എന്ന വ്യക്തി അല്ലാതെ മറ്റാരെയും ആ ഉദ്ദേശ്യത്തോടുകൂടി ഭൂമിയിൽ വന്നവനായി കാണാൻ കഴിയില്ല. യേശു എന്ന പേരിന്റെ അർത്ഥം 'പാപങ്ങളിൽനിന്നു രക്ഷിയ്ക്കുന്നവൻ ' എന്നാകുന്നു.

*(പു.നി.മത്തായി 1:21 അവൾ ഒരു മകനെ പ്രസവിക്കും; അവൻ തന്റെ ജനത്തെ അവരുടെ പാപങ്ങളിൽ നിന്നു രക്ഷിപ്പാനിരിക്കകൊണ്ടു നീ അവന്നു യേശു എന്നു പേർ ഇടേണം എന്നു പറഞ്ഞു.)*

അതിനാൽത്തന്നെ പാപത്തിലടയ്ക്കപ്പെട്ട ദൈവത്താൽത്തന്നെ മനുഷ്യൻ വീണ്ടെടുക്കപ്പെടുന്നു. മറ്റു മതങ്ങൾ ഒന്നുംതന്നെയും വിശ്വാസത്താലുള്ള പാപപരിഹാരം തുടർന്നുള്ള പാപരഹിതജീവിതം എന്നിവ വ്യക്തമാക്കുന്നില്ല. പാപപരിഹാരകനായ ക്രിസ്തുവിനെ ചട്ടപ്രകാരം വിശ്വസിക്കുകയും സ്നേഹിക്കുകയും (കൃപ) ചെയ്യുന്നവരുടെ മുകളിൽ പാപം കർത്തൃത്വം നടത്തുകയില്ല.

*(പു.നി.റോമർ 6:14 നിങ്ങൾ ന്യായപ്രമാണത്തിന്നല്ല, കൃപെക്കത്രെ അധീനരാകയാൽ പാപം നിങ്ങളിൽ കർത്തൃത്വം നടത്തുകയില്ലല്ലോ. പു.നി. 1യോഹന്നാൻ 3:9 ദൈവത്തിൽനിന്നു ജനിച്ചവൻ ആരും പാപം ചെയ്യുന്നില്ല; അവന്റെ വിത്തു അവനിൽ വസിക്കുന്നു; ദൈവത്തിൽനിന്നു ജനിച്ചതിനാൽ അവന്നു പാപം ചെയ്‌വാൻ കഴികയുമില്ല., 5:18 ദൈവത്തിൽ നിന്നു ജനിച്ചിരിക്കുന്നവൻ ആരും പാപം ചെയ്യുന്നില്ല എന്നും നാം അറിയുന്നു; ദൈവത്തിൽനിന്നു ജനിച്ചവൻ തന്നെത്താൻ സൂക്ഷിക്കുന്നു; ദുഷ്ടൻ അവനെ തൊടുന്നതുമില്ല.)*

തന്നിൽവസിക്കുന്ന പാപത്തെ തിരിച്ചറിയുന്ന മനുഷ്യന് പാപപരിഹാരകനായി യേശു മാത്രമേ ഉള്ളൂ. മനുഷ്യൻ വിശ്വസിച്ചു

ജീവരക്ഷ പ്രാപിക്കേണ്ടതാണ്.

**? വചനം മാത്രമാണ് സത്യമെങ്കിൽ വിശുദ്ധഖുറാൻ എന്തിനാണ് ഇറക്കപ്പെട്ടത്?**

**(ഉത്തരം)**

വചനം വെളിപ്പെടുത്തിക്കൊടുക്കുവാൻ പിശാച് മതിയായവൻ ആണെന്നുകൂടി വായനക്കാരൻ അറിഞ്ഞിരിക്കേണ്ടതാണ്.

*(പു.നി.മത്തായി 4:6 6 നീ ദൈവപുത്രൻ എങ്കിൽ താഴത്തോട്ടു ചാടുക; "നിന്നെക്കുറിച്ചു അവൻ തന്റെ ദൂതന്മാരോടു കല്പിക്കും; അവൻ നിന്റെ കാൽ കല്ലിനോടു തട്ടാതവണ്ണം നിന്നെ കയ്യിൽ താങ്ങികൊള്ളും" എന്നു എഴുതിയിരിക്കുന്നുവല്ലോ എന്നു പറഞ്ഞു. )*

ഖുറാൻ വായിക്കുന്നതിലൂടെ സത്യവേദ വചനത്തിലുള്ള അനേകം മർമ്മങ്ങൾ വെളിപ്പെട്ടുവരുന്നതാണ്. അള്ളാഹു പാപം പൊറുത്തുതരുന്നവനാണ് എന്ന് പറയുന്നതല്ലാതെ പാപരഹിത ജീവിതമാർഗ്ഗം അത് നിർദ്ദേശിക്കുന്നില്ല. മനുഷ്യന്റെ ആശയ്ക്ക് വിരോധമായ ഈ കാര്യം ക്രിസ്തുവിലൂടെ മനുഷ്യന് പ്രാപിക്കാവുന്നതാണ്. ഈ മർമ്മം പ്രവാചകൻ മുഹമ്മദിന് അൽപ്പബുദ്ധിയിൽ മനസ്സിലാക്കാൻ കഴിഞ്ഞില്ല.

" യഹോവയുടെ സാക്ഷ്യം" വിശ്വസിക്കുന്നവരുടെ അൽപ്പബുദ്ധി സൂക്ഷ്മബുദ്ധിയായി മാറ്റപ്പെടുന്നതാണ്.

*(പ.നി.സങ്കീർത്തനങ്ങൾ 19:7 യഹോവയുടെ ന്യായപ്രമാണം തികവുള്ളതു; അതു പ്രാണനെ തണുപ്പിക്കുന്നു. യഹോവയുടെ സാക്ഷ്യം വിശ്വാസ്യമാകുന്നു; അതു അല്പബുദ്ധിയെ ജ്ഞാനിയാക്കുന്നു. )*

ദൈവപുത്രനിൽ വിശ്വസിക്കുന്നവന്റെ ഉള്ളിൽ ആ സാക്ഷ്യം (ദൈവത്തിന്റെ സാക്ഷ്യം) ഉണ്ടെന്നാണ് യോഹന്നാൻ രേഖപ്പെടുത്തിയിട്ടുള്ളത്.

*(പു.നി.1 യോഹന്നാൻ 5:10 ദൈവപുത്രനിൽ വിശ്വസിക്കുന്നവന്നു ഉള്ളിൽ ആ സാക്ഷ്യം ഉണ്ടു. ദൈവത്തെ വിശ്വസിക്കാത്തവൻ ദൈവം തന്റെ പുത്രനെക്കുറിച്ചു പറഞ്ഞ സാക്ഷ്യം വിശ്വസിക്കായ്കയാൽ അവനെ അസത്യവാദിയാക്കുന്നു. )*

അത് യേശുക്രിസ്തുവിന്റെ, കർത്താവിന്റെ കുരിശിലെ സാക്ഷ്യമാണ്.

*(പു.നി.1 കൊരിന്ത്യർ 1:5 ക്രിസ്തുവിന്റെ സാക്ഷ്യം നിങ്ങളിൽ ഉറപ്പായിരിക്കുന്നതുപോലെ ,*
*പു.നി.2 തിമൊഥെയോസ് 1: 8 അതുകൊണ്ടു നമ്മുടെ കർത്താവിന്റെ സാക്ഷ്യത്തെയും അവന്റെ ബദ്ധനായ എന്നെയും കുറിച്ചു ലജ്ജിക്കാതെ സുവിശേഷത്തിന്നായി ദൈവശക്തിക്കു ഒത്തവണ്ണം നീയും എന്നോടുകൂടെ കഷ്ടം സഹിക്ക.).*

ഈ മർമ്മം മനസ്സിലാക്കാൻ കഴിയാതെവന്ന പ്രവാചകൻ മുഹമ്മദ് ഏകദൈവത്തെക്കുറിച്ച് എഴുതിയ പുസ്തകമാണ്

വിശുദ്ധഖുറാൻ. അത് ഒരു മാനുഷികഗ്രന്ഥം മാത്രമാണ്.അതിന്റെ പ്രാദേശിക
പരിഭാഷകൾ ആരും വായിച്ചിരിക്കേണ്ടതാണ്. ശാസ്ത്രസത്യം വെളിപ്പെടുത്തുന്നത് ദൈവികമാണെന്നു അദ്ദേഹം തെറ്റിദ്ധരിക്കുവാൻ ഇടയായിത്തീർന്നു. ശാസ്ത്രം വെളിപ്പെടുത്തുവാൻ ഇവിടെ ശാസ്ത്രജ്ഞർ ഉണ്ടല്ലോ . പാപം നീക്കുന്നതിനുള്ള ദൈവശാസ്ത്രമാണ് മനുഷ്യനാവശ്യം. അത് നിർവ്വഹിച്ചിട്ടുള്ള ഏക പുസ്തകം സത്യവേദം മാത്രമാണ്.

## ? ക്രിസ്തുവിന്റെ വ്യക്തിത്വത്തെ ഒന്ന് വിശദമാക്കാമോ?

**(ഉത്തരം)**

അവിടുത്തെ മനുഷ്യവ്യക്തിത്വത്തെ വിശദമാക്കുക വളരെ എളുപ്പമാണ്. എന്നാൽ അത് മനസ്സിലാക്കുക, അനുഭവിക്കുക എന്നുള്ളത് ചട്ടപ്രകാരം മാത്രമാണ് സാധിക്കുന്നത്. മനുഷ്യവ്യക്തിത്വം ഭോഗചിന്തകളുടെ ഉറവിടമായതിതിനാൽ (carnal mind) ദൈവകൽപ്പനകൾക്ക് കീഴ്പ്പെടാൻ കഴിയുന്ന ഒന്നല്ല. *(പു.നി.റോമർ 8:7 ജഡത്തിന്റെ ചിന്ത ദൈവത്തോടു ശത്രുത്വം ആകുന്നു; അതു ദൈവത്തിന്റെ ന്യായപ്രമാണത്തിന്നു കീഴ്പെടുന്നില്ല, കീഴ്പെടുവാൻ കഴിയുന്നതുമില്ല.)*

ദൈവവ്യവസ്ഥയെക്കുറിച്ചു പഠിക്കുമ്പോൾ ദൈവകൽപ്പനകൾ അനുസരിക്കാൻ കഴിയാത്ത ഒരു ജഡവ്യവസ്ഥയിലാണ് മനുഷ്യൻ ജീവിക്കുന്നതെന്ന് കാണാൻകഴിയും. ആ വ്യവസ്ഥയാണ് മനുഷ്യനെ ശാപത്തിൻ കീഴിലാക്കുന്നത്.

*(പു.നി.ഗലാത്യർ 3:10 എന്നാൽ ന്യായപ്രമാണത്തിന്റെ പ്രവൃത്തിയിൽ ആശ്രയിക്കുന്ന ഏവരും ശാപത്തിൻ കീഴാകുന്നു; ന്യായപ്രമാണപുസ്തകത്തിൽ എഴുതിയിരിക്കുന്നതു ഒക്കെയും ചെയ്‌വാൻ തക്കവണ്ണം അതിൽ നിലനിൽക്കാത്തവൻ എല്ലാം ശപിക്കപ്പെട്ടവൻ എന്നു എഴുതിയിരിക്കുന്നുവല്ലോ. )*

എന്നാൽ ക്രിസ്തുവിന്റെ മനുഷ്യവ്യക്തിത്വം അത് പൂർണ്ണതയുള്ള ഒന്നായിരുന്നു. അവിടുത്തെ ശരീരം പാപജഡവ്യവസ്ഥക്കു കീഴിലുള്ള ഒന്ന് അല്ലാത്തതിനാൽ ദൈവനിയമത്തിനു കീഴ്പ്പെടാൻ കഴിയുന്ന ഒന്ന് മാത്രമാണത്.

*(പു.നി.യോഹന്നാൻ 8:55) 'ഞാൻ എന്റെ പിതാവിനെ അറിയുന്നു; അവന്റെ വചനം പ്രമാണിക്കയും ചെയ്യുന്നു'.)* എന്ന് പറയുന്നതിലൂടെ അവിടുത്തെ ഹൃദയാവസ്ഥ മനുഷ്യരുടെതിൽനിന്നു വ്യത്യസ്തത ഉള്ള ഒന്നാണെന്ന് മനസ്സിലാക്കുന്നതിനു കഴിയും. ദൃഷ്ടാന്തമായി *"മോഹിക്കരുത്"* എന്നുള്ള കൽപ്പന ലംഘിക്കപ്പെടുന്നത് ഹൃദയത്തിൽ ജഡികമോഹം ജനിക്കുമ്പോളാണു സംഭവിക്കുന്നത്. മനുഷ്യനിൽ പാപം ഉള്ളതുകൊണ്ടാണ് കൽപ്പന അനുസരിക്കാൻ കഴിയാതെ മനുഷ്യൻ മോഹിക്കുന്നതിനു ഇടയാകുന്നത്. യേശുവാകട്ടെ കൽപ്പന

അനുസരിക്കാൻ കഴിയുന്ന പൂർണ്ണൻ ആയിരുന്നു. യേശു ആ കൽപ്പന ലംഘിച്ചിരുന്നു എങ്കിൽ മാത്രമേ അവിടുത്തെ ഉള്ളിൽ മോഹം ജനിക്കുകയുള്ളു. 'സ്ത്രീയെ മോഹിക്കേണ്ടതിനു അവളെ നോക്കുന്നവൻ എല്ലാം ഹൃദയം കൊണ്ട് അവളുമായി വ്യഭിചാരം ചെയ്തുപോയി' എന്നുപറയുന്ന ആ ഗുരുവിന്റെ വ്യക്തിത്വം ഉന്നതമാണ്.
*(പു.നി.മത്തായി 5:28 ഞാനോ നിങ്ങളോടു പറയുന്നതു: സ്ത്രീയെ മോഹിക്കേണ്ടതിന്നു അവളെ നോക്കുന്നവൻ എല്ലാം ഹൃദയംകൊണ്ടു അവളോടു വ്യഭിചാരം ചെയ്തുപോയി. ).*

അവിടുന്നിൽ പാപം ഇല്ലാത്തതിനാലും അവിടുന്ന് പൂർണ്ണൻ ആയതിനാലും അവിടുന്ന് പാപം അനുഭവിച്ചിട്ടില്ലാത്തവനും (അറിയാത്തവൻ) കണ്ടിട്ടില്ലാത്തവനും ആണ്. എന്നാൽ അവിടുന്ന് ദാരിദ്ര്യവും, മറ്റു ജീവിതദുഃഖങ്ങളും നിന്ദയും വേദനകളും അറിയുകയും അനുഭവിക്കുകയും ചെയ്തിട്ടുള്ളവനാണ്. എന്നാൽ മനുഷ്യവ്യക്തിത്വമാകട്ടെ പാപം ഉൾപ്പെടെയുള്ള സകലതും അനുഭവിക്കുകയും അറിയുകയും ചെയ്യുന്നു. എന്നിരുന്നാലും ചട്ടപ്രകാരം വിശ്വസിക്കുന്ന മനുഷ്യർ ജഡവ്യവസ്ഥ നീക്കപ്പെട്ടു പാപമോചിതർ ആകുന്നതുകൊണ്ട് അവരുടെ ഹൃദയം (മനസ്സു) ക്രിസ്തുവിന്റെതുപോലെ ഉൽകൃഷ്ട മനസ്സായിരിക്കും. ഒരു ശിശുവിന്റെതുപോലെയാണത്. നിയമം ഇല്ലാത്ത ശിശുക്കളുടെ അവയവങ്ങൾ തിന്മ ചെയ്യുന്നുണ്ട്. അത് അവരുടെ ജഡത്തിൽ പാപം വസിക്കുന്നതിനാലാണ് സംഭവിക്കുന്നത്.ഇപ്രകാരം യേശുവും നിയമത്തിൻകീഴിൽ അല്ലെങ്കിൽപോലും അവിടുന്നിൽ പാപം ഇല്ലാത്തതിനാൽ തിന്മ വരികയില്ല. അവിടുന്ന് മനുഷ്യനെപ്പോലുള്ള പാപജഡത്തിൽ വന്നു എന്നും മാനുഷികമായ ഇവ്വിധ കാര്യങ്ങളിൽ അവിടുന്ന് അഭിഷേകത്താൽ ജയം നേടി എന്നും പഠിപ്പിക്കുന്നവർ ഇവിടെ ഉണ്ടല്ലോ.
(ഈ ഉപമ ശ്രദ്ധിച്ചാൽ അതും നമുക്ക് മനസ്സിലാക്കാം. പാപജഡത്തിന്റെ സാദൃശ്യം (പോലെ) എന്ന് പൗലൊസ് എഴുതിയിരിക്കുന്നു.
*( പു.നി. റോമർ 8:3 ജഡത്താലുള്ള ബലഹീനതനിമിത്തം ന്യായപ്രമാണത്തിന്നു കഴിയാഞ്ഞതിനെ (സാധിപ്പാൻ ) ദൈവം തന്റെ പുത്രനെ പാപജഡത്തിന്റെ സാദൃശ്യത്തിലും പാപം നിമിത്തവും അയച്ചു, പാപത്തിന്നു ജഡത്തിൽ ശിക്ഷ വിധിച്ചു. )*
*.(പു.നി.മർക്കൊസ് 11:23 ,24) 'വിശ്വസിച്ചുകൊണ്ട് നിങ്ങൾ എന്തെങ്കിലും യാചിച്ചാൽ അത് നിങ്ങൾക്ക് ലഭിച്ചു എന്ന് നിങ്ങൾ വിശ്വസിക്കണം; എന്നാൽ അത് നിങ്ങൾക്ക് ഉണ്ടാകും'. )* എന്ന് യേശു പറയുന്നതിലൂടെ മനുഷ്യൻ അവിടുത്തെ മനസ്സിനുവേണ്ടി യാചിക്കുകയും അത് ലഭിച്ചു എന്ന് വിശ്വസിക്കുകയും ചെയ്യേണ്ടതാണ്.

മനുഷ്യൻ തന്റെ അദ്ധ്വാനത്തിലൂടെ നേടിയെടുക്കുന്ന കാര്യങ്ങളാണ് അവൻ ജീവിതത്തിൽ പ്രദർശിപ്പിക്കുന്നത്. എന്നാൽ

മനുഷ്യനിൽ ജന്മസിദ്ധമായി ഇല്ലാത്ത ദൈവികസ്വഭാവം അവനിൽ ഉണ്ടെന്നു ക്രിസ്തുവിലുള്ള വിശ്വാസത്തിൽനിന്നു അവൻ പ്രദർശിപ്പിക്കുന്നു. അത് അവന്റെ അദ്ധ്വാനത്താൽ നേടിയെടുത്ത കാര്യമേ അല്ല. 'ഒരുത്തൻ അദ്ധ്വാനിച്ചു മറ്റൊരുത്തൻ കൊയ്തു എന്നുള്ള പഴഞ്ചൊല്ല് ഇവിടെ ഒത്തിരിക്കുകയാണ്'.

*(പു.നി.യോഹന്നാൻ 4:36..38 "വിതെക്കുന്നവനും കൊയ്യുന്നവനും ഒരുമിച്ചു സന്തോഷിപ്പാൻ തക്കവണ്ണം കൊയ്യുന്നവൻ കൂലി വാങ്ങി നിത്യജീവങ്കലേക്കു വിളവു കൂട്ടിവെക്കുന്നു. 37 വിതെക്കുന്നതു ഒരുത്തൻ, കൊയ്യുന്നതു മറ്റൊരുത്തൻ എന്നുള്ള പഴഞ്ചൊൽ ഇതിൽ ഒത്തിരിക്കുന്നു. 38 നിങ്ങൾ അദ്ധ്വാനിച്ചിട്ടില്ലാത്തതു കൊയ്‌വാൻ ഞാൻ നിങ്ങളെ അയച്ചിരിക്കുന്നു; മറ്റുള്ളവർ അദ്ധ്വാനിച്ചു; അവരുടെ അദ്ധ്വാനഫലത്തിലേക്കു നിങ്ങൾ പ്രവേശിച്ചിരിക്കുന്നു.).*

ആ ജീവിതം അവിടുത്തെ വ്യക്തിത്വത്തോട് തുല്യമായ ഒന്നായിരിക്കും. 'നീ വിശ്വസിക്കുന്നത് നിനക്ക് ഭവിക്കട്ടെ' എന്നാണല്ലോ യേശു ഉപദേശിച്ചിട്ടുള്ളത്. മരിച്ചവരെ ഉയിർപ്പിക്കുന്ന ദൈവം വെച്ചിട്ടില്ലാത്തത് എടുക്കുകയും വിതറാത്ത ഇടത്തുനിന്നു ശേഖരിക്കുകയും ചെയ്യാൻ കഴിയുന്ന ദൈവമാണ്.വിശ്വാസത്താലാണ് മനുഷ്യന് ഉന്നതവ്യക്തിത്വം സ്വന്തമാകു ന്നത്.

ഇനി മറ്റൊന്ന് ക്രിസ്തുവിൽ കാണാൻ കഴിയുന്ന പൂർണ്ണദൈവ വ്യക്തിത്വമാണ്. ക്രിസ്തുവിലുള്ള പൂർണ്ണമനുഷ്യവ്യക്തിത്വത്തിൽ മനുഷ്യൻ ജീവിക്കണമെന്ന് ദൈവം ആഗ്രഹിക്കുന്നു. അതിനുള്ള മാതൃകയാണ് യേശു. അവനിൽത്തന്നെയാണ് ദൈവത്തിന്റെ സർവ്വസമ്പൂർണ്ണതയും ദേഹരൂപമായിവസിക്കുന്നതെന്ന് എഴുത്തുകാരൻ രേഖപ്പെടുത്തുന്നു.

*(പു.നി.കൊലൊസ്സ്യർ 2:9അവനിലല്ലോ ദൈവത്തിന്റെ സർവ്വ സമ്പൂർണ്ണതയും ദേഹരൂപമായി വസിക്കുന്നതു. ).*

മുപ്പതു വയസ്സുവരെയും യേശു ജീവിച്ചത് അവിടുത്തെക്കു മാത്രം ലഭിച്ച പൂർണ്ണമനുഷ്യവ്യക്തിത്വത്തിലായിരുന്നു. എന്നാൽ അഭിഷേകത്തിലൂടെ (ജലസ്നാനത്തിലൂടെ) അവിടുന്ന് പൂർണ്ണദൈവത്വത്തിലേക്ക് മാറ്റപ്പെട്ടു. ഇതിൽനിന്നുകൊണ്ടാണ് അവിടുന്ന് അത്ഭുതങ്ങൾ ചെയ്തത്. (ദൈവികവും മാനുഷികവുമായ ഏതു കാര്യങ്ങൾ ചെയ്യുവാനും അവിടുത്തേക്ക് വിശ്വാസവും ആവശ്യമില്ല.) ദൈവത്തിലുള്ള രണ്ടു പൂർണ്ണവ്യക്തിത്വങ്ങളും ക്രിസ്തുവിൽ മനുഷ്യർക്ക് കാണാൻകഴിയും. രണ്ടും പരസ്പര പൂരകങ്ങളാണ്. (ഒന്നു മറ്റൊന്നിനെ ദുഷിക്കുന്നില്ല.) പൂർണ്ണമനുഷ്യവ്യക്തിത്വം എന്നുള്ളതിൽ അത്ഭുതങ്ങൾ ചെയ്യുവാനുള്ള കഴിവ് ഉണ്ടായിരിക്കുയില്ല. ജീവിതപ്രവർത്തനങ്ങളോ പ്രത്യേകതയുള്ളതും പൂർണ്ണവും ആയിരിക്കും. ചുരുക്കമായി, ദൈവത്തിലുള്ള ദൈവഭാവത്തെയും ദൈവത്തിലുള്ള പൂർണ്ണമനുഷ്യ

ഭാവത്തെയും ക്രിസ്തുവിൽ കാണാം.
'അവനിൽ വസിക്കുന്നു എന്ന് പറയുന്നവൻ അവൻ നടന്നതുപോലെ നടക്കണം'*(1 യോഹന്നാൻ 2:6 അവനിൽ വസിക്കുന്നു എന്നു പറയുന്നവൻ അവൻ നടന്നതുപോലെ നടക്കേണ്ടതാകുന്നു.)* എന്ന് പറയുമ്പോൾ പാപികളായ മനുഷ്യർ പാപപരിഹാരത്തിനായി ക്രിസ്തുവിന്റെ മരണത്തിന്റെ മാതൃക സ്വീകരിക്കണമെന്നും പിന്നീട് അവിടുന്ന് ജീവിച്ചതു പോലെ ജീവിക്കണം എന്നുമാകുന്നു. പൂർണ്ണ മനുഷ്യവ്യക്തിത്വത്തിൽ മാത്രമുള്ള ജീവിതമാണ് മനുഷ്യരിൽനിന്നു യേശുവിലൂടെ ദൈവം ആഗ്രഹിക്കുന്നത്.

**?"അതു ചെയ്ത മനുഷ്യൻ അതിനാൽ ജീവിക്കും" എന്നതുകൊണ്ട് എന്താണ് അർത്ഥമാക്കുന്നത്?**
*(പു.നി.റോമർ 10:5, പ.നി.ലേവ്യ 18:5 )*

**(ഉത്തരം)**

ന്യായപ്രമാണത്തിൽ എഴുതിയിരിക്കുന്നത് എല്ലാം ചെയ്യുവാൻ തക്കവണ്ണം അതിൽ നിലനില്ക്കുന്നവൻ മരണം അനുഭവിക്കേണ്ടതായി വരികയില്ല. പാപം ചെയ്യുന്നവൻ പാപപരിഹാരത്തിനായി ന്യായപ്രമാണത്തിന്റെ പ്രവർത്തികളിൽ (വഴിപാടുകളിൽ ) ആശ്രയിക്കേണ്ടതായി വരുന്നു. അവൻ ശപിക്കപ്പെട്ടവനും മരണം അനുഭവിക്കേണ്ടവനുമാണ്.
*(പു.നി.ഗലാത്യർ 3:10 എന്നാൽ ന്യായപ്രമാണത്തിന്റെ പ്രവൃത്തിയിൽ ആശ്രയിക്കുന്ന ഏവരും ശാപത്തിൻ കീഴാകുന്നു; ന്യായപ്രമാണപുസ്തകത്തിൽ എഴുതിയിരിക്കുന്നതു ഒക്കെയും ചെയ്‌വാൻ തക്കവണ്ണം അതിൽ നിലനിൽക്കാത്തവൻ എല്ലാം ശപിക്കപ്പെട്ടവൻ എന്നു എഴുതിയിരിക്കുന്നുവല്ലോ. )*

ക്രിസ്തുവാകട്ടെ അവിടുത്തേക്കു മാത്രം ലഭിച്ച ജഡപ്രകൃതത്തിൽ "അത്" (ന്യായപ്രമാണം) ചെയ്തു ജീവിച്ചവനാണ്. അതുകൊണ്ടുതന്നെ ഭൂമിയിൽ അവിടുന്ന് മരണം അനുഭവിക്കേണ്ടിയിരുന്നില്ല. പാപമില്ലാത്തതിനാലാണ് അവിടുത്തെ ശരീരം ജീർണ്ണിക്കാതെയിരുന്നത്.
*(പു.നി.അപ്പൊസ്തലന്മാരുടെ പ്രവർത്തികൾ 2:31 അവനെ പാതാളത്തിൽ വിട്ടുകളഞ്ഞില്ല: അവന്റെ ജഡം ദ്രവത്വം കണ്ടതുമില്ല എന്നു ക്രിസ്തുവിന്റെ പുനരുത്ഥാനം മുമ്പുകൂട്ടി കണ്ടു പ്രസ്താവിച്ചു. ഈ യേശുവിനെ ദൈവം ഉയിർത്തെഴുന്നേല്പിച്ചു: , പ.നി.സങ്കീർത്തനങ്ങൾ 16:10 നീ എന്റെ പ്രാണനെ പാതാളത്തിൽ വിടുകയില്ല. നിന്റെ പരിശുദ്ധനെ ദ്രവത്വം കാണ്മാൻ സമ്മതിക്കയുമില്ല. )*
എന്നാൽ പാപത്തിന്റെ ശിക്ഷ അവിടുന്ന് ശരീരത്തിൽ വഹിച്ചതുകൊണ്ട് അവിടുത്തേക്ക് മരണശേഷം ദൈവആത്മാവിനാലുള്ള ഒരു നീതീകരണം ലഭിച്ചതായി കാണാം.
*(പു.നി.1തിമൊഥെയോസ് 3:16 അവൻ ജഡത്തിൽ വെളിപ്പെട്ടു; ആത്മാവിൽ*

*നീതീകരിക്കപ്പെട്ടു; ദൂതന്മാർക്കു പ്രത്യക്ഷനായി; ജാതികളുടെ ഇടയിൽ പ്രസംഗിക്കപ്പെട്ടു; ലോകത്തിൽ വിശ്വസിക്കപ്പെട്ടു; തേജസ്സിൽ എടുക്കപ്പെട്ടു എന്നിങ്ങനെ ദൈവഭക്തിയുടെ മർമ്മം സമ്മതമാംവണ്ണം വലിയതാകുന്നു. ).*

അവിടുന്ന് ഭൂമിയിൽ ജീവിച്ചിരിക്കെ മാനസാന്തരമോ യാതൊരുവിധ നീതീകരണമോ ആവശ്യമില്ലാത്ത വ്യക്തി ആയിരുന്നു.

**? നീതീകരണം എന്നതുകൊണ്ട് എന്താണ് അർത്ഥമാക്കുന്നത്?**

**(ഉത്തരം)**

ദൈവനിയമത്തിന്റെ അടിസ്ഥാനത്തിലാണ് നാം നീതീകരണത്തെ മനസ്സിലാക്കേണ്ടത്. കുറ്റം ചെയ്തവന് ലഭിക്കുന്ന കുറ്റം ചെയ്യാത്തവനെപ്പോലെയുള്ള അവസ്ഥയാണിത്. പാപം ചെയ്തവന്റെ പാപം ഇല്ലാതാക്കപ്പെടുന്നു. ഇതിലൂടെ മനുഷ്യൻ തീർത്തും നീതിമാനായിത്തീരുന്നു. രണ്ടു വിധത്തി ലുള്ള നീതീകരണം വചനത്തിൽ കാണാൻകഴിയും.

**(1).ന്യായപ്രമാണത്താലുള്ള നീതീകരണം.**

ന്യായപ്രമാണത്തിലുള്ള കൽപ്പനകൾ ലംഘിക്കുന്ന മനുഷ്യൻ യാഗവഴിപാടുകൾ അർപ്പിച്ചു നീതീകരിക്കപ്പെടുന്നു. എന്നാൽ പാപത്തിന്റെ അടിമയായ മനുഷ്യൻ പാപം ചെയ്യാത്ത വിധത്തിൽ എന്നേക്കും ഒരു നീതിമാൻ ആയിരിക്കുക എന്നുള്ളത് സാദ്ധ്യവുമല്ല. ദൈവം നീതിമാൻ ആയിരിക്കുന്നതുപോലെ ക്രിസ്തു നീതിമാൻ ആകുന്നു. അതുകൊണ്ടാണ് അവിടുത്തേക്ക് പ്രമാണം ലംഘിക്കുന്നവനായി ജീവിക്കുവാൻ ഇടയാകാതിരുന്നത്. എന്നാൽ പാപഭാരം ചുമക്കുന്നതിനാൽ മനുഷ്യർ ആരുംതന്നെയും നീതിമാന്മാർ അല്ല. യേശുവിന്റെ ജീവിതം നല്ല ഉറവിൽനിന്നുവന്ന നല്ല ജീവിതം മാത്രമായിരുന്നു. രണ്ടുതരം വിത്ത് വിതക്കപ്പെട്ട ഒരു ഹൃദയം ആയിരുന്നില്ല യേശുവിന്റേത്. ദുഷ്ടത വിതയ്ക്കപ്പെട്ട, ഒരുപോലെ മെനയപ്പെട്ട മനുഷ്യഹൃദയത്തെക്കുറിച്ചു യേശു പറയുന്നുമുണ്ടല്ലോ.

*(പു.നി.മത്തായി 15:19 എങ്ങനെയെന്നാൽ ദുശ്ചിന്ത, കുലപാതകം, വ്യഭിചാരം, പരസംഗം, മോഷണം, കള്ളസാക്ഷ്യം, ദൂഷണം എന്നിവ ഹൃദയത്തിൽനിന്നു പുറപ്പെട്ടുവരുന്നു. ,*

*പു.നി. മർക്കൊസ് 7:21,22 അകത്തുനിന്നു, മനുഷ്യരുടെ ഹൃദയത്തിൽനിന്നു തന്നേ, ദുശ്ചിന്ത, വ്യഭിചാരം, പരസംഗം, 22 കുലപാതകം, മോഷണം, അത്യാഗ്രഹം, ദുഷ്ടത, ചതി, ദുഷ്കർമ്മം, വിടക്കുകണ്ണു, ദൂഷണം, അഹങ്കാരം, മൂഢത എന്നിവ പുറപ്പെടുന്നു. )*

ഇങ്ങനെയുള്ള പാപനിക്ഷേപഹൃദയം മനുഷ്യന് സ്ഥിരമായി ഉള്ളതിനാലാണ് പാപം ചെയ്തതിനുശേഷം ന്യായപ്രമാണത്തിന്റെ പ്രവർത്തികളാൽ നീതീകരിക്കപ്പെട്ടാലും ആ അവസ്ഥ മനുഷ്യനിൽ സ്ഥിരമായി നിലനിൽക്കാത്തത്.

*(പു.നി.എബ്രായർ 10 : 1-31 ന്യായപ്രമാണം വരുവാനുള്ള നന്മകളുടെ നിഴലല്ലാതെ കാര്യങ്ങളുടെ സാക്ഷാൽ സ്വരൂപമല്ലായ്കകൊണ്ടു ആണ്ടുതോറും ഇടവിടാതെ കഴിച്ചുവരുന്ന അതേ യാഗങ്ങളാൽ അടുത്തുവരുന്നവർക്കു സൽഗുണപൂർത്തി വരുത്തുവാൻ ഒരുനാളും കഴിവുള്ളതല്ല. 2 അല്ലെങ്കിൽ ആരാധനക്കാർക്കു ഒരിക്കൽ ശുദ്ധിവന്നതിന്റെ ശേഷം പാപങ്ങളെക്കുറി ച്ചുള്ള മനോബോധം പിന്നെ ഇല്ലായ്കകൊണ്ടു യാഗം കഴിക്കുന്നതു നിന്നു പോകയില്ലയോ? 3 ഇപ്പോഴോ ആണ്ടുതോറും അവയാൽ പാപങ്ങളുടെ ഓർമ്മ ഉണ്ടാകുന്നു.).' (ന്യായപ്രമാണത്തിന്റെ പ്രവർത്തികളാൽ ഒരു ജഡവും നീതീകരണം പ്രാപിക്കുകയില്ലെന്നും ന്യായപ്രമാണത്താൽ പാപത്തെക്കുറിച്ചുള്ള പരിജ്ഞാനമാണു വരുന്നതെന്നും'* പൗലൊസ് എഴുതുന്നു.

*(പു.നി.റോമർ 3:20, ന്യായപ്രമാണത്താൽ പാപത്തിന്റെ പരിജ്ഞാനമത്രേ വരുന്നതു.)*

*(പു.നി.ഗലാത്യർ 3:11 എന്നാൽ ന്യായപ്രമാണത്താൽ ആരും ദൈവസന്നിധിയിൽ നീതീകരിക്കപ്പെടുന്നില്ല എന്നതു സ്പഷ്ടം; "നീതിമാൻ വിശ്വാസത്താൽ ജീവിക്കും" എന്നല്ലോ ഉള്ളതു. )*

## (2). വിശ്വാസത്താലുള്ള നീതീകരണം.

ന്യായപ്രമാണത്തിലെ പ്രവർത്തികൾ കൂടാതെതന്നെ വിശ്വാസത്താൽ നീതിമാന്മാർ ആയിരുന്ന പഴയനിയമഭക്തന്മാരെ കാണാൻ കഴിയും. ദൈവദൃഷ്ടിയിൽ പാപികൾ ആണെങ്കിലും ദൈവം നീതീകരിച്ചവർ (തിരഞ്ഞെടുത്തവർ, ദേഹികൾ) വിശ്വാസത്താൽ ജീവിക്കട്ടെ എന്നാണു ദൈവം കല്പ്പിച്ചിട്ടുള്ളത്. എന്നാൽ പരീശന്മാർ ന്യായശാസ്ത്രിമാർ എന്നിവർ ആകട്ടെ ന്യായപ്രമാണമനുസരിക്കാൻ നോക്കുകയും അതിൽ തട്ടി വീഴുകയും ചെയ്തു.

*(പ.നി.ഹബക്കൂക്ക് 2:5 അവന്റെ മനസ്സു അവനിൽ അഹങ്കരിച്ചിരിക്കുന്നു; അതു നേരുള്ളതല്ല; നീതിമാനോ വിശ്വാസത്താൽ ജീവിച്ചിരിക്കും. , പു.നി.റോമർ 9:32 അതെന്തുകൊണ്ടു? വിശ്വാസത്താലല്ല, പ്രവൃത്തികളാൽ അന്വേഷിച്ചതുകൊണ്ടു തന്നേ അവർ ഇടർച്ചക്കല്ലിന്മേൽ തട്ടി ഇടറി: )*

പഴയനിയമവിശ്വാസം എന്നതാകട്ടെ, ദൈവം അദൃശ്യനാൺ എങ്കിലും, ആശയ്ക്ക് വിരോധമായ കാര്യങ്ങളിൽപോലും പ്രതിഫലം നൽകുന്ന, ആവശ്യങ്ങളിൽ സഹായിക്കുന്ന ദൈവത്തെ അംഗീകരിച്ചു മഹത്വം കൊടുക്കുക എന്നുള്ളതാണ്.

*(പ.നി.യിരെമ്യാവ് 10:23 'യഹോവേ, മനുഷ്യനു തന്റെ വഴിയും നടക്കുന്നവന് തന്റെ കാലടികളെ നേരെയാക്കുന്നതും സ്വാധീനമല്ല എന്ന് ഞാൻ അറിയുന്നു'* എന്നുള്ളതായ പ്രവാചകന്റെ താഴ്മയുള്ള ബോധ്യം *ദൈവം അറിയുന്നു'*.

പഴയനിയമവിശ്വാസമാകട്ടെ പാപം നീങ്ങിപ്പോകുന്നതിനുള്ള

ഒന്നായിരുന്നില്ല. എന്നാൽ പുതിയനിയമവിശ്വാസമാകട്ടെ പാപസ്വഭാവത്തിൽനിന്ന്, അതിക്രമത്തിൽനിന്നു മോചനം നല്കി എന്നുള്ള വിശ്വാസമാണ് നല്കുന്നത്. ഈ വിശ്വാസത്താൽ മനുഷ്യൻ തീർത്തും നീതിമാൻ ആയിത്തീരുന്നു. കല്പ്പന ലംഘിക്കുവാൻ കാരണമാകുന്ന പാപത്തെ നീക്കുക നിമിത്തം ജഡവാസം അവസാനിപ്പിക്കപ്പെട്ട (വിശ്വാസത്താൽ, പാപം വസിക്കാത്ത ജഡം) പുതിയ മനുഷ്യൻ നീതിമാനായ ക്രിസ്തുവിൽനിന്ന് ജനിച്ച നീതിമാനാണ്. അവൻ ഇപ്പോൾ 'പുതിയസൃഷ്ടി' ആകുന്നു. പിശാചിന്റെ പ്രേരണയ്ക്ക് വഴങ്ങാത്ത ആത്മാവുള്ള മനുഷ്യൻ ജഡത്തിൽ ആണ് ജീവിക്കുന്നത് എങ്കിലും ആ ജഡം മരിച്ചു എന്ന വിശ്വാസത്താലാണ് ജീവിക്കുന്നത്.
പൗലൊസ് ഇങ്ങനെ എഴുതുന്നുണ്ട്.
*(പു.നി.ഗലാത്യർ 2:20)."ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു; ഇനി ജീവിക്കുന്നത് ഞാനല്ല ക്രിസ്തുവത്രേ എന്നിൽ ജീവിക്കുന്നു; ഇപ്പോൾ ഞാൻ ജഡത്തിൽ ജീവിക്കുന്നതോ എന്നെ സ്നേഹിച്ചു എനിക്കു വേണ്ടി തന്നെത്താൻ ഏല്പ്പിച്ചുകൊടുത്ത ദൈവപുത്രങ്കലുള്ള വിശ്വാസത്താലത്രേ ജീവിക്കുന്നത്."*
(പാപജഡത്തിന്റെ ഇവ്വിധത്തിലുള്ള ക്രൂശീകരണവും അടക്കപ്പെടലും പാപപരിഹാരത്തിനല്ലേ? ഇങ്ങനെ വിശ്വസിക്കുന്ന വിശ്വാസിയുടെ അതേ ജഡത്തിൽത്തന്നെയുള്ള യേശുവിന്റെ ജീവിതം പൂർണ്ണതയുള്ളത് ആയിരിക്കില്ലേ എന്ന് വിശ്വാസികൾ തന്നെ പരിശോധിക്കുക.) ഇത് ദൈവപദ്ധതി ആയതിനാൽ അവൻ പാപത്തിനു കീഴ്പ്പെടാത്തവൻ ആയിരിക്കും.

പഴയനിയമം നൽകിത്തരാത്ത പ്രത്യേക നീതീകരണം പുതിയ നിയമത്തിലൂടെ മനുഷ്യന് ലഭിക്കുകയും ആ വിശ്വാസത്തിൽനിന്ന് നീതിമാന്മാർ നീതിയോടെ ജീവിക്കുകയും ചെയ്യുന്നു.
സ്നാപകയോഹന്നാൻ ദൈവരാജ്യത്തിൽ ചെറിയവൻ ആകുന്നതു പാപം വിശ്വാസത്താൽ നീങ്ങിയിട്ടില്ലാത്ത ഭക്തൻ ആയതിനാലാണ്.
*(പു.നി.എഫെസ്യർ 1:7 അവനിൽ നമുക്കു അവന്റെ രക്തത്താൽ അതിക്രമങ്ങളുടെ മോചനമെന്ന വീണ്ടെടുപ്പു ഉണ്ടു. പു.നി.കൊലൊസ്സ്യർ 1:14 അവനിൽ നമുക്കു പാപമോചനമെന്ന വീണ്ടെടുപ്പു ഉണ്ടു. പു.നി.മത്തായി 11:11 സ്ത്രീകളിൽ നിന്നു ജനിച്ചവരിൽ യോഹന്നാൻ സ്നാപകനെക്കാൾ വലിയവൻ ആരും എഴുന്നേറ്റിട്ടില്ല; സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും ചെറിയവനോ അവനിലും വലിയവൻ എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു. )*

## ? യേശുവിൽ ജഢികമോഹങ്ങളോ സ്വാർത്ഥതകളോ ഉണ്ടായിരുന്നുവോ?

**(ഉത്തരം)**
മോഹത്തിന്റെ മറ്റൊരു രൂപമാണ് സ്വാർത്ഥത. പാപം നിമിത്തമാണ്

മനുഷ്യമനസ്സിൽ അതുണ്ടാകുന്നത്. യേശുവിൽ പാപമില്ലാത്തതിനാൽ മോഹമോ സ്വാർത്ഥതയോ ഉണ്ടാകുന്നില്ല. അത് ഉണ്ടായാൽ അവിടുന്ന് കൽപ്പന ലംഘിച്ചതുപോലെയാകുമല്ലോ. അവിടുന്ന് പാപം ഒന്നും ചെയ്തിട്ടില്ല എന്നാണല്ലോ എഴുത്തുകാരൻ എഴുതി ചേർത്തിട്ടുള്ളത്. *(പു.നി.1 പത്രോസ് 2:22 അവൻ പാപം ചെയ്തിട്ടില്ല; അവന്റെ വായിൽ വഞ്ചന ഒന്നും ഉണ്ടായിരുന്നില്ല.)*

## ? യേശുവും വിശ്വാസത്താൽ ആയിരുന്നോ ജീവിച്ചിരുന്നത്?

**(ഉത്തരം)**

ന്യായപ്രമാണത്തെ നിവർത്തിച്ച മനുഷ്യൻ ആയിരുന്നു യേശു. അത് ചെയ്യാൻ കഴിയുന്ന നീതിമാൻ ആയിരുന്നു അവിടുന്ന്. പ്രവചന നിവൃത്തിയെന്നവണ്ണം സാത്താന്റെ ബുദ്ധിയെ തകർത്തവനാണ് അവിടുന്ന്. *(പ.നി.ഉൽപ്പത്തി 3:15 ഞാൻ നിനക്കും സ്ത്രീക്കും നിന്റെ സന്തതിക്കും അവളുടെ സന്തതിക്കും തമ്മിൽ ശത്രുത്വം ഉണ്ടാക്കും. അവൻ നിന്റെ തല തകർക്കും; നീ അവന്റെ കുതികാൽ തകർക്കും. ).*

പിതാവിലും പുത്രനിലുമുള്ള മനുഷ്യരുടെ വിശ്വാസം പ്രത്യേകതയുള്ള ഒന്നാണ്. മനുഷ്യൻ അത് സ്വീകരിക്കുന്നതിലൂടെ അതിൽനിന്നു ഒരു ജീവിതം പുറപ്പെടുവിക്കുന്നതിനായി അത് മാറുന്നു. വിശ്വാസത്താൽ പൂർണ്ണമായ രോഗശാന്തി ലഭിക്കുന്നതുപോലെ വിശ്വാസത്താൽ പാപരോഗലക്ഷണങ്ങൾ ഇല്ലാത്ത പുതുജീവിതവും ലഭ്യമാണ്. ഇത് വിശ്വസിക്കുന്നു എങ്കിൽ മാത്രമേ വിശ്വാസത്തിന്റെ ഫലവും കാണുകയുള്ളു. പുതുജീവിതം പുറപ്പെടുവിക്കുന്നതിനാണ് ജഡവ്യവസ്ഥയിൻ കീഴിൽനിന്നു മാറ്റി വിശ്വാസം എന്ന ദൈവവ്യവസ്ഥയിൻ കീഴിലേക്ക് മനുഷ്യനെ ദൈവം കൊണ്ടുവരുന്നത്. ആ വിശ്വാസത്തിന്റെ നായകനാണ് യേശു. യേശുവിന്റെ ജഡവ്യവസ്ഥ കല്പ്പനകൾ അനുസരിക്കത്തക്ക വിധത്തിലുള്ള ഒന്നായിരുന്നു. 'സകലവും അവിടുത്തെ കണ്ണിനു മുമ്പിൽ നഗ്നവും മലർന്നതുമായി കിടക്കുന്നു'. അവിടുന്ന് ഒന്നും വിശ്വാസത്താൽ ചെയ്യേണ്ടതായ ആവശ്യം ഇല്ലല്ലോ? (യേശുവാകട്ടെ മനുഷ്യഹൃദയം പോലും കാണുന്നവൻ ആകുന്നു.) *(പു.നി.എബ്രായർ 4:13 അവന്നു മറഞ്ഞിരിക്കുന്ന ഒരു സൃഷ്ടിയുമില്ല; സകലവും അവന്റെ കണ്ണിന്നു നഗ്നവും മലർന്നതുമായി കിടക്കുന്നു; അവനുമായിട്ടാകുന്നു നമുക്കു കാര്യമുള്ളതു.)*

## ? മനുഷ്യന്റെ ഉള്ളിലുണ്ടാകുന്ന ജഡികമോഹങ്ങളും സ്വാർത്ഥതകളും മരിപ്പിക്കുക എന്നുള്ളതാണോ യേശു പഠിപ്പിച്ചത്?

**(ഉത്തരം)**

ഇടർച്ച വരുത്തുന്ന അവയവങ്ങൾ നശിപ്പിക്കുവാൻ യേശു പഠിപ്പിച്ചിരുന്നു.
*(പു.നി.മത്തായി 5:29,30 എന്നാൽ വലങ്കണ്ണു നിനക്കു ഇടർച്ചവരുത്തുന്നു*

*എങ്കിൽ അതിനെ ചൂന്നെടുത്തു എറിഞ്ഞുകളക; നിന്റെ ശരീരം മുഴുവനും നരകത്തിൽ വീഴുന്നതിനെക്കാൾ നിന്റെ അവയവങ്ങളിൽ ഒന്നു നശിക്കുന്നതു നിനക്കു പ്രയോജനമത്രേ. 30 വലങ്കൈ നിനക്കു ഇടർച്ചവരുത്തുന്നു എങ്കിൽ അതിനെ വെട്ടി എറിഞ്ഞുകളക; നിന്റെ ശരീരം മുഴുവനും നരകത്തിൽ പോകുന്നതിനെക്കാൾ അവയവങ്ങളിൽ ഒന്നു നശിക്കുന്നതു നിനക്കു പ്രയോജനമത്രേ. ).*

മനുഷ്യൻ വസിക്കുന്ന മുഴുശരീരവും ഇടർച്ച വരുത്തുന്നതിനാൽ ആ പാപശരീരത്തെ പൂർണ്ണമായി നീക്കുന്നതിന്റെ സൂചന ആയിരുന്നു അത്. കല്പ്പനയിലൂടെ മനുഷ്യന്റെയുള്ളിൽ പാപം മോഹം ജനിപ്പിച്ചാൽ ആ മനുഷ്യൻ പാപം ചെയ്തുപോയി. മോഹവും സ്വാർത്ഥതയും മരിപ്പിക്കുക എന്നുള്ളത് ക്രിസ്തുവിന്റെ ഉപദേശമല്ല. (മനുഷ്യൻ താൻ അറിയാതെ ചെയ്തുപോയ പാപത്തിനു ക്ഷമക്കായി യാചിക്കാം.) അവിടുത്തെ
ഉപദേശരൂപം പഠിക്കാത്തവരുടെ മാനുഷിക ഉപദേശമാണത്. അതിനാൽത്തന്നെ ദുരുപദേശമെന്നും പറയാം. ജഡത്തെ അതിന്റെ എല്ലാവിധ രാഗമോഹങ്ങളോടും കൂടി ക്രൂശിച്ചു എന്നുള്ള വിശ്വാസം ഒരു വിശ്വാസിയിൽ നിത്യനിയമമായി നിലനില്ക്കേണ്ടതാണ്. അവിടുന്ന് അധർമ്മികളോടുകൂടെ ക്രൂശിക്കപ്പെട്ടപ്പോൾ അതിലൂടെ മനുഷ്യരുടെ വിശ്വാസത്താലുള്ള ഒരു “പുതിയനിയമം” നിത്യനിയമമായി പാപപരിഹാരത്തിനായി രൂപം കൊണ്ടു. ആ വിലയേറിയ വിശ്വാസമാണ് പാപപരിഹാരത്തിനുള്ള “പുതിയനിയമം”. ക്രിസ്തുവിന്റെ ആ തനിമയുള്ള വ്യക്തിത്വം (സ്വത്വം) വിശ്വാസത്താൽ ആർക്കും സ്വന്തമാക്കാവുന്നതാണ്. മനുഷ്യന്റെ ആശയ്ക്ക് വിരോധം ആണങ്കിൽ പോലും!

## ? പരിശുദ്ധാത്മാവ് എന്നുള്ളത് എന്താണ്?

**(ഉത്തരം)**

മനുഷ്യആത്മാവ് എന്നുള്ളതുപോലെത്തന്നെ ദൈവത്തിന്റെയും ക്രിസ്തുവിന്റെയും ആത്മാവാണത്. ഈ ആത്മാവ് വിശ്വസിക്കുന്ന മനുഷ്യരിൽ പൂർണ്ണമനുഷ്യവ്യക്തിത്വമാണ് നല്കുന്നത്. കൃപാവരത്തിന്റെ കാര്യത്തിൽ ആകട്ടെ വ്യത്യസ്ത വ്യക്തികളിൽ വ്യത്യസ്ത കൃപാവരഫലം പുറപ്പെടുവിക്കുന്നു. എല്ലാം ഒരേ ആത്മാവ് തന്നെയാണ് ചെയ്യുന്നത്. സഭയിൽ വിശ്വാസികൾ കൃപാവരഫലം പുറപ്പെടുവിക്കുന്നുണ്ട് എങ്കിലും പൂർണ്ണതയുള്ള ജീവിതം ഉണ്ടാകണം എന്നില്ല. പൂർണ്ണജീവിതം പൂർണ്ണവിശ്വാസത്തിൽ നിന്ന് മാത്രമാണ് പുറപ്പെടുന്നത്. പരിശുദ്ധാത്മാവ് നല്കുന്ന വിശ്വാസത്തിൽ വിശ്വാസികൾ സമ്പന്നർ ആകട്ടെ.

## ? ന്യായപ്രമാണത്താൽ ന്യായപ്രമാണസംബന്ധമായി മരിക്കുക (നിയമം മൂലം നിയമത്തിനു മരിക്കുക POC Bible)

**എന്നുള്ളത് എന്താണർത്ഥമാക്കുന്നത്?** *(പു.നി.ഗലാത്യർ 2:19)*

**(ഉത്തരം)**

പാപത്തിന്റെയും മരണത്തിന്റെയും പ്രമാണത്തിൻ കീഴിലായ ജഡം "ക്രിസ്തുവിനോടുകൂടെ മരിക്കുക" എന്ന നിയമംമൂലം പാപപ്രമാണം സംബന്ധമായും ദൈവന്യായപ്രമാണം സംബന്ധമായും പാപി മരിക്കുന്നു. അങ്ങനെ രണ്ടുവിധം നിയമങ്ങളിൽനിന്നുമുള്ള സ്വാതന്ത്ര്യത്തിലൂടെ മാത്രമേ മനുഷ്യന് ചട്ടപ്രകാരം ദൈവത്തിനായി ജീവിക്കാൻ കഴിയുകയുള്ളു. രണ്ടായിരത്തോളമുള്ള ക്രിസ്തീയസഭകളിൽ ഉപദേശം വ്യത്യസ്തങ്ങളാണ്. പ്രാണന്റെ രക്ഷ എന്നുള്ളത് മുഖ്യമായ സംഗതിയാണ്. എന്നാൽ മനുഷ്യപുത്രൻ ഭൂമിയിൽ വരുമ്പോൾ അതിനുള്ള വിശ്വാസത്തിൽ ജീവിക്കുന്നവരെ കണ്ടെത്തുവാൻ കഴിയുമോ?

*(പു.നി.ലൂക്കോസ് 18:8 എന്നാൽ മനുഷ്യപുത്രൻ വരുമ്പോൾ അവൻ ഭൂമിയിൽ വിശ്വാസം കണ്ടെത്തുമോ " എന്നു കർത്താവു പറഞ്ഞു. )*

## ? ആരാണ് എതിർക്രിസ്തുക്കൾ?

**(ഉത്തരം)**

മനുഷ്യജഡത്തെയും യേശുവിന്റെ ശരീരത്തെയും, അധർമ്മികളോടുകൂടെ ക്രൂശിക്കപ്പെട്ട അവിടുത്തെ വ്യക്തിത്വത്തേയും മനസ്സിലാക്കാൻ കഴിയാതെ അവിടുത്തെ ഉപദേശരൂപത്തിൽനിന്ന് മാറിപ്പോകുന്നവർ എല്ലാവരും തന്നെയും എതിർക്രിസ്തുവിന്റെ ആത്മാവുള്ളവർ ആകുന്നു. പാപപരിഹാരത്തിന്റെ മർമ്മം സുവിശേഷമാണ്. ആ ശക്തിയുടെ മർമ്മം വിശ്വാസമാണ്. വിശ്വാസത്തിന്റെമർമ്മം ക്രിസ്തുവിനോടുകൂടെയുള്ള മനുഷ്യന്റെ പാപശരീരത്തിന്റെ ക്രൂശീകരണവും ദേഹിയുടെ വീണ്ടെടുപ്പും ആ നിയമത്തിന്റെ (ക്രൂശുമരണത്തിന്റെ, ഉയിർപ്പിന്റെ) രാപ്പകലുള്ള ഓർമ്മയുടെ ആചരണവുമാണ്. ആദ്യന്തികമായി, മനുഷ്യനിലുണ്ടാകുന്ന രാഗമോഹങ്ങൾക്ക് കാരണമാകുന്ന പാപത്തിന്റെ ക്രൂശീകരണമാണ് ക്രിസ്തുവിനോടൊപ്പം സംഭവിക്കുന്നത്. ആദിയിൽ ദേഹിയുടെ പാപമാണ് മരണത്തിനു കാരണമായത് എങ്കിൽ ഇന്ന് ദേഹത്തിന്റെ പാപമാണ് മരണത്തിനു കാരണമാകുന്നത്. ക്രിസ്തുവിലുള്ള വിശ്വാസമാണ് മാറ്റം വരാൻ പാടില്ലാത്തതായ നല്ല ജീവിതത്തിന്റെ കേന്ദ്രബിന്ദു. ദൈവം മാത്രമേ നല്ലവനായ ഒരുവൻ ഉള്ളു എങ്കിലും വിശ്വാസത്താൽ മനുഷ്യനും നല്ലവനാകാവുന്നതാണ്. വിശ്വാസമാകുന്ന ദൈവിക നിക്ഷേപത്തിൽനിന്നു നല്ലജീവിതം പുറപ്പെടട്ടെ.

*(പു.നി.മത്തായി 12:35 നല്ല മനുഷ്യൻ തന്റെ നല്ല നിക്ഷേപത്തിൽനിന്നു നല്ലതു പുറപ്പെടുവിക്കുന്നു; പ.നി.സങ്കീർത്തനങ്ങൾ 119:130 നിന്റെ വചനങ്ങളുടെ വികാശനം പ്രകാശപ്രദം ആകുന്നു; അതു അല്പബുദ്ധികളെ ബുദ്ധിമാന്മാരാക്കുന്നു.)*

*%%%%%%%%%%%*

*പിന്നെ അപ്പം എടുത്തു വാഴ്ത്തി നുറുക്കി അവർക്ക് കൊടുത്തു: ഇത് നിങ്ങൾക്ക് വേണ്ടി നല്കുന്ന എന്റെ ശരീരം; എന്റെ ഓർമ്മക്കായി ഇതു ചെയ് വിൻ എന്നു പറഞ്ഞു. അവ്വണ്ണം തന്നേ അത്താഴം കഴിഞ്ഞശേഷം അവൻ പാനപാത്രവും കൊടുത്തു: ഈ പാനപാത്രം നിങ്ങൾക്ക് വേണ്ടി ചൊരിയുന്ന എന്റെ രക്തത്തിലെ പുതിയനിയമം ആകുന്നു. (യേശുക്രിസ്തു)( പു.നി.ലൂക്കോസ് 22:19,20)*

# ?ആരാണ് വിശുദ്ധന്മാർ.

**(ഉത്തരം)**

**വിശ്വാസംമൂലം പാപത്തിൽനിന്നു വേർപെടുന്നതുവഴി അവരെ വിശുദ്ധന്മാർ എന്ന് പറയുന്നു. ക്രിസ്തുയേശു ഒരിക്കലായി കഴിച്ചശരീരയാഗത്തിൽ വിശ്വസിക്കുന്നവർ എല്ലാവരും തന്നെയും വിശുദ്ധന്മാർ എന്ന പദവി ലഭിച്ചിട്ടുള്ളവരും അഭിഷിക്തരുമാണ്. പരിശുദ്ധാത്മനിറവു എന്നുള്ളത് പൂർണ്ണജീവിത പ്രവർത്തനങ്ങളിലൂടെ വെളിപ്പെടുത്തേണ്ടതാണ്. അഹരോൻപുരോഹിതന്റെ തലയിൽ ഒഴിക്കപ്പെട്ട അഭിഷേകതൈലം താടിയിലൂടെ ഒഴുകിച്ചെന്നു മുഴുവസ്ത്രത്തെയും സുഗന്ധപൂരിതമാക്കിയിരുന്നു. ഇപ്രകാരം വിശ്വാസിയിലുള്ള പരിശുദ്ധാത്മാവ് വിശ്വാസത്തിലൂടെ വിശ്വാസിയുടെ മുഴുപ്രവർത്തികളെയും സുഗന്ധപൂരിതമാക്കും.**

*(പ.നി.സങ്കീർത്തനങ്ങൾ 1331 ഇതാ, സഹോദരന്മാർ ഒത്തൊരുമിച്ചു വസിക്കുന്നതു എത്ര ശുഭവും എത്ര മനോഹരവും ആകുന്നു! 2 അതു വസ്ത്രത്തിന്റെ വിളുമ്പിലേക്കു നീണ്ടു കിടക്കുന്ന താടിയിലേക്കു, അഹരോന്റെ താടിയിലേക്കു തന്നേ, ഒഴുകുന്നതായി അവന്റെ തലയിലെ വിശേഷതൈലം പോലെയും 3 സീയോൻ പർവ്വതത്തിൽ പെയ്യുന്ന ഹെർമ്മോന്യ മഞ്ഞുപോലെയും ആകുന്നു; അവിടെയല്ലോ യഹോവ അനുഗ്രഹവും ശാശ്വതമായുള്ള ജീവനും കല്പിച്ചിരിക്കുന്നതു.)*

**എബ്രായർക്ക് എഴുതിയ ലേഖനം പത്താം അദ്ധ്യായം പത്തും പതിനാലും വാക്യങ്ങൾ വായിക്കുന്നതിൽ നിന്നും ശരീരയാഗത്തിൽ വിശ്വസിക്കുന്നവർ വിശുദ്ധരാണെന്നും സദാകാലത്തേക്കും സൽഗുണപൂർണ്ണർ ആണെന്നും എഴുതിയിരിക്കുന്നു. എന്നാൽ ജീവിതവിശുദ്ധിയും സൽഗുണപൂർണ്ണതയും വെളിപ്പെടുന്നത് വിശ്വാസത്തിന്റെ പ്രവർത്തനങ്ങളായാണ് കാണേണ്ടത്. സത്യവേദപുസ്തകത്തിലെ നന്മയുടെ മാതൃക സ്വീകരിച്ചുകൊണ്ട് നന്മതിന്മളെക്കുറിച്ചുള്ള അറിവിൽനിന്നു നന്മ ചെയ്യുന്നതും വിശ്വാസത്തിന്റെ ഫലമായ നന്മയും വ്യത്യാസപ്പെട്ടിരിക്കുന്നു. വിശുദ്ധമെന്നു തോന്നുന്ന നന്മയുടെ ജീവിതത്തിൽ വിഗ്രഹാരാധന പോലുള്ളതും വിശേഷവസ്ത്രങ്ങളാലും ആഭരണങ്ങളാലും പാപശരീരം**

**അലങ്കരിക്കുന്നതുപോലുള്ളതുമായ ആർഭാടകരമായ മറ്റനേകം പാപങ്ങളും കടന്നുവരുന്നുണ്ട്. എന്നാൽ വിശ്വാസത്തിൽനിന്നോ പാപകരമായ യാതൊന്നും പുറപ്പെടുകയില്ല. ദൈവത്താൽ ദാനമായി നല്കപ്പെട്ട ആദ്യഫലമായ ആദാമ്യജീവനും ദേഹവും (പാപം) ദൈവത്തിനു യാഗമാക്കി എന്നുള്ള വിശ്വാസത്തിൽനിന്നു പ്രവർത്തി ചെയ്യുന്നവർക്ക് മാനവും തേജസ്സും ലഭിക്കും. യേശുക്രിസ്തുവിന്റെ പാപപരിഹാരത്തെ അറിയുകയും അനുഭവിക്കുകയും ചെയ്യുന്നതാണ് നിത്യജീവൻ. അവിടുന്നുതന്നെ സത്യദൈവത്തിൽനിന്ന് നിത്യജീവനിലേക്കുള്ള വഴിയും ആകുന്നു.**

***(പു.നി.1പത്രൊസ് 2:9 നിങ്ങളോ അന്ധകാരത്തിൽനിന്നു തന്റെ അത്ഭുത പ്രകാശത്തിലേക്കു നിങ്ങളെ വിളിച്ചവന്റെ സൽഗുണങ്ങളെ ഘോഷിപ്പാന്തക്കവണ്ണം തിരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും രാജകീയപുരോഹിതവർഗ്ഗവും വിശുദ്ധവംശവും സ്വന്തജനവും ആകുന്നു. ,***

***പു.നി.1യോഹന്നാൻ 5:20 ദൈവപുത്രൻ വന്നു എന്നും സത്യദൈവത്തെ അറിവാൻ നമുക്കു വിവേകം തന്നു എന്നും നാം അറിയുന്നു; നാം സത്യ ദൈവത്തിൽ അവന്റെ പുത്രനായ യേശുക്രിസ്തുവിൽ തന്നേ ആകുന്നു. അവൻ സത്യദൈവവും നിത്യജീവനും ആകുന്നു.)***

**%%%%%%%%**

# പൂർണ്ണതയിലെത്തുന്ന മനുഷ്യൻ

മനുഷ്യജീവിതം പാപത്തിന്റെ ഫലമാണ്.
അതിനു കാരണമാകുന്നതാകട്ടെ മനുഷ്യശരീരവും.
ആ ശരീരത്തിന്റെ പരിഹാരമാണ്
പാപപരിഹാരം.മനുഷ്യനും പ്രകൃതിയും
കൂടിക്കലർന്നു മായയായ ഈ ലോകത്തിൽ അത്
എപ്രകാരം നടക്കുന്നു എന്നു വെളിപ്പെടുത്തുകയാണ്
ഈ എഴുത്തുകാരൻ .അതിലൂടെ .........
അതു
വെളിപ്പെടുത്തിയ ആ ഗുരുവിലൂടെ.............

ലോകാ സമസ്താ
സുഖിനോ ഭവന്തു:

An Eternallife ministries publication

Rs 125